പരിശുദ്ധ പിതാവിന് സപ്തതിമംഗളങ്ങൾ





പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

# ചരമ ദ്വിശതാബ്ദി

1816-2016

## സ്മരണിക-2016



# ഭാരതത്തിന്റെ അപ്പോസ്തോലൻ
# വി. മാർത്തോമ്മാ ശ്ലീഹാ



# സ്മര്യപിതാവ്
# സഭാജ്യോതിസ്സ്
# പരിശുദ്ധ പുലിക്കോട്ടിൽ
# ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ
# മലങ്കര മെത്രാപ്പോലീത്താ





# സഭാതേജസ്സ്
# പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ





# മലങ്കരയിലെ മുൻ കാതോലിക്കാ ബാവാമാർ



പരി.പൗലൂസ് പ്രഥമൻ ബാവ



പരി.ഗീവർഗ്ഗീസ് പ്രഥമൻ ബാവ



പരി.ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ



പരി.ഔഗേൻ പ്രഥമൻ ബാവ



പരി.മാത്യൂസ് പ്രഥമൻ ബാവ



പരി.മാത്യൂസ് ദ്വിതീയൻ ബാവ



പരി.ദിദിമോസ് പ്രഥമൻ ബാവ





## പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ & മലങ്കര മെത്രാപ്പോലീത്ത

Website: www.mosc.in
E-mail: catholicos@mosc.in

TELEPHONE: 0481-2574323, 2578500
FAX: 0481-2570569

# The Malankara Orthodox Syrian Church

## CATHOLICATE OF THE EAST

BASELIOS MARTHOMA PAULOSE II
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN



CATHOLICATE PALACE
KOTTAYAM-686 038
KERALA, INDIA

നവംബർ 18, 2016

### അനുഗ്രഹാശംസ

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രഗതിയിലെ നിർണ്ണായകമായ ഒരു മുഹൂർത്തത്തിലാണ് നാം എത്തിച്ചേർന്നിരിക്കുന്നത്. രണ്ടായിരം വർഷത്തെ പാരമ്പര്യത്തിന്റെ ധന്യത പേറുന്ന പരിശുദ്ധ സഭയ്ക്ക് ദൈവാശ്രയത്തോടെയുള്ള ജീവിതംകൊണ്ടും തപശ്ചര്യയാലും മികവുറ്റ നേതൃത്വത്താലും ദിശാബോധം നൽകി കടന്നുപോയൊരു പിതാവിന്റെ ചരമ ദ്വിശതാബ്ദിയുടെ സുമുഹൂർത്തം. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര സഭയ്ക്കുമാത്രമല്ല, സമകാലിക സമൂഹത്തിനു മുഴുവനും സാമൂഹികമായും സാംസ്കാരികവുമായ നവോത്ഥാനത്തിന് നിദാനമായിത്തീർന്ന നിരവധി സംഭാവനകളിലൂടെ യുഗപ്രഭാവനായി നിലകൊള്ളുന്നു.

മലങ്കരയുടെ വികസനവും വളർച്ചയും ലക്ഷ്യമാക്കി ഉത്തമരായ വൈദികരെ വാർത്തെടുക്കുകയെന്ന ലക്ഷ്യത്തോടെ മീനച്ചിലാറിന്റെ മണ്ണിൽ സമാരംഭിച്ച പഠിത്തവീട് ഭാരതത്തിലെ പ്രഥമ തദ്ദേശീയ സെമിനാരിയും തിരുവിതാംകൂറിലെ ആദ്യത്തെ ഇംഗ്ലീഷ് പഠന കേന്ദ്രവും എന്ന നിലയിൽ സഭയുടെയും സമൂഹത്തിന്റെയും വളർച്ചയ്ക്ക് സംഭാവനകൾ നൽകി. സമർപ്പിത ജീവിതമുള്ള വൈദികവൃന്ദത്തെയും ദൈവാശ്രയത്തോടുകൂടെ സഭയെ നയിക്കുവാൻ കഴിവുറ്റ സഭാ നേതൃനിരയെയും ക്രമീകരിക്കുന്നതിൽ വൈദിക സെമിനാരി നൽകിയിട്ടുള്ള സംഭാവനകൾ നിസ്തുലമാണ്. നമ്മുടെ കർത്താവ് പരിശുദ്ധ സഭയെ ഭരമേൽപിച്ച സുവിശേഷീകരണ ദൗത്യത്തെ കാര്യക്ഷമമായും അർത്ഥസമ്പുഷ്ടമായും നിറവേറ്റുവാൻ ആ പിതാവിന്റെ വീക്ഷണങ്ങളും ദർശനങ്ങളും ഈ സഭയെ ഏറെ സഹായിച്ചു. സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസത്തിന്റെ വ്യതിരിക്തതയെ നന്നായി തിരിച്ചറിഞ്ഞ ആ പിതാവ് ഈ പരിശുദ്ധ സഭയുടെ സ്വത്വം പരിരക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ആംഗ്ലിക്കൻ മിഷനറിമാരുടെ പ്രവർത്തനസരണി മലങ്കര സഭയുമായി സഹകരണത്തിൽ രൂപീകരിക്കപ്പെട്ടപ്പോഴും പിതാക്കന്മാർ കൈമാറിത്തന്ന വിശ്വാസത്തെ നിധിപോലെ സൂക്ഷിക്കുവാൻ സൂക്ഷ്മത പുലർത്തി. വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പരമ്പരയിൽ നിറഞ്ഞു ഫലം കായ്ക്കുന്ന വടവൃക്ഷമായി തീർന്ന് തിരുവെഴുത്തുവിളംബരത്തിലൂടെ അംഗീകരിക്കപ്പെട്ട ആ പിതാവ് മലങ്കര മുഴുവന്റെയും മെത്രാപ്പോലീത്തായായി സ്വീകരിക്കപ്പെട്ടു. യുഗപ്രഭാവനായ ആ പിതാവിന്റെ സ്മരണ നിലനിറുത്തേണ്ടതും, വിശുദ്ധിയിൽ തികവുറ്റ ആ ജീവിതം മാതൃകയാക്കേണ്ടതും നാമോരോരുത്തരുടെയും കടമയാണ്. മലങ്കര സഭയുടെ താരാ മണ്ഡലത്തിൽ ദിവ്യജ്യോതി പകരുന്ന സഭാ ജ്യോതിസിന്റെ ചരമ ദ്വിശതാബ്ദി ഉചിതമായി ആചരിക്കുന്നതിലൂടെ നാമെല്ലാവരും നിർവ്വഹിക്കുന്നത് ഉദാത്തമായൊരു കൃതജ്ഞതാ സമർപ്പണമാണ്.

സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ (മാർ ദീവന്നാസ്യോസ് രണ്ടാമൻ) തിരുമേനിയുടെ ചരമ ദ്വിശതാബ്ദി ആചരണത്തിന്റെ ഭാഗമായി പ്രസിദ്ധീകരിക്കുന്ന സുവനീർ ഭാഗ്യസ്മരണാർഹനായ ആ പിതാവിന് സമർപ്പിക്കപ്പെടുന്ന ഉത്തമമായ സ്മരണാഞ്ജലിയായിത്തീരട്ടെ. ഈ വലിയ സംരംഭവുമായി സഹകരിക്കുന്ന എല്ലാവരെയും ദൈവം തമ്പുരാൻ തന്റെ അനുഗ്രഹത്തിന്റെ വലതുകരം നീട്ടി വാഴ്ത്തി അനുഗ്രഹിക്കട്ടെ.

ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ



ചരമദ്വിശതാബ്ദി ജനറൽ കൺവീനർ

**അഭിവന്ദ്യ. ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ്**

**മെത്രാപ്പോലീത്ത**

# പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങൾ



H.H Baselios Marthoma Paulose-II
Catholicos of the East & Malankara Metropolitan



H.G Thomas Mar Athanasios
Chengannur



H.G Dr Mathews Mar Severios
Kandanad West
Holy Episcopal Synod Secretary



H.G Kuriakose Mar Climis
Thumpamon



H.G Geevarghese Mar Coorilose
Bombay



H.G Dr.Thomas Mar Athanasios
Kandanad East



H.G Dr Yuhanon Mar Milithios
Thrissur



H.G Zachariah Mar Anthonios
Kollam



H.G Zachariah Mar Nicholovos
North-East America



H.G Dr.Yakoob Mar Irenaios
Kochi



H.G Dr.Gabriel Mar Gregorios
Thiruvananthapuram



H.G Zachariah Mar Theophilos
Malabar



H.G Dr Yuhanon Mar Chrisostomos
Niranam



H.G Yuhanon Mar Polycarpos
Ankamaly



H.G Mathews Mar Theodosios
Idukky



H.G Dr Joseph Mar Dionysius
Calcutta



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

ചരമ ശതാബ്ദി

# പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗങ്ങൾ



H.G Abraham Mar Ephiphanios
Sulthanbathery



H.G Dr Mathews Mar Thimothios
U.K-Europe-Africa



H.G Alexios Mar Eusebius
South-West America



H.G Dr Yuhanon Mar Diascoros
Madras



H.G Dr Yuhanon Mar Demetrios
Delhi



H.G Dr Yuhanon Mar Thevodoros
Kottarakara-Punalur



H.G Yakob Mar Elias
Brahmavar



H.G Dr Zacharias Mar Aprem
Adoor-Kadampanad



H.G Dr Joshua Mar Nicodimos
Nilackal



H.G Dr Geevarghese Mar Yulios
Ahamadabad



H.G Dr Abraham Mar Seraphim
Bangalore

## സഭാസ്ഥാനികൾ



Priest Trustee
Fr. Dr.Johns Abraham Konat



Lay-man Trustee
M.G.George Muthoot



Association Secretary
Dr. George Joseph



ചരമദ്വിശതാബ്ദി സമാപന സമ്മേളനം മുഖ്യാതിഥി

## എത്യോപ്യൻ പാത്രിയാർക്കീസ്
## പരിശുദ്ധ ആബൂന മത്ഥ്യാസ് ബാവ





## പുലിക്കോട്ടിൽ തിരുമേനി സ്ഥാപിച്ച കോട്ടയം പഴയ സെമിനാരിയുടെ വിവിധ ദൃശ്യങ്ങൾ












Orthodox Theological Seminary
P.B. No. 98, Kottayam-686 001
Founded in 1815 by 'Sabhajyothis'
Ph: 0481-2566083, 2566526, 2566500
Fax: (0481) 2302571
www.ots.edu.in
Email: admin@ots.edu.in

പുലിക്കോട്ടിൽ പ്രഥമൻ തിരുമേനിയുടെ കബറിടം (പഴയ സെമിനാരി ചാപ്പൽ – കോട്ടയം)






**1816 NOVEMBER 24**
**PULIKKOTTIL JOSEPH MAR DIONYSIUS I ENTERED ETERNAL REST & ENTOMBED IN THE SEMINARY CHAPEL**

പുലിക്കോട്ടിൽ ദ്വിതീയൻ തിരുമേനിയുടെ കബറിടം (പഴയ സെമിനാരി ചാപ്പൽ – കോട്ടയം)





**1909 JULY 11**
**MAR DIONYSIUS V ENTERED ETERNAL REST & ENTOMBED AT THE OLD SEMINARY CHAPEL**

# ചരമദ്വിശതാബ്ദി



രക്ഷാധികാരി

പരി. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ



ജനറൽ കൺവീനർ

അഭിവന്ദ്യ. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത



ഫാ. ഗീവർഗ്ഗീസ് തോലത്ത്
ഭദ്രാസന
ജനറൽ കൺവീനർ



ജിന്നി എ. കെ.
ജോയിന്റ് കൺവീനർ



ഫാ. സൈമൺ വാഴപ്പിള്ളി
ഫിനാൻസ് ചെയർമാൻ



സി. കെ. അപ്പുമോൻ
ഫിനാൻസ് കൺവീനർ



ഫാ. ഡോ. സണ്ണി ചാക്കോ
സോവനീർ ചെയർമാൻ



എഡ്വി സഖറിയ കെ.
സോവനീർ കൺവീനർ



ഫാ. ജിജോ കാക്കശ്ശേരി
തീർത്ഥാടനം ചെയർമാൻ



സി. എ. ജെയിംസ്
തീർത്ഥാടനം കൺവീനർ






ഫാ. മാത്യൂസ് കെ. ബർസൗമ
പബ്ലിസിറ്റി ചെയർമാൻ



അഡ്വ. ഗിൽബർട്ട് ചീരൻ
പബ്ലിസിറ്റി കൺവീനർ



ഫാ. വി. എം. ശമുവേൽ
പ്രോഗ്രാം ചെയർമാൻ



സ്റ്റീഫൻ പുലിക്കോട്ടിൽ
*പ്രോഗ്രാം കൺവീനർ



ഫാ. സക്കറിയ കൊള്ളന്നൂർ
പ്രൊസഷൻ ചെയർമാൻ



ടെൻസൻ ബേബി
പ്രൊസഷൻ കൺവീനർ



ഫാ. മാത്യു വർഗ്ഗീസ് കുളങ്ങാട്ടിൽ
ഫുഡ് & റിസപ്ഷൻ
ചെയർമാൻ



സി.ഐ. സിംജോ
ഫുഡ് & റിസപ്ഷൻ
കൺവീനർ


**Statement of Owner Ship & Particulars about the Publication of Bi-Centenary Death Anniversary of 'Sabhajyothis' Mar Dionysius II**

**Chief Editor:** Fr.Dr.Sunny Chacko
**Managing Editor:** Edvi Zacharia.K
**Publisher:** Fr.Geevarghese Tholath
**Layout:** dotcreation, Kunnamkulam

**Printing:** Ebenezer Printpack, Thrissur
**Place of Publication:** Arthat P.O, Kunnamkulam
**Nationality:** Indian
**Address:** Bishop House, Arthat

I, Fr.Dr.Sunny Chacko, hereby declare that the particulars given above are true to the best of my knowledge and belief

Arthat
20.11.2016

Sd/-
Fr.Dr.Sunny Chacko

*For Private Circulation Only*



# സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

ചരമ ദ്വിശതാബ്ദി

## ഉള്ളടക്കം

# കർമ്മവിശുദ്ധിയുടെ ദിവ്യ ജ്യോതിസ്സ്

**എഡിറ്റോറിയൽ**

കേരളത്തിലെ സെക്കുലർ സമൂഹം അറിഞ്ഞ് ആദരിക്കേണ്ടതായ ഒരു ചരിത്രപുരുഷന്റെ കർമ്മ മേഖലകളെ സമകാലസമൂഹത്തിന് പരിചയപ്പെടുത്തുക എന്നതാണ് ഈ സ്മരണികയുടെ കേവല ലക്ഷ്യം. ഈ ഗ്രന്ഥത്തിന് സമഗ്രത അവകാശപ്പെടുന്നില്ല. ജാതിത്തലവൻ എന്നും ജാതിക്ക് കർത്തവ്യനെന്നും അർക്കദിയാക്കോൻ എന്നും മാർത്തോമ മെത്രാൻ എന്നും, പിന്നീട് മലങ്കര മെത്രാപ്പോലീത്താ എന്നും അറിയപ്പെട്ട മലങ്കരനസ്രാണികളുടെ ചക്രവർത്തിപദം അലങ്കരിച്ച, കോട്ടയം പഴയ സെമിനാരി സ്ഥാപകൻ സഭാ ജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമന്റെ ചരമദ്വിശതാബ്ദി ആചരണത്തിന്റെ ഭാഗമായിട്ടാണ് ഈ സ്മാരക ഗ്രന്ഥം അവതരിപ്പിക്കുന്നത്.

മലങ്കരസഭയുടെ ആധുനിക വൽക്കരണത്തിന്റെ അഗ്രഗാമിയും 1806 ൽ ക്ലോഡിയസ് ബുക്കാനൻ സുവർണ്ണ പതക്കം നൽകി ആദരിച്ച ആർത്താറ്റ് പള്ളിയുടെ അന്നത്തെ പ്രധാന പുരോഹിതനും, വൈദേശികാധിപത്യത്തിനെതിരായി ധീരമായി പ്രതികരിച്ച ആർത്താറ്റ് ചെപ്പേടിന്റെയും, മലങ്കരസഭയ്ക്ക് ആദ്യമായി നിയതമായ ഒരു ഭരണക്രമവും, മലങ്കര നസ്രാണികൾക്ക് സാമൂഹികവും, മതപരവുമായ ചട്ടങ്ങളും സംവിധാനം ചെയ്ത 1809 ലെ കണ്ടനാട് പടിയോലയുടെയും രൂപകൽപ്പന നിർവ്വഹിച്ചവരിൽ മുഖ്യസ്ഥാനീയും, 1811 ലെ റമ്പാൻ ബൈബിളിന്റെ പരിഭാഷയിലൂടെയും, ആരാധനാക്രമങ്ങളുടെ മലയാളം വിവർത്തനത്തിലൂടെയും ക്രൈസ്തവ ധർമ്മവും, മാർഗ്ഗവും മലങ്കരസഭാമക്കൾക്കും കേരളീയ സമൂഹത്തിനും ആദ്യമായി പരിചയപ്പെടുത്തി, സാമൂഹിക നവോത്ഥാനത്തിന് നേതൃത്വം നൽകിയ പ്രതിഭാധനനും, 1816 ൽ തിരുവിതാംകൂർ റാണിയിൽനിന്നും, തന്റെ വ്യക്തിപ്രഭാവം കൊണ്ടും,

കർമ്മശേഷികൊണ്ടും, ദർശന വ്യാപ്തികൊണ്ടും, സെമിനാരി സ്ഥാപനത്തിനുള്ള ഭൂമിയും, മറ്റ് ആനുകൂല്യവും സൗജന്യമായി നേടിയെടുത്ത നയതന്ത്രജ്ഞനും, 1815 ൽ പഴയസെമിനാരി സ്ഥാപനത്തിലൂടെ മലങ്കരസഭയ്ക്ക് കേന്ദ്രീകൃത ആസ്ഥാനവും, വൈദിക പരിശീലന കേന്ദ്രവും, കേരള നവോത്ഥാനത്തിന് പ്രേരകമായി മാറിയ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും, സ്ത്രീ വിദ്യാഭ്യാസത്തിനുമുള്ള പ്രഥമകേന്ദ്രവും സംവിധാനം ചെയ്ത ദീർഘദർശിയും, സഭയിൽ കുടുംബവാഴ്ചക്കെതിരെ നിലപാടെടുത്ത ഉല്പതിഷ്ണുവും, സർവ്വോപരി, പ്രാർത്ഥനാജീവിതംകൊണ്ടും, ലാളിത്യമുള്ള ജീവിതശൈലി കൊണ്ടും, ജീവിത വിശുദ്ധികൊണ്ടും, സൗമ്യദീപ്തമായ പെരുമാറ്റംകൊണ്ടും, ജീവിതകാലത്തും, മരണാനന്തരവും നാനാജാതിമതസ്ഥരുടെയും, സ്വർഗ്ഗീയഗണങ്ങളുടെയും, സഭാപിതാക്കന്മാരായ പിൻഗാമികളുടെയും, സഭാമക്കളുടെയും ആദരവും ബഹുമാനവും നേടിയെടുത്ത ഉത്തമസന്യാസിവര്യനും, സഭയുടെ അടിസ്ഥാന വിശ്വാസ പ്രമാണങ്ങളെയും ആചാരാനുഷ്ഠാനങ്ങളെയും, വിദേശസഭകൾക്ക് അടിയറ വെയ്ക്കേണ്ട സാഹചര്യം ഉണ്ടായിട്ടുപോലും, നിർഭയനായി പ്രതികരിച്ച വിശ്വാസധീരനും മലങ്കരസഭയുടെ സ്വാതന്ത്ര്യബോധത്തിന്റെ പ്രതീകവുമായിരുന്നു സഭാ ജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്ത

ഈ മഹാത്മാവിനെ സമൂഹമദ്ധ്യേ പരിചയപ്പെടുത്തുവാൻ ചുമതലപ്പെട്ടവർ കടമ നിറവേറ്റിയോ എന്ന് ആത്മപരിശോധന നടത്തുവാൻ ഈ ശതാബ്ദി ആഘോഷം പ്രേരണ നൽകുമെന്നാണ് പ്രതീക്ഷ. സൂര്യബിംബത്തെപ്പോലും കാർമേഘപടലങ്ങൾ പരിമിതസമയത്തേക്ക് മറയ്ക്കുന്നുണ്ട്. എന്നാൽ സ്ഥായിയായി മറയ്ക്കുവാനോ തമസ്കരിക്കുവാനോ കഴിയുകയില്ല എന്ന തത്വം ഇവിടെ സംഗതമാണ്.

പ്രഗത്ഭരായ എഴുത്തുകാരുടെ ലേഖനങ്ങളാണ് ഈ സ്മരണികയുടെ പ്രധാന ആകർഷണം. കൂടാതെ ചരമ ദ്വിശതാബ്ദി ആഘോഷങ്ങളുടെ പ്രസക്ത ഭാഗങ്ങൾ ഉൾക്കൊള്ളുന്ന ഏതാനും ഫോട്ടോകളും ഉൾപ്പെടുത്തിയിട്ടുണ്ട്. ദൈവകൃപയും പരിശുദ്ധ ബാവാ തിരുമനസ്സിലെ പ്രോത്സാഹനവും ജനറൽ കൺവീനർ അഭിവന്ദ്യ യൂലിയോസ് പിതാവിന്റെ നേതൃത്വവും സുവനീർ കമ്മറ്റിയുടെ സഹകരണവും ഉപദേശകസമിതിയുടെ നിർദ്ദേശങ്ങളും എഡിറ്റോറിയൽ ബോർഡിന്റെ അനുഭവസമ്പത്തും പരസ്യദാതാക്കളുടെ സഹകരണവും സർവ്വോപരി, പരിശുദ്ധ പുലിക്കോട്ടിൽ തിരുമേനിമാരുടെ മദ്ധ്യസ്ഥതയും ഈ സ്മരണിക യാഥാർത്ഥ്യമാകുന്നതിൽ സുപ്രധാന പങ്കുവഹിച്ചിട്ടുണ്ട്. ഏവരോടും ഞങ്ങൾക്ക് കൃതജ്ഞതയുണ്ട്.

അക്ഷരം നശിക്കാത്തതാണ്. അക്ഷരത്തിൽ പകർത്തിയ ഈ സ്മാരക ഗ്രന്ഥവും!! 'സഭാ ജ്യോതിസ്സി'ന്റെ പ്രകാരം അക്ഷയജ്യോതിസ്സായി ആചന്ദ്രതാരം നിലനിൽക്കട്ടെ

വിനയപൂർവ്വം
എഡിറ്റോറിയൽ ബോർഡിനുവേണ്ടി
ഫാ.ഡോ.സണ്ണി ചാക്കോ
ചീഫ് എഡിറ്റർ.



# കൃതജ്ഞത

സഭാജ്യോതിസ്സ് പ: പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്ത (ദിവന്നാസിയോസ് 2-ാമൻ) തിരുമേനിയുടെ ചരമദ്വിശതാബ്ദി ആചരണത്തിന്റെ ഭാഗമായി ആ പുണ്യപിതാവിന്റെ പാവന സ്മരണയ്ക്കുമുന്നിൽ ജൂബിലി സ്മരണിക തയ്യാറാക്കി സമർപ്പിക്കുവാൻ കഴിഞ്ഞതിൽ സർവ്വശക്തനായ ദൈവത്തിന് നന്ദി സമർപ്പിച്ചുകൊള്ളുന്നു. പ: സഭാജ്യോതിസ്സ് പുലിക്കോട്ടിൽ തിരുമേനിയുടെ ജീവിതകാലഘട്ടത്തിന് ശേഷം ആ പിതാവ് സഭയ്ക്കും സമൂഹത്തിനും ചെയ്ത സേവനങ്ങളും ത്യാഗവും പ്രാർത്ഥനയും ഓരോ ഘട്ടത്തിലും ലഭിക്കുന്ന വിവരങ്ങൾ ശേഖരിക്കുമ്പോൾ, പരിശുദ്ധന്മാരിൽ പരിശുദ്ധനായ ഒരു തിരുമേനിയെയാണ് നമുക്ക് ദർശിക്കുവാൻ കഴിയുന്നത്. പ: തിരുമേനി കാലം ചെയ്തതിനുശേഷം ഉടനെതന്നെ ആ പിതാവിന്റെ നാമധേയത്തിൽ ഒരു സ്മാരക കബറിടം അദ്ദേഹത്തിന്റെ ഇടവകപള്ളിയായ കുന്നംകുളം സെന്റ് ലാസറസ് പഴയപള്ളിയിൽ സ്ഥാപിതമാകുകയും ആ സ്മാരക കബറിടത്തിൽ ഭക്തജനങ്ങൾ കുമ്പിട്ട് പ്രാർത്ഥിച്ച് ദൈവത്തിൽനിന്ന് അനുഗ്രഹം പ്രാപിക്കുന്നതിൽ അരിശംപൂണ്ട വിദേശ മെത്രാൻ യൂയാക്കീം മാർ കൂറിലോസ് സ്മാരക കബറിടം നശിപ്പിക്കുവാൻ ചട്ടംകെട്ടുകയും അപ്രകാരം നശിപ്പിക്കപ്പെട്ടപ്പോൾ കബറിടം പുനഃസ്ഥാപിക്കുവാൻ ആലോചിച്ചതിൽ കുന്നംകുളം ജനത ആ പരിശുദ്ധന്റെ പേരിൽ ഒരു പള്ളിതന്നെ സ്ഥാപിക്കുവാൻ തീരുമാനിക്കുകയും, കുന്നംകുളം വലിയങ്ങാടിയുടെ കിഴക്കേ അറ്റത്ത് സ്ഥലം വാങ്ങി ആദ്യം കബറിടത്തിൽ ഉണ്ടായിരുന്ന കുരിശും സ്മാരക കബറിടവും അവിടെ സ്ഥാപിക്കുകയും തിരുമേനി പരിശുദ്ധനായി പ്രഖ്യാപിക്കപ്പെടാത്തതിനാൽ പള്ളി മാർത്തോമ്മാശ്ലീഹായുടെ നാമധേയത്തിൽ സ്ഥാപിക്കുകയും, പള്ളിയുടെ പ്രധാനപെരുന്നാൾ പരിശുദ്ധന്റെ ഓർമ്മദിനമായ വൃശ്ചികം 12-ാം തിയ്യതി ആഘോഷിക്കുവാൻ നിശ്ചയിക്കുകയും നാളിതുവരെ ആയത് ആചരിച്ച് വരികയുമാണ്. (നവംബർ 24, 25) ഒരു പിതാവ് കാലം ചെയ്ത ഘട്ടത്തിൽ തന്നെ സ്മാരക കബറിടം സ്ഥാപിക്കപ്പെടുകയും അത് പരിരക്ഷിക്കാനായി ഒരു പള്ളി തന്നെ സ്ഥാപിക്കപ്പെടുകയും ചെയ്ത ചരിത്രം വേറെ ഇല്ലെന്നാണ് മനസ്സിലാക്കുന്നത്. അതും 200 വർഷം മുമ്പ് നടന്ന ഒരു ചരിത്രസത്യമാണ്.ഇന്നും ആ മഹാപരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അനേകർ അഭയം പ്രാപിച്ചുകൊണ്ട് സർവ്വശക്തനായ ദൈവത്തിൽ നിന്നും കൃപയും അനുഗ്രഹങ്ങളും പ്രാപിച്ചുവരുന്നു എന്നത് അനേകർ സാക്ഷ്യപ്പെടുത്തുന്ന കാര്യമാണ് അതോടൊപ്പം ഈ എളിയവനായ ഞാനും കുടുംബവും അനുഭവസ്ഥരുമാണ്.

പ. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ കബറിടം സ്ഥിതി ചെയ്യുന്ന പഴയ സെമിനാരി കുറച്ചുകാലം അടഞ്ഞുകിടന്നതിനാലായിരിക്കാം, പ. പിതാവിന്റെ കബറിടത്തിൽ

പ്രാർത്ഥനാസൗകര്യങ്ങൾ ലഭിക്കാതെ വന്നത്. ആ കബറിടത്തിലേക്കുള്ള ഭക്തജനപ്രവാഹം അതിനാൽതന്നെ കുറച്ചുകാലം അല്പം കുറഞ്ഞുപോയി എന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. എന്റെ നാട്, എന്റെ വീട്, എന്റെ ഇടവക, എന്റെ സുഹൃത്തുക്കൾ എന്ന നിലപാടായിരുന്നില്ല പരിശുദ്ധ സഭാജ്യോതിസ്സ് തിരുമേനി എടുത്തത്. മറിച്ച് എന്റെ സഭ, എന്റെ ജനത, എന്റെ രാജ്യം എന്നതായിരുന്നു. അതിനായി പ്രാർത്ഥനാപൂർവ്വം ത്യാഗം സഹിച്ച് മുന്നേറുക. ഇതായിരുന്നില്ലേ അദ്ദേഹം ചെയ്തത് എന്ന് ഉണർന്ന് ചിന്തിക്കേണ്ടത് നമ്മുടെ കടമയാണ്. അതായിരുന്നു സത്യം.

പരിശുദ്ധ തിരുമേനി പടുത്തുയർത്തിയ പഴയസെമിനാരിയുടെ ചരിത്രപുസ്തകം പ്രസിദ്ധീകരിക്കുമ്പോൾ സ്ഥാപകന്റെ ചിത്രവും പേരും സ്ഥാപകനെന്ന വിശേഷണത്തോടെ പ്രദർശിപ്പിച്ചുവോ എന്ന് സംശയിക്കുന്നവരിൽ ഒരാളാണ് ഈ എളിയ ലേഖകനും. സെമിനാരി ഇല്ലെങ്കിൽ പിന്നെ സഭയെന്താകുമായിരുന്നു? 'തലമറന്ന് എണ്ണതേക്കരുതേ' എന്ന കുന്നംകുളം പഴമ ഇവിടെ പുതുക്കാതിരിക്കാൻ നിവർത്തിയില്ല. സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ തിരുമനസ്സിലെ ചരിത്ര സംഭവങ്ങൾ ഈ ഗ്രന്ഥത്തിൽ ചുരുക്കരൂപത്തിൽ ഉൾപ്പെടുത്തുവാൻ സാധിച്ചിട്ടുണ്ടെന്ന് വിശ്വസിക്കുന്നു. ദ്വിശതാബ്ദി ആഘോഷങ്ങളുടെ വിവിധഘട്ടങ്ങളിലെ സംഭവങ്ങളും ഉൾപ്പെടുത്താൻ ശ്രമിച്ചിട്ടുണ്ട്. അതിനായി ലേഖനങ്ങൾ തന്നും, പരസ്യങ്ങൾ തന്നും, സാമ്പത്തികമായി സഹായങ്ങൾ തന്നും, ആലോചനകൾ തന്നും വിവിധ ഘട്ടങ്ങളിൽ സഹായിച്ച എല്ലാവരോടുമുള്ള നന്ദിയും സ്നേഹവും സമർപ്പിക്കുന്നു. ഈ സ്മരണിക പൂർണ്ണമാണെന്നോ, കുറ്റമറ്റതാണെന്നോ ഒരിക്കലും ഞങ്ങൾ അവകാശപ്പെടുന്നില്ല. ലഭിച്ച സാമ്പത്തിക പിൻതുണയ്ക്കനുസരിച്ചും എല്ലാവരുടെയും നിസ്വാർത്ഥമായ സഹകരണത്തിന്റെ അടിസ്ഥാനത്തിലും കഴിയാവുന്ന തരത്തിൽ സ്മരണിക പുറത്തിറക്കാൻ ഞങ്ങൾ ശ്രമിച്ചിരിക്കുകയാണ്. കുറ്റങ്ങളും കുറവുകളും നിരുപാധികം ക്ഷമിക്കണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട്...

പരിശുദ്ധ തിരുമേനിയുടെ പാവനസ്മരണയ്ക്കുമുമ്പിൽ വണങ്ങിക്കൊണ്ടും തിരുമേനിയുടെ മദ്ധ്യസ്ഥത യാചിച്ചുകൊണ്ടും, പരിശുദ്ധ ദൈവമാതാവിന്റെയും, പരിശുദ്ധ മാർത്തോമശ്ലീഹായുടെയും, പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും, പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും, പരിശുദ്ധ സഭാജ്യോതിസ് പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് തിരുമേനിയുടെയും, പരിശുദ്ധ സഭാതേജസ്സ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടും, ഈ ഉദ്യമത്തിനായി എല്ലാവിധത്തിലും സഹകരിച്ച സോവനീർ കമ്മറ്റി ഭാരവാഹികളോടും പരിശുദ്ധ കാതോലിക്കാ മോറാൻ മാർ ബാസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ ബാവാ തിരുമനസ്സിനോടും, ജൂബിലി കമ്മറ്റി സെക്രട്ടറി കൺവീനർ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനിയോടും നന്ദിയും സ്നേഹവും സമർപ്പിച്ചുകൊണ്ടും ചുരുക്കുന്നു.



എഡ്വി സഖറിയ കെ.
മാനേജിങ്ങ് എഡിറ്റർ

# സാഫല്യം

## കുന്നംകുളത്തെ ചരമദ്വിശതാബ്ദി ആഘോഷങ്ങൾ

രണ്ടു നൂറ്റാണ്ടുകൾക്കു മുമ്പ് ഒരു മഹാപുരുഷൻ ആരെയും അതിശയിപ്പിക്കുന്ന ധിഷണാശക്തിയും കാലത്തിനുമുമ്പേയുള്ള ചിന്തകളുംകൊണ്ട് ഒരു സമുദായത്തെയും പ്രദേശത്തേയും ഭാവിയുടെ ഭാസുരതയിലേക്ക് നയിക്കാനായി ജൻമമെടുത്തു. സമുദായപരിഷ്കർത്താവും കേരളനവോത്ഥാനനായകനുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയായിരുന്നു ആ പുണ്യപുരുഷൻ. അപൂർവ്വം ചില പ്രതിഭകൾ, അവർ ജീവിക്കുന്ന കാലഘട്ടത്തിനും വളരെ മുന്നേ ജീവിക്കുകയും ചിന്തിക്കുകയും ചെയ്യുന്നു. അവരാണ് ജീവിതത്തിൽ വലിയ സ്വപ്നങ്ങൾ കണ്ടിട്ടുള്ളത്. അവരുടെ സ്വപ്നങ്ങളാണ് പിൽക്കാലത്ത് കാലം യാഥാർത്ഥ്യമാക്കിയത്, അവരെയാണ് ലോകം മഹാൻമാർ എന്ന് വിളിച്ചത്. അവരാണ് പ്രവാചകൻമാർ. മലങ്കരസഭയിൽ അതുപോലൊരു പ്രവാചകൻ ഇരുനൂറ് വർഷങ്ങൾക്കു മുന്നേ അന്നത്തെ കാലവും സമൂഹവും ചിന്തിക്കുകയും സ്വപ്നം കാണുകപോലും ചെയ്യാതിരുന്ന മഹത്തായ വഴികളിലൂടെ സഞ്ചരിക്കുവാനും സ്വസമുദായത്തേയും മലയാളക്കരയെ തന്നെയും ആ വഴിയിലൂടെ നയിക്കാനും ജൻമമെടുത്തു എന്നത് കാലം കാത്തുവെച്ച അത്ഭുതം തന്നെ. 1740 നവംബർ 25 ന് കുന്നംകുളം പുലിക്കോട്ടിൽ ചുമ്മാർ – എളിച്ചി ദമ്പതികളുടെ മകനായി ഈ മഹാപുരുഷൻ ജൻമം കൊള്ളുമ്പോൾ അത് കാലംകാത്തിരുന്ന നിമിഷം തന്നെ.

1806 ലെ ആർത്താറ്റ് പടിയോലയുടേയും 1809 ലെ കണ്ടനാട് പടിയോലയുടേയും ആശയപരമായ ബുദ്ധികേന്ദ്രം ഈ പിതാവായിരുന്നു. മലങ്കരസഭയുടെ സ്വത്വബോധം ഒരു വിദേശിക്കുമുന്നിലും അടിയറ വക്കാതെ തന്നെ നവോത്ഥാനത്തിനു വേണ്ടിയുള്ള മാറ്റങ്ങൾക്ക് വാതിൽ തുറന്നിടാനും സ്മര്യപുരുഷന് കഴിഞ്ഞു. ഈ ചിന്തയുടെ ദൃശ്യാവിഷ്കാരമാണ് പഠിത്തവീടും, മലയാളവേദപുസ്തകവും. മലങ്കരസഭയുടെ മാത്രമല്ല, കേരളനവോത്ഥാനത്തിന്റെ തന്നെ നാന്ദിയായി ഈ രണ്ട് സൃഷ്ടികൾ. 2015 ഡിസംബർ 14 ന് ആർത്താറ്റ് മെത്രാസന അരമനയിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ തിരുമേനിയുടെ അദ്ധ്യക്ഷതയിലും, അഭിവന്ദ്യ ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സാന്നിധ്യത്തിലും കൂടിയ ഭദ്രാസന പൊതുയോഗം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ചരമദ്വിശതാബ്ദി വിപുലമായി ആഘോഷിക്കുന്നതിന് തീരുമാനമെടുത്തു. സഭാതലത്തിൽ ചരമദ്വിശതാബ്ദി ആഘോഷങ്ങളുടെ സമാപനസമ്മേളനം കേന്ദ്രനിർദ്ദേശപ്രകാരം 2016 നവംബർ 20 ന് കുന്നംകുളം ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടത്തുന്നതിനും, ഒരു സ്മരണിക പ്രസിദ്ധീകരിക്കുവാനും തീരുമാനിക്കുകയുണ്ടായി. ചരമദ്വിശതാബ്ദി ആഘോഷങ്ങൾക്കുവേണ്ടി വിപുലമായ ഒരു കമ്മറ്റിയിയെ തിരഞ്ഞെടുത്തു.

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ സംഭാവനകളെപ്പറ്റി അവബോധം വളർത്തണമെന്ന ഉദ്ദേശത്തോടെ ഭദ്രാസനത്തിന്റെ മൂന്ന് മേഖലകളിൽ ചരിത്രസെമിനാറുകൾ സംഘടിപ്പിച്ചു. അഖിലമലങ്കരാടിസ്ഥാനത്തിൽ നടന്ന ക്വിസ് മത്സരത്തിലും, പ്രബന്ധരചനാ മത്സരത്തിലും ധാരാളം ആളുകൾ പങ്കെടുത്തു. അഖിലമലങ്കര മത്സരങ്ങൾക്കു പുറമെ ഭദ്രാസനാടിസ്ഥാനത്തിൽ പ്രസംഗമത്സരവും കലാകായികമത്സരങ്ങളും സംഘടിപ്പിച്ചു. കുന്നംകുളം ഭദ്രാസനത്തിലെ ദ്വിശതാബ്ദി ആഘോഷങ്ങൾ ജനകീയമാക്കുന്നതിൽ മേൽപറഞ്ഞ പരിപാടികൾ പ്രധാന പങ്ക്‌വഹിച്ചുഎന്ന് നിസംശയം പറയാം. 2016 നവംബർ മാസം 20-ാം തീയതി നടന്ന സഭാതലത്തിലുള്ള ചരമദ്വിശതാബ്ദി ആഘോഷങ്ങളുടെ

സമാപനമഹാസമ്മേളനത്തിന് കുന്നംകുളം ഭദ്രാസനം ആതിഥേയത്വം വഹിക്കുകയും ചിട്ടയായപ്രവർത്തനങ്ങളിലൂടെയും, ജനപങ്കാളിത്തത്തിലൂടെയും മലങ്കരസഭയിലെ തന്നെ ഏറ്റവും വലുതും, മനോഹരവുമായ ഒരു സമ്മേളനമായിത്തീരുകയും ചെയ്തു. കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി മൈതാനത്തുവച്ച് നടന്ന മഹാസമ്മേളനത്തിൽ പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി, എത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനെ മത്ഥ്യാസ് പാത്രിയർക്കീസ് ബാവ, മന്ത്രി എ.സി മൊയ്തീൻ, എത്യോപ്യൻ അംബാസിഡർ അസ്ഫാ ഡിങ്കോമ, സഭയിലെ മറ്റ് മെത്രാപ്പോലീത്തമാർ, സഭാസ്ഥാനികൾ, തുടങ്ങി രാഷ്ട്രിയ സഭാ തലത്തിലെ ഉന്നത വ്യക്തികളെല്ലാം പങ്കെടുത്തു. പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി അദ്ധ്യക്ഷത വഹിച്ച ചരമദ്വിശതാബ്ദി മഹാസമ്മേളനത്തിൽ എത്യോപ്യൻ പാത്രിയർക്കീസ് ബാവ സമ്മേളനം ഉദ്ഘാടനം ചെയ്തു. കേരള ടൂറിസം സഹകരണ വകുപ്പ് മന്ത്രി എ.സി മൊയ്തീൻ മുഖ്യപ്രഭാഷണം നടത്തി. ഫാ.ഡോ.കെ.എം ജോർജ്ജ് സമാപനസന്ദേശംനൽകി. മെത്രാപ്പോലീത്തൻ ജനറൽ കൺവീനർ ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, എപ്പിസ്ക്കോപ്പൽ സിനഡ് സെക്രട്ടറി ഡോ.മാത്യൂസ് മാർ സേവേറിയോസ്, വൈദിക ട്രസ്റ്റി ഫാ.ഡോ.ജോൺസ് എബ്രഹാം കോനാട്ട്, ചരമദ്വിശതാബ്ദി സുവനീർ ചീഫ്എഡിറ്റർ ഫാ.ഡോ. സണ്ണി ചാക്കോ തുടങ്ങിയവർ പ്രസംഗിച്ചു. എത്യോപ്യൻ അംബാസിഡർ അസ്ഫാ ഡിങ്കോമ ചരമദ്വിശതാബ്ദി സുവനീർ പ്രകാശനം ചെയ്തു. സഭയിലെ എല്ലാ ഭദ്രാസനത്തിൽനിന്നും ധാരാളം വൈദികരും, വിശ്വാസികളും, സഭാമാനേജിംങ് കമ്മറ്റിയംഗങ്ങളും പ്രസ്തുത സമ്മേളനത്തിൽ പങ്കെടുത്തിരുന്നു.

നേരത്തെ എത്യോപ്യൻ പാത്രീയർക്കീസിനും സംഘാംഗങ്ങൾക്കും ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ, ആർത്താറ്റ് അരമന, പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ, അടുപ്പൂട്ടി സെന്റ് മേരീസ് മാഗ്ദലിൻ കോൺവെന്റ്, അടുപ്പൂട്ടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി എന്നിവിടങ്ങളിൽ ഉഷ്മളമായ സ്വീകരണങ്ങൾ നൽകുകയുണ്ടായി. പരിശുദ്ധ കാതോലിക്ക ബാവതിരുമേനിയും സഭയിലെ മറ്റ് മെത്രാപ്പോലീത്തമാരും ഈ സ്വീകരണങ്ങളിൽ പരിശുദ്ധ പാത്രീയർക്കീസ് ബാവയെ അനുഗമിക്കുകയും ചെയ്തിരുന്നു ദൈവത്തിന്റെ അളവറ്റകൃപയാൽ ഈ പരിപാടികളെല്ലാം വളരെഭംഗിയായി പൂർത്തീകരിക്കുവാൻ സാധിച്ചത് പുലിക്കോട്ടിൽ ഒന്നാമൻ പിതാവിന്റെ മദ്ധ്യസ്ഥതയാലും അനുഗ്രഹത്താലും മാത്രമാണ്. ചരമ ദ്വിശതാബ്ദി ആഘോഷങ്ങളിലെ അവസാനത്തെ പരിപാടിയാണ് ഈ സ്മരണിക പുറത്തിറക്കുക എന്നത്. നോട്ട് നിരോധനം തുടങ്ങി സാമ്പത്തികമായ പല പ്രശ്നങ്ങളുമാണ് സ്മരണിക ആളുകളിൽ എത്തിക്കുന്നതിന് കാലതാമസം നേരിട്ടതെന്ന് പറയാതിരിക്കാൻ കഴിയില്ല. എന്നാൽ ഇപ്പോൾ ആ മഹാപുരുഷന്റെ ഓർമ്മ നിലനിർത്തുന്നതിന്റെ ഭാഗമായുള്ള സ്മരണിക നിങ്ങളുടെ കൈകളിലെത്തുകയാണ്. ഇതിനുവേണ്ടി പണം നൽകിയ എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. സ്മരണികയ്ക്കു പിന്നിൽ പ്രവർത്തിച്ച എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവം നിങ്ങളോരോരുത്തരെയും അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

എന്ന്

**ഫാ. ഗീവർഗ്ഗീസ് തോലത്ത്**

കുന്നംകുളം മെത്രാസന സെക്രട്ടറി & ചരമദ്വിശതാബ്ദി

കുന്നകുളം ഭദ്രാസന ജനറൽ കൺവീനർ

# Souvenir Committee

## Chief Patron: H.H. Bava Thirumeni

**Bishop General Convener**: Dr. Yulios Thirumeni
**General Convener**: Rev. Fr. Geevarghese Tholath
**Souvenir Committee Chairman**: Fr. Dr. Sunny Chacko
**Souvenir Committee Convener**: Mr. Edvi Zacharia K

**Advisory Board**
Rev. Fr. Dr. K.M.George
Rev. Fr. Dr. Jacob Kurian
Rev. Fr. Dr. O.Thomas
Rev.Fr. Dr.Joseph Cheeran
Mr. T.I.Victor

**Chief Editor**
Fr. Dr. Sunny Chacko

**Executive Editors**
Rev. Fr. Dr. Johns Abhraham Konnat
Mr. George M. Muthoot
Dr. George Joseph

**Managing Editor**
Edvi Zachacria K.

Rev. Fr. Abraham Mathew
Rev. Fr. Biju M. Samuel
Rev. Fr. Cherian CC
Rev. Fr. Dr. Joseph Cheeran
Rev. Fr. George Cheeran
Rev. Fr. Iyyob OIC
Rev. Fr. Jacob T.C
Rev. Fr. John Issac (Balasamajam)
Rev. Fr. Joseph Cheruvathoor
Rev. Fr. Josy Mathew
Rev. Fr. Mathew Verghese
Rev. Fr. Pathrose OIC
Rev. Fr. Pathrose Pulikkottil
Rev. Fr. Stephan George
Rev. Fr. Varghese Lal
Adv. Dr. P.C. Mathew
Adv. Gilbert Cheeran
Dr. Rejimon
Mr. Babu C.K.
Mr. Bimon P.I.
Mr. Binoy Master
Mr. Gregory Wilson
Mr. Jacob Pulikkottil
Mr. Jelson Iype
Mr. Jinni Kuruvila
Mr. Job Verghese
Mr. Laughson K.C.
Mr. Mathew Chemmannoor
Mr. Moncy M. I
Mr. Poly K.P (Divyabodhanam)
Mr. Saxson K.P.

Mr. Shajan P.U
Mr. Shaji T I, Kunnamkulam
Mr. Shiju C.K, Kottol
Mr. Simjo, Pazhanji
Mr. Stephen Pulikkottil
Mr. Sunny P.I, Kunnamkulam
Mr. T.K. Peter Master (Sunday School)
Mr. Tenson Baby (OCYM)
Mr. Thamby, Mangad
Mr. Varghese Master Adupputy
Mr. Vinu Master
Mrs. Betty Chacko
Mrs. Mary Uthup (MJDHS)
Mrs. Santha Teacher (Samajam)
Prof. Verghese A.O
Mr. Shinu Panamkutty
Mr.Johny Chelakkara
Mr.Jibi P. Mathew
Mr. Mathew C.V.
Mr. Jose C.J.
Mr. Paul K.J.
Mr. Fredi Lorance

### Bi-centenary celebration

# EXECUTIVE COMMITEE

General Convener - Fr.Geevarghese Tholath - 04885 223001, 9847937043

Joint General Convener - Sri. Ginny Kuruvila - 9847254181

**Members**

1. Fr.Simon Vazhapilly - Finance Commitee Chairman - 9846131663
2. Fr.Dr.Sunny Chacko - Sovenier Commitee Chairman - 9995760486
3. Fr.Peter Kakkasserry - Pilgrimage Commitee Chairman - 9447563927
4. Fr.Mathews K Bursouma - Publicity Commitee Chairman - 9496417474
5. Fr.Pathrose G Pulikkottil - St.Thomas Vydhika Sakam Secretary - 9446067061
6. Fr.Joseph Mathew - Diocesan Counsel Member - 9446319656
7. Fr.V.M Samuel - Programme Commitee Chairman - 9847346777
8. Fr. Joseph Cheruvathoor - Diocesan Counsel Member - 9447872297
9. Fr.Zachariah Kollanoor - Procession Commitee Chairman - 9495463721
10. Fr.Mathew Varghese - Food and reception Commitee Chairman - 9562668559
11. CA James - Pilgrimage Commitee Covener - 9447406663
12. C.K Appumon - Finance Commitee Covener - 9847499999
13. C.I Simjoe - Food and reception Commitee Convener - 9288140916
14. Edvi K Zachariah - Sovenier Commitee Convener - 9447466595
15. Steephen Pulikkottil - Programme Commitee Convener - 9447886868
16. Adv.Gilbert Cheeran - Publicity Commitee Convener - 9446407503
17. Tenson Baby - Procession Committee Convener - 9961996082
18. Adv.Prinu P.Varkey - Diocesan Counsel Member - 9847032232
19. P.P Paulose - Diocesan Counsel Member - 9249266682
20. C.J Raju - Diocesan Counsel Member - 9447224321
21. E.T Markose - Diocesan Counsel Member - 9747912193
22. M.C Abraham - Church Managing Committee Member - 9447881128

# ദ്വിശതാബ്ദി : അവലോകനം

ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ
(ജനറൽ കൺവീനർ)

ലോകാവസാനംവരെയും ഞാൻ നിങ്ങളോടുകൂടെ ഉണ്ട് എന്ന് സ്വശിഷ്യരോട് നമ്മുടെ കർത്താവ് അരുളിച്ചെയ്ത വാഗ്ദാനം പ്രത്യക്ഷരം നിറവേറിയതായി മലങ്കരസഭാചരിത്രം വെളിപ്പെടുത്തുന്നുണ്ട്. മാർ തോമാശ്ലീഹാ ഭാരതമണ്ണിൽ ആദ്യമായി സ്ഥാപിച്ച പാലൂർ - ചാട്ടുകുളങ്ങരയിലെ ദൈവമാതാവിന്റെ പള്ളിയും അവിടെ ഏർപ്പെടുത്തിയ സുവിശേഷ- ആരാധന- പൗരോഹിത്യ ക്രമങ്ങളും അവയുടെ കാലദേശോചിത വികാസങ്ങളും കർത്തൃസാന്നിദ്ധ്യത്തെ നിതരാം വെളിപ്പെടുത്തുന്നുണ്ട്. കത്തനാർ- കത്തനാരച്ചന്മാർ (പേരെദ് യുത്തന്മാർ), അർക്കദിയാക്കോന്മാർ (കർത്തവ്യന്മാർ),എപ്പിസ്ക്കോപ്പമാർ, മെത്രപ്പോലീത്താമാർ, മലങ്കരമെത്രാപ്പോലീത്ത–പൗരസ്ത്യ കാതോലിക്ക എന്നിങ്ങനെ സഭാ ഭരണത്തിന്റെ പ്രാദേശികവും സാർവത്രികവുമായ ഭരണനിർവ്വഹണ സംവിധാനങ്ങൾ യേശുനാഥന്റെ വാഗ്ദാനത്തെ ഓർമ്മിപ്പിക്കുന്നു. അലക്സാൻഡ്രിയ, പേർഷ്യ, റോം, അർമേനിയ, അന്ത്യോഖ്യ തുടങ്ങിയ സഹോദര ഓർത്തഡോക്സ് സഭകൾ എന്നിവയുമായി ഇക്കഴിഞ്ഞ രണ്ടായിരം വർഷങ്ങൾക്കിടയിൽ സമ്പർക്കത്തിൽ ഏർപ്പെട്ടപ്പോഴും മാർത്തോമ്മൻസഭാ പൈതൃകത്തിന്റെ ദേശീയ സ്വഭാവം നിലനിർത്തുന്നതിൽ നമുക്ക് വിജയിക്കാനായതും കർതൃസാന്നിദ്ധ്യം അളവില്ലാതെ ചൊരിഞ്ഞുതന്ന കൃപയാലാണ്.

രണ്ടായിരം കൊല്ലത്തെ ഈ മഹാപ്രവാഹത്തിൽ മലങ്കരസഭയുടെ നവോത്ഥാനനേതൃത്വവും ചിതറിപ്പോകാത്ത കേന്ദ്രീകൃതസ്വഭാവവും ആഭിമാനവും മാർത്തോമ്മൻ പൈതൃകവും ലക്ഷ്യബോധത്തോടെ അഷ്ടഗന്ധമിട്ടുറപ്പിച്ച മഹാനുഭാവൻ ആയിരുന്നു, സഭാജ്യോതിസ്സെന്ന ആദരം നൽകിയ പുലിക്കോട്ടിൽ പ. ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മലങ്കരമെത്രാപ്പോലീത്താ. സുതാര്യമായ സന്ന്യാസജീവിതനിഷ്ഠകളുടെ ആൾരൂപമായി സമീപകാലചരിത്രം ആ പരിശുദ്ധനെ വരച്ചുകാട്ടിയിട്ടുണ്ട്. കോട്ടയം പഴയസെമിനാരിയിലെ ആ പരിശുദ്ധപിതാവിന്റെ കബറിടം ആദ്യകാലങ്ങളിൽ സഭയുടെ, കേരളത്തിലെ ഏക തീർത്ഥാടനകേന്ദ്രമായിരുന്നു. പരിശുദ്ധ പരുമല മാർ ഗ്രിഗോറിയോസും, സഭാതേജസ്സ് പുലിക്കോട്ടിൽ മാർ ദിവന്നാസിയോസും സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസും ജീവിതത്തിന്റെ പ്രതിസന്ധികളിൽ ഈ കബറിൽ മുട്ടുകുത്തി പ്രാർത്ഥിച്ചാണ് ശക്തിസംഭരിച്ചത്. കോട്ടയം പഴയസെമിനാരിയിലെ ഈ കബറിടവും കുന്നംകുളം പുത്തൻപള്ളിയിലെ (ആദ്യം പഴയപള്ളിയിൽ) സ്മാരക കബറിടവും സഭാനേതാക്കൾക്ക് ഊർജ്ജസ്രോതസ്സ് ആയിരുന്നു.

ആ പരിശുദ്ധപിതാവിന്റെ ചരമരജതജൂബിലിയുടെ വർഷമായിരുന്ന 1840-41, നവീക

രണ സമരങ്ങളുടെ കാലമായതിനാൽ ആഘോഷങ്ങൾ ഫലപ്രദമായില്ല. സുവർണ്ണജൂബിലി വർഷമായ 1865–66 സെമിനാരിയും കബറിടവും നവീകരണനേതാവായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്തായുടെ കൈവശമായിരുന്നതിനാൽ ആഘോഷങ്ങൾ ഒന്നും ഉണ്ടായില്ല. 1915–16 ശതാബ്ദി വർഷമായിരുന്നു. വട്ടശ്ശേരി മാർ ദിവന്ന്യാസിയോസ് മെത്രാപ്പോലീത്തയുടെ കൈവശത്തിലായിരുന്ന കോട്ടയം പഴയസെമിനാരിയിൽ സെമിനാരിസ്ഥാപകന്റെ ചരമശതാബ്ദി ആഘോഷം സമുചിതമായി നടത്താമായിരുന്നു. എങ്കിലും എന്തുകൊണ്ടോ ദൗർഭാഗ്യവശാൽ അതുണ്ടായില്ല. സഭാതേജസ്സ് മാർ ദിവന്നാസിയോസിന്റെ പൗരോഹിത്യസുവർണ്ണജൂബിലി 1901–1902 ൽ അതിഗംഭീരമായി നടത്തിയ കീഴ്‌വഴക്കം ഉണ്ടായിരുന്നിട്ടും ഇങ്ങനെ സംഭവിച്ചത് നമ്മെ അത്ഭുതപ്പെടുത്തുന്നുണ്ട്.

ആദ്യമായി തിരുമേനിയുടെ പേരിൽ അഖിലമലങ്കരസഭ അടിസ്ഥാനമാക്കി ഒരാഘോഷം സംഘടിപ്പിക്കപ്പെട്ടത് 1990–1991 വർഷങ്ങളിലായിരുന്നു. കോട്ടയം പഴയസെമിനാരിയുടെയും സെമിനാരിസ്ഥാപകന്റെയും 175 –ാം വാർഷികമായിരുന്നു അത്. ഫാ. ടി. ജെ. ജോഷ്വാ കോട്ടയത്തെ പ്രവർത്തനങ്ങൾക്കും ഫാ. ജോസ് പുലിക്കോട്ടിൽ കുന്നംകുളത്തെ പ്രവർത്തനങ്ങൾക്കും ചുമതലക്കാരായി നിയമിക്കപ്പെട്ടു. സെമിനാരിയുടെ പ്രവർത്തനം വിഷയമാക്കി ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ പത്രാധിപരായി ഒരു സുവനീർ പ്രകാശിതമായി. കോട്ടയം പഴയസെമിനാരിയുടെ ഓഡിറ്റോറിയത്തിൽ പുലിക്കോട്ടിൽ തിരുമേനിയെപ്പറ്റി ഒരു സെമിനാർ സംഘടിപ്പിച്ചു. അങ്കമാലി–ബോംബെ ഭദ്രാസനങ്ങളുടെ ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് ആയിരുന്നു മോഡറേറ്റർ. കണ്ടനാടിന്റെ ജോസഫ് മാർ പക്കോമിയോസ്, ഡോ. സാമുവൽ ചന്ദനപ്പള്ളി, ഫാ. ജോസഫ് ചീരൻ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. അക്കാലം വരെയും പഴയസെമിനാരിസ്ഥാപകൻ എന്നനിലയിൽ മാത്രം അറിയപ്പെട്ടിരുന്ന പുണ്യപുരുഷന്റെ ജീവിതത്തിലെ അറിയപ്പെടാത്തഏടുകളെപ്പറ്റി ചീരനച്ചന്റെ പ്രബന്ധത്തിലൂടെ വെളിച്ചംകണ്ടത് സദസ്സിനെ വിസ്മയിപ്പിച്ചു. പ്രബന്ധം വായിച്ചുകേട്ട താൻ അഭിമാനപുളകിതനായി എന്ന് പ്രശംസിച്ചുകൊണ്ട് പ്രബന്ധം സശ്രദ്ധം ശ്രവിച്ച അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ (ഇപ്പോഴത്തെ കാതോലിക്കാബാവ) ചീരനച്ചന് അഭിനന്ദനക്കത്തയച്ച വിവരം അച്ചൻ എന്നോട് പറഞ്ഞിട്ടുണ്ട്. ഡോ. ചന്ദനപ്പള്ളി വേദിയിൽവച്ചുതന്നെ ആ പ്രബന്ധത്തെ മുക്തകണ്ഠം പ്രശംസിച്ചു. ആഘോഷങ്ങളുടെഭാഗമായി, മലങ്കരസമാജിക പുറത്തിറക്കിയ വിശേഷാൽ പതിപ്പിൽ സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. ഒരുവർഷം നീണ്ടുനിന്ന 175 –ാം ചരമവാർഷികപരിപാടികൾക്ക് പ്രോഗ്രാംകൺവീനർ ആയി ഫാ. ജോസഫ് ചീരൻ നിയമിക്കപ്പെട്ടു. സ്മര്യപുരുഷന്റെ ജീവചരിത്രം, ബൈബിൾ എന്നിവയെ ആധാരമാക്കി കുന്നംകുളം മെയിൻറോഡ് സെന്റ് ഗ്രിഗോറിയോസ് പള്ളിയിലും ആർത്താറ്റ് അരമനയിലും രണ്ട് സെമിനാറുകൾനടത്തി. പ്രൊഫ. സുകുമാർ അഴീക്കോട്, പ്രൊഫസർമാരായ തോമസ് അബ്രഹാം, കെ. കെ.എബ്രഹാം പാമ്പാടി, എം. ടി. സാറാമ്മ ആലുവ, ഡോ. റോസി തമ്പി തൃശൂർ, ഫാ. സി.സി ചെറിയാൻ കോട്ടയം, ഫാ. സണ്ണി ചാക്കോ കുന്നംകുളം, ഫാ. ജോസഫ് ചീരൻ പഴഞ്ഞി, എന്നിവർ അവതരിപ്പിച്ച പ്രബന്ധങ്ങൾ സമാഹരിച്ച് സെമിനാർ പ്രബന്ധങ്ങൾ എന്ന പേരിൽ ഒരുഗ്രന്ഥം ചീര





നച്ചൻ എഡിറ്റ് ചെയ്ത് പ്രസിദ്ധപ്പെടുത്തി. പ്രസംഗം, പ്രബന്ധം, ക്വിസ് എന്നീ വിഷയങ്ങളിൽ അഖില മലങ്കരാടിസ്ഥാനത്തിൽ മാർത്തോമാശ്ലീഹാ സ്ഥാപിച്ചതും സ്മര്യപുരുഷൻ പുനർനിർമ്മിച്ചതുമായ പാലൂർ ചാട്ടുകുളങ്ങര(ആർത്താറ്റ്)പള്ളിയിൽവച്ച് മത്സരങ്ങൾനടത്തി വിജയികൾക്ക് ക്യാഷ്അവാർഡുകളും സർട്ടിഫിക്കറ്റുകളും വിതരണംചെയ്തു. 175 -ാം ചരമവാർഷിക സമാപനദിനത്തിൽ ആർത്താറ്റ് കത്തീഡ്രലിൽ വിശുദ്ധ കുർബാനമദ്ധ്യേ പ. മാത്യൂസ് ദ്വിതീയൻ കതോലിക്കാബാവാ സ്മര്യപുരുഷനെ സഭാജ്യോതിസ്സ് എന്ന് പ്രഖ്യാപിച്ചു. വൈകിട്ട് കുന്നംകുളം വൈ. എം. സി. എ. ഗ്രൗണ്ടിൽ നടന്ന സമാപനചടങ്ങുകൾ വർണ്ണാഭമായി. 3 മണിക്കൂർ ദൈർഘ്യമുള്ള സഭാചരിത്ര വീഡിയോ കാസെറ്റ് ഫാ. ജോസഫ് ചീരനും ഫാ. സണ്ണി ചാക്കോയും കൂടി നിർമ്മിച്ചത് സഭാദർശൻ എന്ന പേരിൽ പുറത്തിറക്കി.

ആഘോഷങ്ങളിൽ നിന്നാർജ്ജിച്ച പ്രചോദനത്തിന്റെ ഫലമായി സ്മര്യപുരുഷന്റെ സമഗ്രജീവിത ചരിത്രം ഫാ. ജോസഫ് ചീരൻ രചിക്കുകയും പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ അത് പ്രസിദ്ധീകരിക്കുകയും ചെയ്തു. അങ്ങനെ കാലംചെയ്ത അച്ചനിലൂടെ ഫാ. ജോസ് പുലിക്കോട്ടിൽ ആരംഭിച്ച ജീവചരിത്രരചന സഫലമായി. അതിനുശേഷം സ്മര്യപുരുഷന്റെ സംഭാവനകളെപ്പറ്റി ഗവേഷണബുദ്ധിയോടെ പരിശോധിക്കുന്ന ലേഖനങ്ങൾ സഭാമാസികകളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി. കണ്ടനാട്ഗ്രന്ഥവരിയുടെ പ്രസിദ്ധീകരണം മുതൽ ആരംഭിച്ച എം. ജെ. ഡി. പ്രസാധനകേന്ദ്രത്തിന്റെ ചുമതല ബലഹീനനായ നാം ഏറ്റെടുത്തതോടെ സ്മര്യപുരുഷനെ തെളിമയോടെ അവതരിപ്പിക്കുന്ന ലേഖനസമാഹാരങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടു. മലങ്കരസഭയുടെ ജ്യോതിസ്സും തേജസ്സുമായ പ. പുലിക്കോട്ടിൽ തിരുമേനിമാർ, മലയാളം ബൈബിളും കേരളനവോത്ഥാനവും, പുലിക്കോട്ടിൽ മാർ ദിവാന്യാസിയോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും; ഇങ്ങനെ സ്മര്യ പുരുഷനെപ്പറ്റി പുറത്തുവന്ന ഗ്രന്ഥങ്ങൾ ഉപരിപ്ലവമായ വിവാദങ്ങളെ പ്രതിരോധിക്കുന്നതിൽ വലിയ ഫലം കണ്ടെത്തി. ഈ മൂന്ന് ഗ്രന്ഥങ്ങളും നേരത്തെ പ്രസിദ്ധീകരിച്ച ജീവചരിത്രഗ്രന്ഥവും, സമഗ്രമായ സഭാചരിത്രഗ്രന്ഥങ്ങളും പുലിക്കോട്ടിൽ മാർ ദിവാന്യാസിയോസ് പ്രഥമനെപ്പറ്റി മുമ്പില്ലാതിരുന്ന ഉൾക്കാഴ്ചപ്രദാനംചെയ്തു. മലങ്കരസഭാചരിത്ര വിജ്ഞാനകോശവും ഇക്കാര്യത്തിൽ വലിയ പങ്ക് വിജയപൂർവ്വം നിർവ്വഹിച്ചു.

അങ്ങനെയുള്ള പശ്ചാത്തലത്തിലാണ് സ്മര്യപുരുഷന്റെ ദ്വിശതാബ്ദി അഖിലമലങ്കരസഭാതലത്തിൽ ആഘോഷിക്കുവാൻ തീരുമാനമാവുന്നത്. പ. സിനഡ് അതിന്റെ കൺവീനർ സ്ഥാനത്തേയ്ക്ക് ബലഹീനനായ നമ്മെ നിയോഗിച്ചു. വൈദികസെമിനാരിയുടെ ഫാക്കൽട്ടിയുടെ ഒരുയോഗം ഒരു വർഷത്തെ പരിപാടികളുടെ രൂപരേഖ തുടക്കത്തിലേ പ്രഖ്യാപിച്ചു. കോട്ടയത്ത് വച്ചു കൂടിയ ഉദ്ഘാടന സമ്മേളനത്തിൽ ബഹു. കേരള ഗവർണർ ജസ്റ്റിസ് സദാശിവം മുഖ്യ അതിഥിയായിരുന്നു. ചീഫ് സെക്രട്ടറി ജിജി തോംസണെ കൂടാതെ എല്ലാ സഭകളുടെയും കേരളത്തിലെ തലവൻമാരും രാഷ്ട്രീയ സംസ്ഥാന ഭാരവാഹികളും പ്രസംഗിച്ചു. സെമിനാരിയുടെ 200 -ാം വാർഷികത്തിന്റെ സമാപനവും പുലിക്കോട്ടിൽ തിരുമേനിയുടെ ദ്വിശതാബ്ദിയുടെ ഉദ്ഘാടനവും സംയുക്തമായിട്ടാണ് നടത്തിയത്.



# സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ

പരിശുദ്ധ കതോലിക്കാബാവയുടെ താല്പര്യപ്രകാരം പ. പിതാവിന്റെയും ബലഹീനനായ നമ്മുടെയും സാന്നിദ്ധ്യത്തിൽ കുന്നംകുളം ഭദ്രാസനപ്രസ്ഥാനങ്ങളുടെ യോഗം വിവിധ കമ്മിറ്റികളെയും അതിന്റെ ചുമതലക്കാരെയും തെരഞ്ഞെടുത്തു. ഫാ. ഗീവർഗ്ഗീസ് തോലത്ത് ആയിരുന്നു ജനറൽ കൺവീനർ. ദ്വിശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി രാജ്യാന്തരസമ്മേളനങ്ങൾ സംഘടിപ്പിക്കുന്നതിന്റെ ഉത്തരവാദിത്വം ആദ്യമേ ഏറ്റെടുത്തത് ഫുജൈറ (യു. എ. ഇ) ഇടവക ആയിരുന്നു. അവർ തിരുമേനിയുടെ പേരിൽ അനുസ്മരണസമ്മേളനങ്ങൾ നടത്തുകയും, പതിനായിരം രൂപ വീതമുള്ള രണ്ടു ലക്ഷം രൂപയുടെ സ്കോളർഷിപ്പുകൾ വിതരണം ചെയ്യുകയും, ഒരു സ്മരണിക പ്രസിദ്ധീകരിക്കുകയും ചെയ്തു. ഇക്കാര്യത്തിൽ മുന്നിട്ട് പ്രവർത്തിച്ച ജിനിഷിനെ അഭിനന്ദിക്കുന്നു.

ദ്വിശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി തൃശ്ശൂർ, കൊച്ചി, അങ്കമാലി തുടങ്ങിയ തൃശ്ശൂർ മേഖലയിലെ വൈദികയോഗം ഫാ.ഡോ. സണ്ണി ചാക്കോയുടെ നേതൃത്വത്തിൽ സ്മര്യപുരുഷനെക്കുറിച്ച് അനുസ്മരണം നടത്തി. ആഘോഷങ്ങളുടെ ഭാഗമായി സെന്റ് തോമസ്സ് വൈദികസംഘത്തിന്റെ ഒരു രാജ്യാന്തരസമ്മേളനം പഴഞ്ഞി സെന്റ് മേരിസ് കത്തീഡ്രലിൽ നടത്തി. പ. കതോലിക്കാ ബാവയും മെത്രാപ്പോലീത്താമാരും പങ്കെടുത്ത സമ്മേളനത്തിൽ മഹാഗുരുവായിരുന്ന സ്മര്യപുരുഷന്റെ ഓർമ്മയ്ക്കായി ഭാരതീയ ഗുരുപാരമ്പര്യം എന്ന വിഷയത്തെപ്പറ്റി തൃശ്ശൂർ പുറനാട്ടുകര ശ്രീരാമകൃഷ്ണ ആശ്രമം അദ്ധ്യക്ഷനും, വൈദികരുടെ ഉത്തരവാദിത്വങ്ങളെപ്പറ്റി സാഹിത്യകാരനായ ബന്യാമിനും സ്മര്യപുരുഷന്റെ സംഭാവനകളെ സ്മരിച്ചുകൊണ്ട് ഫാ. അമയിൽ, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ജോസഫ് ചീരൻ എന്നിവരും പ്രസംഗിച്ചു. പഴഞ്ഞിഇടവക സ്മര്യപുരുഷനോടുള്ള ആദരസൂചകമായി മാർ ദിവന്നാസ്യോസ് ബഹുനില സ്മാരക ഓഡിറ്റോറിയം പണിയുകയും അതിമനോഹരമായ ഒരു സോവനീർ പ്രകാശിപ്പിക്കുകയും ചെയ്തു.

ദ്വിശതാബ്ദിയുടെ ഭാഗമായി സ്മര്യപുരുഷൻ പുനർനിർമ്മാണം നടത്തിയ പാലൂർ-ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളിയിൽ വച്ച് 2016 ജനുവരി ന് ആർത്താറ്റ് പടിയോലയെപ്പറ്റി ഒരു സെമിനാർ നടത്താൻ കഴിഞ്ഞു. നമ്മുടെ അദ്ധ്യക്ഷതയിൽകൂടിയ സെമിനാറിൽ സി.പി. ജോൺ, അഡ്വ. ഡോ.പി. സി. മാത്യു, ഡോ. കുര്യൻ തോമസ് തുടങ്ങിയവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. കാട്ടകാമ്പാൽ സെന്റ് ഇഗ്നാത്യോസ് പള്ളി, ഓട്ടുപാറ സെന്റ് ജോർജ്ജ് വലിയപള്ളി എന്നിവിടങ്ങളിൽ മേഖലാ സെമിനാറുകൾ നടത്തപ്പെട്ടു. വിവിധ സംഘടനകൾക്കായി പ്രബന്ധം, പ്രസംഗം, ക്വിസ് എന്നീ മത്സരങ്ങൾ നടത്തി.

ദ്വിശതാബ്ദിസമാപന സമ്മേളനത്തിന് കുന്നംകുളം അടുപ്പൂട്ടി മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയോട് ചേർന്ന് കിടക്കുന്ന മൈതാനം ദീർഘവീക്ഷണത്തോടെ സജ്ജമാക്കി. തൊട്ടടുത്ത് വിശാലമായ സീനിയർ ഫുട്ബോൾ ഗ്രൗണ്ട് വാഹനങ്ങൾ പാർക്ക് ചെയ്യുവാൻ അനുയോജ്യമായി സംഘടിപ്പിച്ചു. സമ്മേളനസ്ഥലത്ത്, സ്മര്യപുരുഷന്റെ മണ്ഡപത്തിൽ, അതിമനോഹരവും വിസ്തൃതവുമായ ഓഡിറ്റോറിയം ആശുപത്രി അധികൃതർ രൂപപ്പെടുത്തി. ഇതോടെ ഇരുപത്തിഅയ്യായിരം പേരെ ഉൾക്കൊള്ളാൻ സജ്ജീകൃതമായ ഒരു പന്തൽ തയ്യാറായി. എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ മെത്രാന്മാരും സഹോദരസഭാ രാഷ്ട്രപ്രതിനിധികളും സമ്മേള





നത്തിനെത്തിയത് സ്മര്യപുരുഷനോടുള്ള ആദരവ് സുവ്യക്തമാക്കി. 2016 നവംബർ 20 ഞായറാഴ്ച കാലത്ത് പ. കതോലിക്കാബാവ, പ. എന്ത്യോപ്യൻ പാത്രിയർക്കീസിന്റെ മുഖ്യസഹകരണത്തോടെ മാർ തോമാശ്ലീഹാ സ്ഥാപിച്ചതും സ്മര്യപുരുഷൻ പുനർനിർമ്മിച്ചതുമായ പാലൂർ ചാട്ടുകുളങ്ങര (ആർത്താറ്റ്) കത്രീഡലിൽ വി. കുർബ്ബാന അർപ്പിച്ചു.

വി. കുർബ്ബാന കഴിഞ്ഞ് സ്മര്യപുരുഷൻ മഹാപുരോഹിതസ്ഥാനം ഏറ്റ പഴഞ്ഞി സെന്റ് മേരീസ് കത്രീഡലിൽ രണ്ടു സഭാതലവൻമാർക്കും ഇരുസഭകളിലെയും പ. സുനഹദോസ് അംഗങ്ങൾക്കും സമുചിതമായ വരവേൽപ് നല്കി. ദ്വിശതാബ്ദി സമ്മേളനത്തോട് മലങ്കരസഭ എപ്രകാരമാണ് പ്രതികരിക്കുകയെന്ന് ആശങ്കയുള്ളവർ ധാരാളമുണ്ടായിരുന്നു. സ്മര്യപുരുഷനെക്കുറിച്ച് ഉയർന്ന ബാലിശവും പക്ഷപാതപരവുമായ വിവാദങ്ങളെ അവ അർഹിക്കുന്ന അവഗണനയോടെ ഞങ്ങൾ തള്ളിക്കളഞ്ഞിരിക്കുന്നു എന്ന് വ്യക്തമാക്കിക്കൊണ്ട് മലങ്കരസഭയുടെ തെക്കും വടക്കും വിദേശങ്ങളിലുമുള്ള ഭദ്രാസനങ്ങളിൽ നിന്ന് വൈദികരും, വിശ്വാസികളും , അഭിവന്ദ്യ പിതാക്കന്മാരും സമ്മേളനത്തിന് ഹാജരായി. ഇത്രയും അധികം പേർ പങ്കെടുത്ത മറ്റൊരു സമ്മേളനത്തിനും കുന്നംകുളം നഗരം സാക്ഷ്യം വഹിച്ചിട്ടില്ല. പ. കതോലിക്കാബാവയുടെ സംഘാടകപാടവം ഒരിക്കൽ കൂടെ ശ്രദ്ധിക്കപ്പെട്ടു. പ്രൊഫഷണൽ സമ്മേളനവേദികളോട് കിടപിടിച്ച വേദിയിൽ വിശിഷ്ടാതിഥികൾ ഉപവിഷ്ടരായപ്പോൾ സ്മര്യപുരുഷന്റെ ദേശവും, ഇടവകയും, ആ ദൃശ്യം തലയുയർത്തി നോക്കി കൺകുളിർക്കെ കണ്ട് ആസ്വദിച്ചു. ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. സണ്ണി ചാക്കോ, ഫാ. ഡോ. ജോൺസ് എബ്രഹാം, മന്ത്രി എ. സി. മൊയ്തീൻ തുടങ്ങിയവർ പ്രസംഗിച്ച സമ്മേളനത്തിൽ പ. കതോലിക്കാ ബാവ അദ്ധ്യക്ഷം വഹിച്ചു. അത്യന്തം അച്ചടക്ക പൂർണ്ണമായ അന്തരീക്ഷത്തിൽ എന്ത്യോപ്യൻ പാത്രിയർക്കീസ് പ. ആബൂനാ മത്ഥിയാസ് മുഖ്യപ്രഭാഷണം നടത്തി.

ദ്വിശതാബ്ദിയുടെയും, സ്മരണികയുടെയും, നിസ്തുല വിജയത്തിന് വേണ്ടി പ്രാർത്ഥിക്കുകയും രംഗത്തും അണിയറയിലും ആത്മാർത്ഥമായി അദ്ധ്വാനിയ്ക്കുകയും ചെയ്ത അനവധി പേരുകൾ നമ്മുടെ മനസ്സിലൂടെ കടന്നുപോകുന്നു. അവരോടുള്ള നന്ദി കൺവീനർ എന്ന നിലയിൽ പ്രകാശിപ്പിക്കുന്നു.

ദ്വിശതാബ്ദിയുമായി ബന്ധപ്പെട്ടു നാം നേതൃത്വം നൽകിയ ചില പ്രവർത്തനങ്ങളെപ്പറ്റി ഇവിടെ ഉദ്ധരിക്കട്ടെ. മാർ ദീവാന്ന്യാസിയോസ് ജോസഫ് പുലിക്കോട്ടിൽ കേരളനവോത്ഥാനത്തിന്റെ പ്രജാപതി എന്ന ലേഖനസമാഹാരം നാം അദ്ധ്യക്ഷൻ ആയ എം. ജെ. ഡി. പബ്ലിഷേഴ്സ് സ്മര്യപുരുഷന്റെ ചരമദ്വിശതാബ്ദി പ്രമാണിച്ച് പ്രസിദ്ധീകരിച്ചു. ഫാ. ഡോ. കെ. എം ജോർജ്ജ്, ഫാ. ഡോ. ഒ. തോമസ്സ്, ഡോ. ഡി. ബാബു പോൾ, കാണിപ്പയ്യൂർ നാരായണൻ നമ്പൂതിരിപ്പാട്, ബന്യാമിൻ, സി. പി. ജോൺ തുടങ്ങിയവരുടെ ലേഖനങ്ങൾ അടങ്ങിയ ഗ്രന്ഥം ഫാ. ഡോ. ജോസഫ് ചീരൻ എഡിറ്റ് ചെയ്ത് എം. ജി. യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസിലർ ഡോ. രാജൻ ഗുരുക്കൾ അവതരിപ്പിച്ചു.

സ്മര്യപുരുഷന്റെ മുഖ്യ പങ്കാളിത്വത്തോടെ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് 1811 - ൽ പ്രസിദ്ധീകരിച്ച മലയാളം ബൈബിൾ, സ്മര്യപുരുഷന്റെ ചരമ ദ്വിശതാബ്ദി സ്മാരക





മായി പ്രകാശിപ്പിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. ഈ രണ്ടാംപതിപ്പിൽ സമുചിതമായ വ്യാഖ്യാനവും, ആമുഖപഠനവും ഗ്ലോസറിയും തയ്യാറാക്കിയിരിക്കുന്നത് മലയാളഭാഷയിലും സാഹിത്യത്തിലും കൃതഹസ്തനായ നമ്മുടെ ചീരനച്ചനാണ്. അച്ചടിക്കുവേണ്ടി ആ മഹൽഗ്രന്ഥം ഞങ്ങളുടെ സഹായി കൂടിയായ ഫാ. ഇയ്യോബിനെ ഏൽപ്പിച്ചിരിക്കുകയാണ്. താമസംവിനാ അത് പുറത്തിറങ്ങുമെന്നാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നത്.

സ്മര്യപുരുഷന്റെ ജീവചരിത്രം ഇംഗ്ലീഷിൽ രചിച്ച് പ്രസിദ്ധീകരിക്കുവാൻ നാം വളരെ ആഗ്രഹിച്ച് അതിനായി ചിലരെ ചുമതലപ്പെടുത്തിയെങ്കിലും വിജയിച്ചില്ല. എം. ജെ. ഡി. പബ്ലിഷേഴ്സിനു വേണ്ടി ഒരു ഇംഗ്ലീഷ് ജീവചരിത്രം ചീരനച്ചൻ തയ്യാറാക്കിക്കഴിഞ്ഞിട്ടുണ്ട്. അത് വൈകാതെ പ്രസിദ്ധീകരിക്കാമെന്ന് ദൈവകൃപയാൽ പ്രത്യാശിക്കുന്നു.

ഈ പ്രവർത്തനങ്ങളെ വിജയത്തിലേക്ക് നയിച്ച പ. പിതാവിനോടും, ഈ കാര്യത്തിൽ ചെറുതും വലുതുമായ പ്രവർത്തനങ്ങൾ നടത്തിയ സഹപ്രവർത്തകരോടും ഒറ്റവാക്കിൽ കൃതജ്ഞതയറിയിക്കുന്നു.

പരിശുദ്ധ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ പിതാവിന്റെ പ്രാർത്ഥനയാലും മദ്ധ്യസ്ഥതയാലും ദൈവം നിങ്ങളെ എല്ലാവരേയും വാഴ്ത്തി അനുഗ്രഹിക്കട്ടെ! ■




1. പ്രാരംഭം

പുരാണങ്ങളിലെ അതിമാനുഷന്മാർ സമകാലജനതയ്ക്ക് ഉയിരും, ഊർജ്ജവും നൽകാൻ ജീവിതം സമർപ്പിച്ചതുപോലെ പല ചരിത്രപുരുഷന്മാരും നാടിന്റെ നവോത്ഥാനത്തിനായി ആത്മസമർപ്പണം നടത്തിയതായി ചരിത്രം സാക്ഷിക്കുന്നുണ്ട്. ഭാരതചരിത്രത്തിൽ അപ്രകാരം തേജോമയമായ ആത്മസമർപ്പണംകൊണ്ട് നാടിനെ നവോത്ഥാനത്തിലേക്ക് നയിച്ച മഹാനുഭാവന്മാരാണ് 1772 മുതൽ ജീവിച്ച് 1833-ൽ അന്തരിച്ച ബംഗാളിയായ രാജാറാം മോഹൻ റോയ്, 1891 മുതൽ 1956 വരെ ജീവിച്ച അംബേദ്കർ എന്നീ മഹാത്മാക്കൾ. എന്നാൽ രാജാറാം മോഹൻ റോയിക്ക് മുമ്പ് ഈ കൊച്ചു കേരളത്തിൽ 1740 മുതൽ 1816 വരെ കേരളനവോത്ഥാനത്തിനുവേണ്ടി ആത്മസമർപ്പണം നടത്തിയ സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായെപ്പറ്റി സവിശേഷപഠനം നടത്തേണ്ടതുണ്ട്. ചരിത്രസംഭവങ്ങൾ എഴുതിവെയ്ക്കുന്ന പതിവ് ആവിർഭവിച്ചിട്ടില്ലാത്ത ഒരു കാലത്താണ് അദ്ദേഹം ജീവിച്ചത് (ഒരു കേരളീയ മഹാരഥൻ കേരളത്തിൽ ആദ്യമായി ചരിത്രരചനയ്ക്ക് വിഷയമാവുന്നത് 1901 ലാണ്. എം.പി. വർക്കിയും ചിങ്ങവനത്ത് പുലുത്തുരുത്തേൽ ചാക്കോ ചാക്കോ എന്ന കുരുടനും എഴുതിയ മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിൽ രണ്ടാമൻ), മാർ ദീവന്നാസ്യോസ് ചരിത്രഗാനം എന്നിവയാണ് മലയാളഭാഷയിൽ കേരളത്തിലെ ഒരു ചരിത്രപുരുഷനെപ്പറ്റി ഉണ്ടായ ആദ്യത്തെ ജീവചരിത്രങ്ങൾ). ഒരുനൂറ്റാണ്ട് കഴിഞ്ഞ് ചരിത്രരചന കേരളത്തിൽ ആരംഭിച്ചപ്പോൾ നവീകരണകാലാനുഭവത്തിന്റെ സമകാലചരിത്രമെഴുതുവാനാണ് എഴുത്തുകാർ കൂടുതൽ ഇഷ്ടപ്പെട്ടത്. അത് കഴിഞ്ഞപ്പോഴേക്കും അന്ത്യോഖ്യാപാത്രിയർക്കീസുമായുള്ള ഏറ്റുമുട്ടലിന്റെ സംഘർഷം നിറഞ്ഞ സംഭവങ്ങൾ എഴുത്തുകാർക്ക് എഴുതാൻ ലഭിച്ചു. ചുരുക്കത്തിൽ 18-ാം നൂറ്റാണ്ടിൽ മലങ്കര സഭയെയും കേരളസംസ്കാരത്തെയും

നവോത്ഥാനത്തിലേക്ക് നയിച്ച പ്രഥമപ്രവാചകന്റെ വീരചരിത്രം വിസ്മൃതമായി. അദ്ദേഹത്തിന്റെ 175-ാം ചരമവാർഷികം പ്രമാണിച്ച് 1990-ൽ നടത്തിയ ചരിത്രഗവേഷണത്തിന്റെ ഫലമായാണ് ആ തേജോമയമായ ചരിത്രം പുറത്തുവന്നത്. അതോടെ കോട്ടയം പഴയ സെമിനാരി സ്ഥാപകൻ എന്ന് മാത്രം അറിയപ്പെട്ട അദ്ദേഹത്തിന്റെ പല കർമ്മമേഖലകളും വെളിച്ചം കണ്ടു. പുറത്തുവന്ന വിവരങ്ങൾ ഒരു പരിശുദ്ധനെയും, നവോത്ഥാന പ്രവാചകനെയും അനാവരണം ചെയ്യുന്ന അവിശ്വസനീയ നേതൃത്വത്തിന്റെ ജ്യോതിസ്സാർന്ന ചിത്രങ്ങളാണ്. കാൽ നൂറ്റാണ്ടിനിടയിൽ അദ്ദേഹത്തെപ്പറ്റി നാല് ജീവചരിത്ര പഠനഗ്രന്ഥങ്ങൾ പുറത്തിറങ്ങി. ഏഴോ, എട്ടോ സഭാചരിത്രങ്ങളിൽ അദ്ദേഹത്തിന്റെ ചരിത്രം രചിക്കുവാൻ ഓരോ അദ്ധ്യായങ്ങൾ നീക്കിവെയ്ക്കപ്പെട്ടു. ഇപ്പോഴും അദ്ദേഹത്തെപ്പറ്റിയുള്ള ഗവേഷണങ്ങൾ തുടരുകയാണ്.

**2.ജീവചരിത്രം**

സംഭവബഹുലമായ ആ ജീവിതത്തിന് 1740 നവംബർ 25 ന് തിരശ്ശീല ഉയർന്നു. തൃശൂർ ജില്ലയിൽ മാർത്തോമാശ്ലീഹായാൽ സ്ഥാപിതമായ പാലൂർ-ചാട്ടുകുളങ്ങര (ആർത്താറ്റ്) ദൈവമാതാവിന്റെ നാമത്തിലുള്ള പള്ളി ഇടവകയിൽ പുലിക്കോട്ടിൽ ചുമ്മാർ, ഏളിച്ചി (ശെമവൂൻ-ഏലിശ്ബാ) ദമ്പതികളുടെ പുത്രനായി ഭൂജാതനായ അദ്ദേഹം പൈലപ്പൻ എന്നു പേരുള്ള കുടിപ്പള്ളിക്കൂടം ആശാന്റെ കീഴിൽ പ്രാഥമിക വിദ്യാഭ്യാസം നടത്തി. തച്ചുശാസ്ത്രത്തിൽ അതീവ താത്പര്യം പുലർത്തിയ ബാലനെ ഗുരുനാഥന്റെ ഉപദേശപ്രകാരം മാതാപിതാക്കൾ തൊട്ടടുത്തുള്ള തച്ചുശാസ്ത്രവിശാരദനായ കാണിപ്പയ്യൂർ നമ്പൂതിരിയുടെ ഇല്ലത്തെ തച്ചുശാസ്ത്രപഠനകേന്ദ്രത്തിലേക്കയച്ചു. പിതൃഭവനത്തിനടുത്തുള്ള കുന്നംകുളം പഴയപള്ളിയും, മാതൃഭവനത്തിനടുത്തുള്ള പഴഞ്ഞിപള്ളിയും ജിജ്ഞാസുവായ ബാലനെ പുരോഹിതവൃത്തിയിലേക്ക് ആകർഷിച്ചിരുന്നു. 1751-ൽ അഞ്ചാം മാർത്തോമ്മായുടെ കാലത്ത്, തുർഅബ്ദീനിലെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനുഭാവിയായിരുന്ന ശാക്രള്ള കാതോലിക്കാ കുന്നംകുളം ചിറളയംപള്ളിയിൽ താമസമാക്കിയിരുന്ന സമയമായിരുന്നു അത്. അഞ്ചാം മാർത്തോമ്മായുടെ കാലത്തും (1728-1765) ആറാം മാർത്തോമ്മായുടെ കാലത്തും (1765-1808) സഭാനേതൃത്വത്തിന്റെ പൗരോഹിത്യ സാധുതയെക്കുറിച്ച് ഉത്ഭവിച്ച തർക്കവിതർക്കങ്ങളിൽപെട്ട് മലങ്കരസഭ തീച്ചൂളയിൽകൂടെ കടന്നുപോയിരുന്ന കാലമായിരുന്നു അത്. റോമൻസഭയുടെ ആധിപത്യം ഉയർത്തിക്കാണിച്ച പ്രലോഭനങ്ങളിൽപ്പെട്ട് മാർത്തോമാ മെത്രാന്മാർപോലും തങ്ങളുടെ പിതാക്കന്മാർ 1653-ൽ മട്ടാഞ്ചേരിയിൽ പ്രഖ്യാപിച്ച കൂനൻകുരിശുസത്യത്തെ തൃണവത്ഗണിച്ചുകൊണ്ട് പുനരൈക്യം എന്ന ദുർവ്യാഖ്യാനവുമായി സഭയെ റോമൻതൊഴുത്തിൽ കെട്ടുവാൻ മടിക്കാതിരുന്ന കാലവുമായിരുന്നു അത്. അതിന്റെ ശക്തമായ ചലനങ്ങൾ മാർത്തോമാ ശ്ലീഹാ സ്ഥാപിച്ച പാലൂർ-ചാട്ടുകുളങ്ങര പള്ളിയിലും പ്രശ്നങ്ങൾ സൃഷ്ടിച്ചു. പതിറ്റാണ്ടുകളോളം ദൈവമാതാവിന്റെ പള്ളിയും അതിന്റെ ചാപ്പലായ മാർ കുറിയാക്കോസ് കുരിശുപള്ളിയും തർക്കത്തിൽപ്പെട്ട് പൂട്ടിക്കിടന്നു. സാമൂതിരിയുടെ കീഴിലായിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് പള്ളി (ഇന്നത്തെ പാലയൂർ പള്ളി) റോമൻ അനുഭാവികൾക്ക് തുറന്ന് കിട്ടി എങ്കിലും ദൈവമാതാവിന്റെ പള്ളി അപ്പോഴും ആരാധനകളില്ലാതെ ശവസംസ്കാരഭൂമി മാത്രമായി അവശേഷിച്ചു. 1751-ൽ ശാക്രള്ളബാവായും മറ്റും ചിറളയംപള്ളിയിൽ താമസിക്കുവാനും ചിറളയംപള്ളിയിൽ മല്പാൻവിദ്യാലയം സ്ഥാപിക്കാനും ഇടയായത് ഈ പശ്ചാത്തലത്തിലാണ്.





ആറാം മാർത്തോമ്മായുമായുണ്ടായ വ്യവഹാരത്താൽ തിരു-കൊച്ചി സംസ്ഥാനങ്ങളിൽ നിന്ന് ബഹിഷ്കൃതരായ കാട്ടുമങ്ങാട്ട് കൂറിലോസ് പ്രഭൃതികളെ കുന്നംകുളത്ത് സുരക്ഷിതമായി പാർപ്പിച്ചതും, കുന്നംകുളത്തോട് ചേർന്ന് ബ്രിട്ടീഷ് മലബാറിൽപെട്ട അഞ്ഞൂരിൽ ഒരു ദേവാലയവും ആസ്ഥാനവും പണിത് 1774-ൽ അവരെ അവിടേക്ക് നിയോഗിച്ചതിലും ചരിത്രപുരുഷന്റെ നേതൃപാടവവും സമദർശനവും വ്യക്തമാവുന്നുണ്ട്. വംശപിന്തുടർച്ചയുടെ പേരിൽ അനർഹർ സഭയുടെ നേതൃസ്ഥാനങ്ങളിൽ വന്ന് ചേക്കേറുന്നതിനെതിരെ അന്ന് സഭയിൽ രൂപം കൊണ്ട ആശയപരമായ വിപ്ലവത്തെ ചരിത്രപുരുഷൻ പിന്തുണയ്ക്കുകയായിരുന്നു.

1789-ൽ ടിപ്പുസുൽത്താന്റെപട ചാട്ടുകുളങ്ങര ദൈവമാതാവിന്റെപള്ളി തീവെച്ച് നശിപ്പിച്ചപ്പോൾ അദ്ദേഹം ഏറെ വേദനിച്ചു. ആക്രമണഭീഷണിയിൽ ചിതറിയോടിയ ജനങ്ങളെ അദ്ദേഹം ആശ്വസിപ്പിച്ച് ധൈര്യപ്പെടുത്തി കുന്നംകുളത്തിന്റെ വിവിധ ഭാഗങ്ങളിൽ താമസിപ്പിച്ചു. ചിറളയം രാജാവിന്റേയും മണക്കുളം രാജാവിന്റേയും സഹായത്തോടെ കുന്നംകുളം - ചിറളയം പള്ളികൾ അദ്ദേഹം വിപുലമാക്കി പണിയിച്ചത് ഇക്കാലത്താണ്. ചിറളയം മല്പാൻപാഠശാലയിൽ മുഖ്യഗുരുവായ ഇട്ടൂപ്പ് മല്പാനും പ്രിയശിഷ്യനായ കുത്തൂർ ഗീവറുഗീസ് ശെമ്മാശനും (പിൽക്കാലത്ത് തൊഴിയൂരിന്റെ മാർ കൂറിലോസ്) 1800-ൽ കുന്നംകുളത്ത് പര്യടനംനടത്തിയ ഡോ. ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ച വിവരം ബുക്കാനൻ (ബുക്കാനന്റെ കേരളം, വിവർത്തനം - സി.കെ. കരീം) രേഖപ്പെടുത്തിയിട്ടുണ്ട്. കുന്നംകുളം പാപ്പാ എന്നാണ് ബുക്കാനൻ അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത്.

കുന്നംകുളത്തെ സുറിയാനിക്കാരുടെ നേതാവും കർത്തവ്യനുമായ 'കഹന യൗസേഫ്' (ഇട്ടൂപ്പ് മല്പാൻ) ചാട്ടുകുളങ്ങര പള്ളി തുറന്നുതരുവാനുള്ള അഭ്യർത്ഥനയുമായി പലവട്ടം കൊച്ചിരാജാവിനെ സന്ദർശിച്ച വിവരം 1829-ൽ വിരചിതമായ ആർത്താറ്റ് പള്ളിപ്പാട്ടിൽ പ്രസ്താവിക്കുന്നുണ്ട്. ഒടുവിൽ കൊച്ചിരാജാവായി ശക്തൻതമ്പുരാൻ ഭരണമേറ്റപ്പോൾ ഇട്ടൂപ്പ് മല്പാന്റെ ചിരകാലാഭിലാഷം സഫലമായി. രാജാവ് സ്ഥലത്തെത്തി. രണ്ടുപേരുടെയും സങ്കടം കേട്ടു. അവകാശതർക്കം നറുക്കെടുപ്പിലൂടെ തീർക്കുവാൻ ഇരുകൂട്ടരും സമ്മതിച്ചു. പള്ളിയും തർക്കഭൂമിയിൽ ഒരു ഭാഗവും ഒരുഭാഗത്തിനും, തർക്കഭൂമിയിൽ ഒരു ഭാഗവും കുരിശുപള്ളിയും മറുഭാഗക്കാർക്കും ലഭിച്ചു. (ഈ ചരിത്രവസ്തുതയെ അസത്യവും അർദ്ധസത്യവും കലർന്ന പ്രചാരണങ്ങളിലൂടെ വിരൂപമാക്കാൻ നടന്നശ്രമങ്ങൾ ഇവിടെ പ്രസക്തമല്ലാത്തതിനാൽ ഒഴിവാക്കുന്നു). ഇരുകൂട്ടരും ഒപ്പിട്ടു കൈമാറിയ ഒഴുമുറി രേഖ പരിശോധിച്ചാൽ സത്യം മനസ്സിലാക്കാവുന്നതേയുള്ളൂ.

**3.ആർത്താറ്റ് തലപ്പള്ളിയുടെ പുനർനിർമ്മാണം**

തർക്കമൊഴിഞ്ഞ്കിട്ടിയ ദേവാലയം അദ്ദേഹം ഏതാനും മാസങ്ങൾകൊണ്ട് പുനർനിർമ്മിച്ചു. അദ്ദേഹത്തിന്റെ ആസൂത്രണ വൈഭവവും, ശില്പചാതുര്യവും, സംഘാടകവൈഭവവും, അദ്ധ്വാനസന്നദ്ധതയും, ജനസമ്മതിയും, ഭാവനാവൈഭവവും, ക്രാന്തദർശിത്വവും വിളിച്ചോതിക്കൊണ്ട് ആ ദേവാലയം മലങ്കരസഭയിലെ ഒരു വിസ്മയമായി ഇന്നും നിലകൊള്ളുന്നു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ദേവാലയം എന്ന ചിന്ത ദേവാലയനിർമ്മിതിയുടെ ഓരോ ഘട്ടത്തിലും അദ്ദേഹത്തെ ഭരിച്ചിരുന്നു. ഒരു മെത്രാപ്പോലീത്തൻ ആസ്ഥാനമാകാൻ ഉത





കുംവിധമാണ് അദ്ദേഹം ആ ദേവാലയത്തെ രൂപകല്പന ചെയ്തത്. അതിന്റെ ഗാംഭീര്യവും അതിബൃഹത്തായ ആകാരവും ഇന്നും നമ്മെ അത്ഭുതപ്പെടുത്തുന്നു. വിദേശ വാണിജ്യകേന്ദ്രമായിരുന്ന പൊന്നാനിതുറമുഖം ആക്രമിച്ച് കീഴടക്കുവാൻ ചോള-പാണ്ഡ്യ സാമ്രാജ്യങ്ങൾ നടത്തിയ യുദ്ധപരമ്പരയെ തുടർന്ന് പാലൂരിൽ നിന്ന് ചാവക്കാട് തുറമുഖം വഴി തെക്കോട്ട് പലായനംചെയ്ത് വാസമുറപ്പിച്ച പഴയപാലൂർ ഇടവകക്കാർ മാതൃഇടവകയും തലപ്പള്ളിയുമായ ചാട്ടുകുളങ്ങര ആർത്താറ്റ് ദേവാലയനിർമ്മിതിയിൽ പങ്കുവഹിക്കുവാൻ ഇട്ടൂപ്പ് മല്പാന്റെ ചടുലനേതൃത്വം ലക്ഷ്യബോധത്തോടെ സമർത്ഥമായി അധ്വാനിച്ചു.

**4.ആർത്താറ്റ് പടിയോല**

ഇടവകയിൽ പ്രവർത്തിക്കുമ്പോഴും ഇടവകയ്ക്ക് പുറത്ത് സഭയുടെയും നാടിന്റെയും അതിസൂക്ഷ്മമായ ചലനങ്ങളെപ്പോലും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. പന്ത്രണ്ടുപേർ അടങ്ങിയ ഒരു ഭരണസമിതിയെയും (അവരെ കൈസരക്കാർ എന്നാണ് വിളിച്ചിരുന്നത്) ഒരു മേൽവികാരിയെയും ഇടവകഭരണസമിതിയായി അദ്ദേഹം ചുമതലപ്പെടുത്തി. സ്വന്തം ഇടവകയിലെ പ്രശ്നങ്ങൾ അവസാനിച്ചു എങ്കിലും പ്രശ്നങ്ങളുമായി പുകയുന്ന ഇടവകകൾ മലങ്കരയിൽ ഏറെ ഉണ്ടായിരുന്നു. കാലാകാലങ്ങളായി മലങ്കരസഭയിൽ കോളനിമനോഭാവത്തോടെ വന്ന വിദേശ സഭാശക്തികൾ അവശേഷിപ്പിച്ച പാരമ്പര്യങ്ങൾ ഇടവകകളെ ശിഥിലമാക്കിയിരുന്നു. സ്വാതന്ത്ര്യത്തിലേക്കും സ്വത്വബോധത്തിലേക്കും അവരെ ആഹ്വാനം ചെയ്യുവാനുള്ള ചുമതല തലപ്പള്ളി ഏറ്റെടുക്കുകയായിരുന്നു. മലങ്കരസഭയെ കോളനിയാക്കുവാൻ ശ്രമിച്ചിട്ടുള്ള റോം, ബാബിലോൺ, അന്ത്യോഖ്യ എന്നിവയുടെ സ്വാധീനങ്ങളെ ഉപേക്ഷിച്ച് മാർത്തോമ്മാശ്ലീഹായുടെ പൈതൃകത്തിലേക്കു മടങ്ങിവരുവാൻ നടത്തുന്ന ആഹ്വാനമാണ് ആർത്താറ്റ് പടിയോലയുടെ ആത്മാവ്. ഈ അർത്ഥത്തിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെ മാഗ്നാകാർട്ടാ എന്ന് ചരിത്രകാരന്മാർ ഇതിനോടകം വിശേഷിപ്പിച്ച ആർത്താറ്റ് പടിയോല 'ആർത്താറ്റ് വിളംബരം' എന്ന പേർ ആണ് കൂടുതൽ അർഹിക്കുന്നത്. മൂന്ന് അടരുകളായി ഈ വിളംബരത്തെ സമീപിക്കേണ്ടതുണ്ട്.

1. പാലൂർഇടവകയുടെ ചരിത്രത്തിൽ റോമൻബന്ധത്തെ മുൻനിർത്തിയുള്ള തർക്കങ്ങൾ ശക്തിപ്പെട്ടതും തന്മൂലം പതിറ്റാണ്ടുകൾ പള്ളി ആരാധനകളില്ലാതെ പൂട്ടിയിടേണ്ടിവന്നതുമായ ഹൃദയഭേദകമായ സമീപകാലചരിത്രം.

2. നെസ്തോർ മെത്രാന്മാരുമായി ചങ്ങാത്തം കൂടുവാനും പുനരൈക്യം എന്ന പ്രലോഭനകാരിയായ പദംകൊണ്ട് റോമൻ ആധിപത്യത്തിൽ ചേരുവാനുമായി മലങ്കരസഭയിൽ നടന്ന സംഭവങ്ങൾ, ആറാം മാർത്തോമ്മാ ഔപചാരികമായി റോമൻ സഭയിൽ ചേർന്നതും ഒറ്റപ്പെട്ട സഭാത്യാഗമായതിനാൽ ആറു മാസക്കാലം കഴിഞ്ഞ് മാതൃസഭയിൽ തിരിച്ചെത്തിയതുമായ സമീപകാല മലങ്കരസഭാചരിത്രസംഭവങ്ങൾ.

3. പോർച്ചുഗീസ്, ഡച്ച്, ഇംഗ്ലീഷ് ഭരണങ്ങളിലൂടെ സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഭാരതദേശീയതയുടെ അടിമത്തച്ചങ്ങല പൊട്ടിച്ച് തദ്ദേശീയമായ സാംസ്കാരിക തനിമയിലേക്ക് നാടിനെ ആഹ്വാനം

ചെയ്യുന്നു.

ഈ മൂന്ന്തലങ്ങളിൽ ആർത്താറ്റ് പെപ്പേടിനെ അപഗ്രഥിക്കുവാൻ ശ്രമിച്ചാൽ ഇട്ടൂപ്പ് കത്തനാർ പുലർത്തിയ ഭാവനാവിലാസവും പ്രതിഭാവിലാസവും നമുക്കു മനസ്സിലാക്കാം. ആർത്താറ്റ് പടിയോലയിലെ ആഹ്വാനം കഴിഞ്ഞ് അഞ്ച് പതിറ്റാണ്ട് കഴിഞ്ഞിട്ടേ ഒന്നാംദേശീയസ്വാതന്ത്ര്യ വിപ്ലവം (ശിപായി ലഹള?) അരങ്ങേറിയുള്ളൂ എന്ന് തിരിച്ചറിയുമ്പോൾ ഇടവകയുടെയും സഭയുടെയും നാടിന്റെയും നവോത്ഥാനം സ്വപ്നം കാണുന്ന ഒരു പ്രവാചകന്റെ മുഖം നാമിവിടെ കാണുന്നു.

5. കണ്ടനാട് പടിയോല

1806 ലെ ആർത്താറ്റ് പടിയോലയുടെ അനുബന്ധവും വികാസവുമാണ് കണ്ടനാട് പടിയോലയിൽ നാം കാണുന്നത്. വൈവിധ്യമാർന്ന ആരാധനാപാരമ്പര്യങ്ങൾ, സാമൂഹിക ആചാരങ്ങൾ, ഭരണസമ്പ്രദായങ്ങൾ എന്നിവയെ ഏകീകരിക്കുവാനുള്ള ശ്രമം കണ്ടനാട് പടിയോലയിൽ കാണാം. സാധുവായ കൈവെപ്പില്ലാതെ മെത്രാൻസ്ഥാനം അവകാശപ്പെട്ട എട്ടാം മാർത്തോമ്മായ്ക്കെതിരെ ഉയർന്ന ജനരോഷത്തെ മയപ്പെടുത്തുവാനാണ് അന്തരിച്ച ഏഴാം മാർത്തോമ്മായുടെ ഉപദേശകരായിരുന്ന കുന്നംകുളം ഇട്ടൂപ്പ് മല്പാനും കായംകുളം പീലിപ്പോസ് റമ്പാനും കൂടി ശ്രമിച്ചത്. മെത്രാൻപട്ടം സാധുവല്ലെങ്കിൽ പോലും കശ്ശീശാ പട്ടത്തിന് സാധുത്വമുണ്ടായിരുന്നതിനാൽ മെത്രാൻസ്ഥാനത്തിന്റെ കൈവെപ്പ് ഗുരുതരമായ പ്രശ്നമാകേണ്ടതില്ല എന്ന് ശ്ലൈഹിക പാരമ്പര്യവും അലക്സാന്ത്രിയൻ പാരമ്പര്യവും മലങ്കരസഭയിലെ പുരാതന പാരമ്പര്യവും ഗ്രഹിച്ചിരുന്ന മല്പാന്മാർക്ക് അറിയാമായിരുന്നതിനാൽ എട്ടാം മാർത്തോമ്മായെ സ്വീകരിക്കുന്നതിൽ പടിയോലയുടെ ശില്പികൾ യാതൊരു അസാംഗത്യവും കണ്ടില്ല. അതേസമയം മലങ്കരസഭയുടെ സർവതലസ്പർശിയായ ഒരു ഭരണക്രമത്തിന്റെ ആദിരൂപം കണ്ടനാട് പടിയോലയിൽ അന്തർവേിച്ചിട്ടുള്ളത് നമ്മുടെ ശ്രദ്ധയിൽപെടാതിരുന്നുകൂടാ. ഭാരതത്തിലെ യാതൊരു സാമൂഹിക-സാംസ്കാരിക-രാഷ്ട്രീയ സംഘടനകൾക്കും സ്വന്തമായ ഒരു ഭരണഘടന ഇല്ലാതിരുന്ന കാലത്താണ് പുലിക്കോട്ടിൽ മല്പാൻ ഈ പരീക്ഷണം സർവ്വസമ്മതമായും വിജയകരമായും അവതരിപ്പിച്ചത്.

കണ്ടനാട് പടിയോലയിലൂടെ അന്ത്യോഖ്യൻ ആരാധനാക്രമം സ്വീകരിച്ചു എന്നും പാശ്ചാത്യസുറിയാനി പ്രചരിപ്പിച്ചു എന്നും അതിനുവേണ്ടി വൈദികസെമിനാരി സ്ഥാപിച്ചു എന്നും ഒരു എതിർപക്ഷം കണ്ടിട്ടുണ്ട്. ഇന്നത്തെ പരിതസ്ഥിതിയിൽ യാക്കോബായ പദം അന്ത്യോഖ്യൻ കക്ഷിയെ സൂചിപ്പിക്കുന്നു എന്നത് സത്യം തന്നെ. എന്നാൽ കർക്കദൂൻ സുന്നഹദോസ് നിശ്ചയങ്ങൾ അംഗീകരിക്കാത്ത ഓറിയന്റൽ ഓർത്തഡോക്സ് സഭകളെ മുഴുവൻ റോമൻസഭ യാക്കോബായക്കാർ എന്ന് വിളിച്ചിരുന്നു എന്നത് ഇക്കൂട്ടർ മറന്നുപോകുന്നു. വിദേശത്തുനിന്ന് വന്ന എല്ലാ സഭാപിതാക്കന്മാരും അന്ത്യോഖ്യക്കാർ ആണെന്ന് പിൽക്കാലത്ത് നാം വളർത്തിയെടുത്ത അന്ധമായ വിശ്വാസമാണ്. കണ്ടനാട് പടിയോലയ്ക്കു തൊട്ടുമുമ്പുവന്ന വിദേശികളായ പിതാക്കന്മാർ ശാക്രുള്ള ബാവ, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവർ അർമ്മീനിയൻ പിതാക്കന്മാരാണെന്ന് അവരുടെ ഭാഷയും വേഷവും പ്രകൃതവും കണ്ടാൽ അറിയാമെന്ന് 'വേദതർക്കം' എന്ന കർസോനി കൃതിയിൽ കരിയാറ്റിൽ യൗസേപ്പ്

മല്പാൻ എഴുതിയിട്ടുണ്ട് (വേദതർക്കം എന്ന കർസോനികൃതി മലയാള പരിഭാഷ സഹിതം ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. കണ്ടനാട് പടിയോലയുടെ സമകാലകൃതിയാണ് വേദതർക്കം. അതെഴുതിയ കരിയാറ്റിൽ മല്പാൻ പിന്നീട് മെത്രാനായി.) അക്കാലത്ത് റോമിൽ പഠിച്ച് ഡോക്ടറേറ്റ് നേടിയ അദ്ദേഹം ലോകസഭകളെപ്പറ്റി നല്ല വിജ്ഞാനമുള്ള ആളുമാണ്. അദ്ദേഹത്തെ തിരുത്തുവാൻ ആർക്കു കഴിയും? അവർ പരിചയപ്പെടുത്തിയ മെത്രാൻ വേഷമാണ് തൊഴിയൂർ സഭ ഇന്നും നിലനിർത്തിയിട്ടുള്ളത്.

കണ്ടനാട് പടിയോലയുടെ ശില്പികളിൽ ഒരാളായ കായംകുളം പീലിപ്പോസ് റമ്പാൻ 1810-ൽ കുറുപ്പംപടി പള്ളിയിൽ വച്ച് പകർത്തി എഴുതിയ ആണ്ടുതക്സാ ലഭ്യമാണ്. അത് നാം ഇന്ന് ഉപയോഗിക്കുന്ന അന്ത്യോഖ്യൻ ക്രമമല്ല. ആഭ്യന്തരവും ബാഹ്യവുമായ ഏറെ വ്യത്യാസങ്ങൾ അതിനുണ്ട്. തന്നെയുമല്ല നമ്മുടെ വിമർശകരുടെ വായടക്കുമാറ് ആ ഗ്രന്ഥം എഴുതിയിട്ടുള്ളത് പൗരസ്ത്യ സുറിയാനിയിലുമാണ്. 1809-ൽ കണ്ടനാട് പടിയോലയിൽ പാശ്ചാത്യ സുറിയാനി ലിപിക്കുവേണ്ടി വാദിച്ച ആൾ 1810-ൽ അതിന് വിരുദ്ധമായി പൗരസ്ത്യ സുറിയാനിയിൽ അന്ത്യോഖ്യൻ അല്ലാത്ത ആണ്ടുതക്സാ എഴുതുമോ.

(ബഹു. ഡോ. സാമുവൽ ചന്ദനപ്പള്ളി സാർ, കായംകുളം റമ്പാച്ചൻ കണ്ടനാട് പടിയോല അവതരിപ്പിച്ചു കഴിഞ്ഞ് അവധൂതൻ ആയി ലക്ഷ്യമില്ലാതെ നടന്ന് കണ്ണൻകോട് എത്തി എന്നും അവിടെവച്ച് അന്തരിച്ചു എന്നും എഴുതിവച്ചത് ശരിയാണെന്ന് തോന്നുന്നില്ല. റമ്പാച്ചൻ കുറുപ്പംപടിയിൽ താമസിച്ചെഴുതിയ ഈ ആണ്ടുതക്സാ അതിന്റെ തെളിവാണ്. പീലിപ്പോസ് റമ്പാൻ ഉപയോഗിച്ച കുർബാന തക്സായും പൗരസ്ത്യ സുറിയാനിയിൽപ്പെട്ടതാണ് (നമ്പർ 41, പേജ് 16, കെ.എൻ.ദാനിയേൽ, പ്രിമിറ്റീവ് ലിറ്റർജീസ്, സി.എം.എസ്. പ്രസ്സ്, കോട്ടയം 1937)

1809-ലെ കണ്ടനാട് പള്ളിപ്രതിപുരുഷയോഗം ചരിത്രപുരുഷനെ റമ്പാനാക്കാൻ നിശ്ചയിച്ചു. അദ്ദേഹത്തെയും പീലിപ്പോസ്റമ്പാനെയും എട്ടാം മാർത്തോമ്മായുടെ ഉപദേശകർ ആയി നിയമിച്ചു. 1809 കന്നി എട്ടാം തീയതി ദൈവമാതാവിന്റെ ആർത്താറ്റ് പള്ളിയിൽ വച്ച് ചരിത്രപുരുഷൻ എട്ടാം മാർത്തോമ്മായിൽ നിന്ന് റമ്പാൻസ്ഥാനം സ്വീകരിച്ചു.

**6.1811-ലെ ബൈബിൾ വിവർത്തനം**

1806-ൽ മലങ്കര സഭയിൽ സന്ദർശനം നടത്തിയ ക്ലോഡിയസ് ബുക്കാനൻ ആവശ്യപ്പെട്ടതനുസരിച്ച് ആറാം മാർത്തോമ്മാ വേദപുസ്തക പരിഭാഷയ്ക്കായി രണ്ടു സുറിയാനി പണ്ഡിതന്മാരെ പരിചയപ്പെടുത്തിക്കൊടുത്തു. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം പീലിപ്പോസ് റമ്പാനുമായിരുന്നു അവർ. അവർ ഉൾപ്പെടെ മൂന്നുപേരെ വേദപുസ്തകം സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാൻ ബുക്കാനൻ ചുമതലപ്പെടുത്തി. അവർക്കുള്ള വേതനവും അദ്ദേഹം ഏർപ്പെടുത്തി (മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ, 1819, മൂന്നാം പതിപ്പ്, ലണ്ടൻ, പുറം 80).

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള എന്നിവരാണ് ആ മൂന്നുപേർ. 1816-ൽ മലങ്കരസഭ സന്ദർശിച്ച കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ്





തോമസ് മിഡിൽട്ടന്റെ ജീവചരിത്രം രണ്ട് വാല്യങ്ങളായി ചാൾസ് വെബ് 1831-ൽ പ്രസിദ്ധപ്പെടുത്തി. അതിലെ ഒരു ഭാഗം കാണുക. "ബിഷപ്പ് മിഡിൽട്ടൺ സന്ദർശിച്ച പള്ളികളിൽ ആദ്യത്തേത് തൃപ്പൂണിത്തുറയിലേതായിരുന്നു. ഈ പള്ളി കത്തോലിക്കരും സുറിയാനിക്കാരും വ്യത്യാസം കൂടാതെ ഉപയോഗിച്ചിരുന്നു. ആദ്യം പള്ളിയിലെത്തുന്നവർ ആരാധന നയിക്കും. മിഡിൽട്ടൺ സന്ദർശിക്കുമ്പോൾ ഇരു വിഭാഗങ്ങളിലെയും പട്ടക്കാർ സന്നിഹിതർ ആയിരുന്നു. സുറിയാനിക്കാർ മാത്രം ഉപയോഗിച്ചിരുന്നതും ബോംബെയിൽ അച്ചടിച്ചതുമായ മലയാളം സുവിശേഷപുസ്തകം സുറിയാനി വൈദികർ (സന്ദർശകനെ) കാണിച്ചു. അവരുടെ മിക്ക പള്ളികളിലും ബൈബിളിന്റെ മലയാള പരിഭാഷ ഉണ്ടായിരുന്നു. കുട്ടികൾക്കുപോലും ഗ്രഹിക്കത്തക്കവിധം അത് ലളിതവും പ്രയോജനപ്രദവുമെന്ന് അവർ കരുതുന്നു. ജോസഫ്റമ്പാനാണ് അത് തയ്യാറാക്കിയത്. അദ്ദേഹമാണിപ്പോഴത്തെ (1816) മെത്രാൻ. മാർ ദീവന്നാസ്യോസ് എന്നാണ് അദ്ദേഹത്തിന്റെ പേര്. അതേ പേരുള്ള മുൻമെത്രാന്റെ പ്രേരണയാൽ ആണ് ഈ വിവർത്തനം തയ്യാറാക്കപ്പെട്ടത്. (പുറം 284-292. ഗ്രന്ഥത്തിന്റെ ഇന്റർനെറ്റ് എഡിഷൻ വെബ്ബിൽ ലഭ്യമാണ്). ഈ സമകാല പരാമർശങ്ങൾ കൂടാതെ നിരവധി രേഖകൾ ഈ കാര്യത്തിൽ ലഭ്യമാണ്. മഹാകവി ഉള്ളൂർ (20-ാം നൂറ്റാണ്ട്) വിവർത്തകൻ കായംകുളം റമ്പാൻ ആണെന്നാണ് എഴുതിയത്. അത് അദ്ദേഹത്തിന് ലഭിച്ച വിവരം എന്നല്ലാതെ ആധികാരിക രേഖയായി സ്വീകരിക്കുവാൻ കഴിയില്ല. ബുക്കാനന്റെയും മിഡിൽട്ടന്റെയും സാക്ഷ്യങ്ങളെ ഖണ്ഡിക്കുവാൻ അത് പര്യാപ്തമല്ല. ഇതൊരു പ്രാദേശിക വികാരമായി ചിലർ ആരോപിക്കുവാൻ ശ്രമിക്കുന്നത് ദുരുദ്ദേശ്യപരമാണെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ബൈബിളിന്റെ ബാക്കി ഭാഗങ്ങൾ കൂടി വിവർത്തനം ചെയ്യുവാൻ ചരിത്രപുരുഷനെ താൻ ആദരപൂർവ്വം നിർബ്ബന്ധിച്ചതായി കേണൽ മൺറോ 1816 ജൂലൈ 19-നു അയച്ച കത്തിൽ പറയുന്നു. 1815 ആഗസ്റ്റ് 7-നു അയച്ച കത്തിൽ മൺറോ എഴുതുന്നു: "ഞാൻ മദ്രാസിലേക്ക് പോകുന്നതിന് മുമ്പ്, താൻ ബൈബിളിന്റെ മുഴുവൻ ഭാഗങ്ങളും മലയാള ഭാഷയിലേക്ക് വിവർത്തനം ചെയ്യുവാൻ തുടങ്ങി. അതിന് പ്രതിഫലം ഒന്നും ആവശ്യമില്ലെന്ന് സുറിയാനിക്കാരുടെ മെത്രാൻ എന്നോടു പറഞ്ഞു (സഭാചരിത്രം, പി.ചെറിയാൻ ജഡ്ജി - അനുബന്ധം - മിഷനറിമാരുടെ കത്തുകൾ). (ഇപ്രകാരം നടത്തിയ വിവർത്തനത്തിൽ സങ്കീർത്തനപ്പുസ്തകം പൂർണ്ണമായും അപ്രകാശിത രൂപത്തിൽ കണ്ടുകിട്ടിയിട്ടുണ്ട്. പഴയ നിയമത്തിലെ ചില പുസ്തകങ്ങൾ കുന്നംകുളം പനയ്ക്കൽ കുടുംബത്തിൽ നിന്നും ശേഖരിച്ചത് ബഥനിയിലെ ബഹു. കുറിയാക്കോസ് അച്ചൻ കോട്ടയം പഴയ സെമിനാരിയിൽ ഏൽപ്പിച്ചതായി അറിയാം.)

ഒരു നാടിന്റെ നവോത്ഥാനത്തിന് എപ്പോഴും അനിവാര്യമായിട്ടുള്ളത് ആശയങ്ങൾ ആണ്. ബംഗാളിൽ രാജാറാം മോഹൻ റോയിയും ബൈബിൾ നൽകിയ ആശയങ്ങൾ ഉൾക്കൊണ്ടിട്ടാണ് നവോത്ഥാന സംരംഭത്തിന് ആരംഭം കുറിച്ചത്. ഹീബ്രു പഠിച്ച് പഴയ നിയമവും ഗ്രീക്കു പഠിച്ച് പുതിയ നിയമവും അദ്ദേഹം ബംഗാളിയിലേക്ക് തർജ്ജമ ചെയ്തതോടെയാണ് ബംഗാളിൽ നവോത്ഥാനാഗ്നി പടർന്നു പിടിച്ചത്. കേരളത്തിലും ദൈവം പിതാവും മനുഷ്യർ പരസ്പരം സഹോദരങ്ങളുമാണ് എന്ന ആശയമാണ് സമത്വത്തിന്റെ അഗ്നി പാകിയത്. ഈ അഗ്നി മലയാളി ആദ്യം പരിചയപ്പെട്ടത് 1811-ലെ ബൈബിളിലൂടെയാണ്. അത് പഠിച്ച് അതിന്റെ

പ്രചാരകന്മാരുടെ ഒരു സംഘം സംജാതമാകുവാൻ വീണ്ടും കുറെ ദശാബ്ദങ്ങൾ കഴിയേണ്ടി വന്നു. നവോത്ഥാനത്തിന്റെ ശക്തമായ അടിത്തറയും ബീജവാപവും ഉണ്ടായത് 1811-ലെ മലയാളം ബൈബിൾ മൂലമാകയാൽ ചരിത്രപുരുഷനെ കേരളനവോത്ഥാനത്തിന്റെ ആദ്യ പ്രവാചകൻ എന്ന് ന്യായമായും വിശേഷിപ്പിക്കേണ്ടതാണ്. കേരളത്തിന്റെ നവോത്ഥാന നായകന്മാർ എന്ന് നാം വാഴ്ത്തുന്ന മഹാരഥന്മാർ ജനിച്ചത്തന്നെ അരനൂറ്റാണ്ടിനു ശേഷമാണ്.

**7.കോട്ടയം പഴയ സെമിനാരി നിർമ്മാണം**

തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങൾ തമ്മിലുള്ള മാനസികവും സാംസ്കാരികവുമായ ശീതസമരം സഭാതലത്തിലും ചരിത്രാതീതകാലം മുതൽ പ്രതിഫലിക്കുന്നത് കൂടി കണക്കിലെടുത്താണ് കണ്ടനാട് പടിയോലയിൽ, രണ്ടു പഠിത്തവീടുകളെ ചരിത്രപുരുഷൻ വിഭാവനം ചെയ്തത്. തെക്കും വടക്കും ഓരോ മെത്രാസനാസ്ഥാനങ്ങൾ ഭാവിയിൽ വികസിപ്പിച്ചെടുക്കണമെന്നും നിരണത്തും കണ്ടനാടുമായി രണ്ടു മെത്രാന്മാർ ഭരിക്കണമെന്നും ഏഴാം മാർത്തോമ്മാ പുലർത്തിയ സ്വപ്നത്തിന്റെ സാക്ഷാൽക്കാരമായിരുന്നു പഠിത്തവീടുകൾ എന്ന പദ്ധതി. ഒരു പഠിത്തവീടിന്റെ ചുമതല തന്റെയും തെക്കുള്ള പഠിത്തവീടിന്റെ ചുമതല കായംകുളം റമ്പാന്റെയും നിയന്ത്രണത്തിലേൽപിക്കാൻ ആയിരുന്നു പദ്ധതി, എന്നാൽ 1811-ൽ കായംകുളം റമ്പാൻ നിര്യാതനായതോടെ ആ പദ്ധതി ഒരു പഠിത്തവീട് എന്ന് പരിമിതപ്പെടുത്തേണ്ടി വന്നു (കായംകുളം റമ്പാൻ എന്ന സഹപ്രവർത്തകന്റെ നിര്യാണത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ മനംനൊന്ത് പൗരസ്ത്യ സുറിയാനി ഭാഷയിൽ കൂക്കോയോ രാഗത്തിൽ എഴുതിയ വിലാപദശകം (കേരളത്തിൽ വിരചിതമായ ഒന്നാമത്തെ വിലാപ കവിത) ഈ ലേഖകൻ തൊഴിയൂർ ഗ്രന്ഥപ്പുരയിലെ കൈയെഴുത്ത് ഗ്രന്ഥശേഖരത്തിൽ നിന്ന് കണ്ടെടുക്കുകയും തൃശൂരിലെ ഡോ. മാർ അപ്രേം മെത്രാപ്പോലീത്തായുടെ സഹായത്തോടെ വിവർത്തനം ചെയ്ത് ചരിത്രപുരുഷന്റെ ജീവചരിത്രത്തിന്റെ രണ്ടാംപതിപ്പിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.) ഭരണാധികാരികളുമായി സമ്പർക്കം പുലർത്തി സഭാവിഷയങ്ങളിൽ അവരുടെ അനുഭാവം നേടിയെടുക്കുന്ന സ്വഭാവം ചെറുപ്പംമുതൽ വളർത്തിയെടുത്ത ഇട്ടൂപ്പ്റമ്പാൻ തിരുവിതാംകൂർ റസിഡണ്ടായി നിയമിക്കപ്പെട്ട കേണൽ മൺറോയുമായി സമ്പർക്കം പുലർത്തുകയും പഠിത്തവീടിനെപ്പറ്റിയുള്ള തന്റെ സ്വപ്നങ്ങൾ അദ്ദേഹത്തോട് പങ്കുവെയ്ക്കുകയുംചെയ്തു. പരിഷ്കൃതമാനസനും സുറിയാനിസഭയുടെ സുഹൃത്തുമായിരുന്ന കേണൽ മൺറോ റമ്പാന്റെ ഇംഗിതത്തോട് അനുഭാവം പ്രദർശിപ്പിച്ചു.

അക്കാലത്ത് ലഭിച്ച വട്ടിപ്പണത്തിന്റെ പലിശ കണ്ടനാട് പടിയോലയിൽ നിർദ്ദേശിക്കപ്പെട്ട പഠിത്തവീടുകളുടെ നിർമ്മാണത്തിനുവേണ്ടി ഉപയോഗിക്കണമെന്ന റമ്പാന്മാരുടെ ഉപദേശം എട്ടാം മാർത്തോമ്മാ അവഗണിച്ചത് കരാർ ലംഘനമാകയാൽ റമ്പാന്മാർ എട്ടാംമാർത്തോമ്മായ്ക്കെതിരെ സർക്കാരിൽ പരാതി ബോധിപ്പിച്ചു. എട്ടാംമാർത്തോമ്മാ റമ്പാന്മാർക്കെതിരെയും പരാതി സമർപ്പിച്ചു. രണ്ടു പരാതികളും കേണൽ മൺറോ പള്ളിക്കാരെ വിളിച്ച് അന്വേഷിച്ചു. ഒടുവിൽ റമ്പാന്മാർക്കനുകൂലമായ തീരുമാനം പ്രഖ്യാപിക്കുകയും ചെയ്തു. അതോടെ കണ്ടനാട് പടിയോലയിലെ കരാർപ്രകാരം അധികാരത്തിൽ പ്രവേശിച്ച മെത്രാൻ കരാർലംഘനം മൂലം സ്ഥാനത്തിന് അയോഗ്യനെന്ന് സ്വയം തെളിയിച്ചു.

പുലിക്കോട്ടിൽ റമ്പാൻ സെമിനാരി നിർമ്മാണത്തിനായി സ്ഥലം ആവശ്യപ്പെട്ടുകൊണ്ട് തിരുവിതാംകൂർ റാണിക്ക് സമർപ്പിച്ച അപേക്ഷ അനുകൂലമായി തീരുമാനിക്കപ്പെട്ടു. മൺറോയുടെ ശുപാർശപ്രകാരം കോട്ടയത്ത് മീനച്ചിലാറിന്റെ തീരത്ത് കരമൊഴിവായി ആവശ്യമായ സ്ഥലം നൽകി. പുലിക്കോട്ടിൽ റമ്പാനും പിൻഗാമികൾക്കും ഉടമസ്ഥത നൽകുന്ന രേഖപ്രകാരം റമ്പാൻ തയ്യാറാക്കിയ പ്ലാൻ അനുസരിച്ച് കോട്ടയത്ത് സെമിനാരിയുടെ നിർമ്മാണം ആരംഭിച്ചു. വട്ടിപ്പണത്തിന്റെ മുടങ്ങിക്കിടന്ന നാലു വർഷത്തെ പലിശ മൺറോയുടെ ശുപാർശയനുസരിച്ച് പുലിക്കോട്ടിൽ റമ്പാന് ലഭിച്ചു. പള്ളികൾ ഇക്കാര്യത്തിൽ ഉദാരമായി സഹകരിച്ചതിന്റെ വിവരങ്ങൾ നിരണം പള്ളിയുടെയും കുറുപ്പംപടി പള്ളിയുടെയും ചരിത്രത്തിൽ വിവരിച്ചിട്ടുണ്ട്. 1815-ൽ പണി മിക്കവാറും തീർന്നു. വൈദിക പരിശീലനത്തിന് ആദ്യബാച്ചിന് 1815 ൽ പ്രവേശനം നൽകി പഠനം ആരംഭിച്ചു. ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ (ഇടവഴിക്കൽ ഇ. എം.ഫിലിപ്പിന്റെ പിതാമഹൻ), കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (ചരിത്രപുരുഷനോടൊപ്പം ആർത്താറ്റ് പള്ളിയിൽ വച്ച് എട്ടാം മാർത്തോമ്മായിൽ നിന്ന് ആദ്യപട്ടം ഏറ്റ് 1886-ൽ 94-ാം വയസ്സിൽ നിര്യാതനായി ആർത്താറ്റ് പള്ളിയുടെ വടക്കേ വരാന്തയിൽ കബറടങ്ങിയ ഇട്ടൂപ്പ് കത്തനാർ) എന്നിവർ ആദ്യബാച്ചിൽ വിദ്യാർത്ഥികളായിരുന്നു എന്ന് വായിച്ചിട്ടുണ്ട്. പുലിക്കോട്ടിൽ റമ്പാൻ ആദ്യപ്രിൻസിപ്പലും അദ്ധ്യാപകനും ആയിരുന്നു. മൺറോ ആവശ്യപ്പെട്ടതനുസരിച്ച് മുമ്പ് വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചതിന്റെ ബാക്കി വേദഭാഗങ്ങൾ വൃദ്ധനായെങ്കിലും അദ്ദേഹം അവിടെവച്ച് വിവർത്തനം നിർവഹിച്ചതായി മിഷനറിരേഖകൾ സാക്ഷ്യം വഹിക്കുന്നു.

മലങ്കരസഭയുടെ പല ഭാഗത്തുനിന്നും പുസ്തകങ്ങൾ ശേഖരിച്ച് സെമിനാരിയിൽ ഒരു ലൈബ്രറി അദ്ദേഹം സംവിധാനംചെയ്തു. അതിന്റെ ഒരു കാറ്റ്‌ലോഗ് തയ്യാറാക്കപ്പെട്ടിരുന്നതായി മൺറോയുടെ കത്തുകൾ വ്യക്തമാക്കുന്നുണ്ട്. സെമിനാരിയുടെ അധിപനാവാൻ മൺറോ നിയോഗിച്ച തോമസ് നോർട്ടനെ ആ സ്ഥാനത്തേക്ക് റമ്പാച്ചൻ അംഗീകരിച്ചില്ല. നോർട്ടനെ സെമിനാരിയിൽ താമസിക്കുന്നതിൽ നിന്ന് വിലക്കുകയും ആലപ്പുഴയിൽ താമസിക്കുവാൻ നിർദ്ദേശിക്കുകയും സെമിനാരിയുടെ അധ്യാപനത്തിൽ പങ്കുവഹിക്കാൻ അനുവദിക്കുകയും ചെയ്തു എന്നത് മൺറോയ്ക്ക് നീരസം ഉണ്ടാക്കി. അത് പിൽക്കാലത്ത് പല ഘട്ടങ്ങളിൽ പ്രതിഫലിക്കുകയും ചെയ്തു.

8. മെത്രാൻസ്ഥാനം

വട്ടിപ്പണത്തിന്റെ പലിശ സുറിയാനി സമുദായത്തിന്റെ മെത്രാന് നൽകുവാൻ വ്യവസ്ഥ ഉണ്ടായിരിക്കെ അത് പാലിക്കാതെ ഒരു റമ്പാന് നൽകിയതിൽ എട്ടാം മാർത്തോമ്മാ നൽകിയ പരാതി ബ്രിട്ടീഷ് സർക്കാർ സ്വീകരിച്ചു. സെമിനാരിപ്പണിക്ക് ചെലവാക്കിയ പലിശപ്പണം തിരിച്ചടയ്ക്കുകയോ റമ്പാൻ മെത്രാൻസ്ഥാനമേൽക്കുകയോ വേണം എന്ന അവസ്ഥ സംജാതമായി. മെത്രാൻ സ്ഥാനമേൽക്കുവാൻ കേണൽ മൺറോ ഉൾപ്പെടെ അനേകർ നിർബന്ധിച്ച സാഹചര്യത്തിൽ, ലോകമോഹങ്ങൾ പതിറ്റാണ്ടുകൾക്കുമുമ്പേ വെടിഞ്ഞ് സന്യാസത്തിന്റെ ഭക്തിമാർഗ്ഗങ്ങൾക്കായി സ്വയം പ്രതിഷ്ഠിച്ച വൃദ്ധൻ ആയ റമ്പാൻ മേൽപട്ടസ്ഥാനമേൽക്കുവാൻ തല

കുന്നിച്ചു. പഴഞ്ഞി പള്ളിയിൽ വച്ച്, പാലൂർ - ചാട്ടുകുളങ്ങര പള്ളിയിൽ തന്റെ ജൂനിയർ വൈദികൻ ആയിരുന്ന തൊഴിയൂരിന്റെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്ന് മെത്രാപ്പോലീത്താ ആയി സ്ഥാനമേറ്റു, 1816 മാർച്ചിൽ (മീനം 9) ആയിരുന്നു ആ സംഭവം.

**9. തിരുവെഴുത്തു വിളംബരം**

1816 ജനുവരി 10 ന് എട്ടാം മാർത്തോമ്മാ നിര്യാതനായി. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ജോസഫ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാനായത് വിപ്ലവാത്മകമായ ഒരു നടപടി ആയിരുന്നു. 1653 മുതൽ ഒന്നരനൂറ്റാണ്ടായി പ്രാബല്യത്തിലിരുന്ന പകലോമറ്റം മെത്രാൻവാഴ്ച അതോടെ അസ്തമിച്ചു. എട്ടാം മാർത്തോമ്മാ തന്റെ ചിറ്റപ്പനെ ഒമ്പതാം മാർത്തോമ്മാ എന്ന പേരിൽ മെത്രാനാക്കി എങ്കിലും ആരാരും ഗൗനിച്ചില്ല. എട്ടാം മാർത്തോമ്മാ കാലഗതി പ്രാപിച്ചതോടെ പുതിയ ഇടയൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ മലങ്കര മെത്രാപ്പോലീത്താ ആയി പ്രഖ്യാപിച്ചുകൊണ്ട് ആദ്യം തിരുവിതാംകൂർ റാണിയും, തുടർന്ന് കൊച്ചി രാജാവും തിരുവെഴുത്ത് വിളംബരങ്ങൾ പ്രസിദ്ധീകരിച്ചു. എട്ടാം മാർത്തോമ്മായുടെ കൈവശം സഭ ഏൽപിച്ച മലങ്കരമെത്രാന്റെ സ്ഥാനചിഹ്നങ്ങൾ ഒമ്പതാംമാർത്തോമ്മാ എന്നു കൂടെ പേരുള്ള ഐപ്പ് മെത്രാനിൽ നിന്നു മാർ ദീവന്നാസ്യോസ് ഏറ്റുവാങ്ങി.

**10. മലങ്കരമെത്രാന്റെ ആസ്ഥാനം**

മലങ്കരസഭാചരിത്രത്തിൽ അക്കാലം വരെ സഭാതലവന്മാർക്ക് സ്ഥിരമായ ഒരു ആസ്ഥാനം ഉണ്ടായിരുന്നില്ല. ആദിമനൂറ്റാണ്ടുകളിൽ പാലൂർ ചാട്ടുകുളങ്ങര പള്ളിയും പിൽക്കാലനൂറ്റാണ്ടുകളിൽ അങ്കമാലി പള്ളിയും അർക്കദിയാക്കോന്മാരുടെ ആസ്ഥാനങ്ങൾ ആയിരുന്ന സഭയിൽ, സ്ഥിരമായി മെത്രാന്മാർ ആവിർഭവിച്ചതു മുതൽ അങ്കമാലി, നിരണം, കണ്ടനാട് എന്നീ ദേവാലയങ്ങൾ ആസ്ഥാനമായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്. അതത് മെത്രാന്മാരുടെ ഇടവകയോ അവർക്ക് സ്വാധീനമുള്ള ഇടവകയോ ആയിരുന്നു ആസ്ഥാനമായി സ്വീകരിക്കപ്പെട്ട ദേവാലയങ്ങൾ. ആദ്യമായി ഒരു ആസ്ഥാനത്തെപ്പറ്റിയുള്ള സങ്കൽപ്പങ്ങൾ സാക്ഷാൽക്കരിക്കാൻ ശ്രമിച്ചത് ആറാം മാർത്തോമ്മായാണ്. മലങ്കര മെത്രാന്മാരുടെ ആസ്ഥാനമാകുവാൻ എന്ന ചിന്തയിലാണ് അദ്ദേഹം പുത്തൻകാവിൽ ബൃഹത്തായ ദേവാലയം പണിയിച്ചത്. പഴയ-പുത്തൻ കൂറ്റുകാരെ തന്റെ ഭരണത്തിൽ സംയോജിപ്പിച്ച് പുത്തൻകാവ് പള്ളിയിലിരുന്ന് സഭാഭരണം നിർവഹിക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതീക്ഷ. കരിയാറ്റിൽ മല്പാന്റെ നേതൃത്വത്തിൽ നടന്ന ശ്രമങ്ങൾ വേണ്ടതുപോലെ വിജയിക്കാഞ്ഞതിനാലും, പുത്തൻകാവുകാർ തങ്ങളുടെ ദേവാലയം ആസ്ഥാന ദേവാലയമായി തുടരാൻ അനുവദിക്കാത്തതിനാലും ആറാം മാർത്തോമ്മാ ഭഗ്നാശനായി.

എന്നാൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായി നിശ്ചയിച്ച കോട്ടയം പഴയ സെമിനാരി അവകാശപ്പെടുവാൻ സമീപപ്രദേശത്ത് ഇടവകക്കാർ ആരും അന്നുണ്ടായിരുന്നില്ല. വൈദികപരിശീലനകേന്ദ്രം എന്ന നിലയിൽ അന്ന് സഭയുടെ പൊതുവകയായിട്ടാണ് ആദ്യകാലം മുതലേ അത് അറിയപ്പെട്ടിരുന്നത്. പിൽക്കാലത്ത് ദേവലോകം അരമന കോട്ടയത്ത് സ്ഥാപിക്കുന്നതുവരെയും ഒന്നരനൂറ്റാണ്ടു

കാലം മലങ്കരമെത്രാന്റെ ആസ്ഥാനം കോട്ടയം പഴയസെമിനാരി തന്നെയായിരുന്നു. ആ നിലയിലാണ് നവീകരണക്കാരും പിന്നീട് അന്ത്യോഖ്യൻ പക്ഷപാതികളും പഴയസെമിനാരിയെ ലക്ഷ്യമാക്കി വ്യവഹാരങ്ങളിലേക്ക് നീങ്ങിയത്.

**11. പഴയ സെമിനാരി ചാപ്പൽ നിർമ്മാണം**

ശെമ്മാശന്മാരുടെ പരിശീലനകേന്ദ്രവും മലങ്കരമെത്രാന്റെ ആസ്ഥാനവുമായ പഴയസെമിനാരിയിൽ ഒരു ചാപ്പൽ അനിവാര്യമായിരുന്നു. വൃദ്ധനായ മെത്രാപ്പോലീത്താ ചാപ്പൽ നിർമ്മാണം ആരംഭിച്ചതായി 1817 മാർച്ച് 13 ന് കേണൽ മൺറോ എഴുതിയത് മിഷനറിരേഖകളിൽ കാണുന്നുണ്ട്. നോർട്ടൺ വിഷയത്തിലുണ്ടായ നീരസം മൂലമാകാം കത്തിൽ ഒരു ഉദാസീനഭാവം പ്രതിഫലിക്കുന്നുണ്ട്. മലങ്കരസഭ വിഭാഗീയതകൾ മറന്ന് അദ്ദേഹത്തെ സഹായിച്ചതിനാൽ കാര്യങ്ങൾ സുഗമമായി നീങ്ങി. കോട്ടയം പുന്നത്ര ജോർജ്ജ് കത്തനാരെ ചരിത്രപുരുഷൻ തന്റെ സഹായിയായി ഇക്കാലത്ത് നിയോഗിച്ചിരുന്നു.

**12. ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രം**

കോട്ടയം പഴയ സെമിനാരി സുറിയാനി ശെമ്മാശന്മാരുടെ പരിശീലനകേന്ദ്രവും മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനവും മാത്രമായിരുന്നെങ്കിൽ കേരളനവോത്ഥാന ചരിത്രത്തിൽ ആ സംഭവത്തെ അവഗണിക്കാമായിരുന്നു. എന്നാൽ കേരളനവോത്ഥാനത്തെ യാഥാർത്ഥ്യമാക്കിയ മുഖ്യഘടകം ഇംഗ്ലീഷ് വിദ്യാഭ്യാസമാണെന്ന ചരിത്രവസ്തുതയുടെ മുമ്പിൽ ആദ്യത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് സൗകര്യം ക്രമീകരിച്ച കേന്ദ്രം എന്ന നിലയിൽ കോട്ടയം പഴയസെമിനാരിയുടെ സ്ഥാനം നവോത്ഥാന ചരിത്രത്തിൽ ഒന്നാമത്തേതാണ്. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽപ്പോലും നവോത്ഥാനത്തിന്റെ അനിവാര്യഘടകമാണ് ഇംഗ്ലീഷ് വിദ്യാഭ്യാസം എന്ന് സാഹിത്യകാരന്മാർ ചർച്ച ചെയ്യുന്നതിന്റെ മികച്ച ഉദാഹരണം ഇന്ദുലേഖയിലുണ്ട്. ഫ്യൂഡൽ വ്യവസ്ഥിതിയിൽ നിന്നും ജാതീയ അസമത്വത്തിൽ നിന്നും യാഥാസ്ഥിതിക പാരമ്പര്യങ്ങളിൽ നിന്നും മോചനത്തിന്, ഇംഗ്ലീഷ് വിദ്യാഭ്യാസം നേടുകയാണ് ഏക പോംവഴി എന്ന് ഇന്ദുലേഖ എന്ന കഥാപാത്രത്തിലൂടെ ഒ. ചന്തുമേനോൻ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇരുപതാം നൂറ്റാണ്ടിന്റെ പൂമുഖത്തുപോലും ഇംഗ്ലീഷ് വിദ്യാഭ്യാസം നവോത്ഥാനത്തിന്റെ അനിവാര്യ ഘടകമായി ചർച്ച ചെയ്തിരിക്കെ അതിനും ദശാബ്ദങ്ങൾ മുമ്പ് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ആദ്യമായി തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിൽ ആരംഭം സൃഷ്ടിച്ച പഴയസെമിനാരിക്ക് നവോത്ഥാനത്തിന്റെ ചരിത്രത്തിലുള്ള പ്രഥമസ്ഥാനം അനിഷേധ്യമാണ്. കോട്ടയം പഴയസെമിനാരിക്ക് സ്ഥലം അനുവദിക്കുമ്പോൾ തിരുവിതാംകൂർ റാണിയുടെയും കേണൽ മൺറോയുടെയും മനസ്സിൽ ഉണ്ടായിരുന്ന സ്വപ്നപദ്ധതിയായിരുന്നു ഇംഗ്ലീഷ് വിദ്യാഭ്യാസം. ഫ്യൂഡൽ പാരമ്പര്യത്തിന്റെ പടിയിലമർന്ന കേരളീയ സമുദായങ്ങൾ ഇംഗ്ലീഷ്ഭാഷയെ സ്വീകരിക്കുവാൻ വൈമനസ്യം കാണിച്ച പശ്ചാത്തലത്തിലാണ് സുറിയാനി സമുദായത്തിന്റെ സഹായം ഇക്കാര്യത്തിൽ മഹാറാണി തേടിയത്. വൈദിക പരിശീലനത്തിനുള്ള സെമിനാരിയോടൊപ്പം ഇംഗ്ലീഷ്ഭാഷാ പരിശീലനവും കോട്ടയം കോളേജിന്റെ ലക്ഷ്യമായിരുന്നു. സെമിനാരിയിൽ നിയമിക്കപ്പെട്ട അധ്യാപകർ ശെമ്മാശന്മാർക്ക് ബൈബിൾ അടി

സ്ഥാനമാക്കിയുള്ള ദൈവശാസ്ത്രാഭ്യസനം നടത്തുന്നതോടൊപ്പം അവൈദികരായ യുവാക്കൾക്ക് ഇംഗ്ലീഷ് ഭാഷാ പരിശീലനവും നൽകി എന്നതും ചരിത്ര പുരുഷന്റെ ഭാവനാ വിസ്തൃതിയെ ഉദാഹരിക്കുന്നു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ വിതച്ച വിത്തുകൾ സമൃദ്ധിയായി പടർന്ന് പിടിച്ചു. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയവരുടെ പിൽക്കാലതലമുറയുടെകാലത്ത് നവോത്ഥാനനേതാക്കൾ ഇരുട്ടിന്റെ മറകീറി പുറത്തുവന്നു. നവോത്ഥാന തലമുറയെ ആവിർഭവിപ്പിച്ചതിൽ മലയാള ബൈബിളിനും ഇംഗ്ലീഷ് ഭാഷയ്ക്കും തദ്വാരാ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനും ഉള്ള നവോത്ഥാന നായകസ്ഥാനം അനിഷേധ്യമാണ്.

**13. മലങ്കരസഭയുടെ സെക്രട്ടറിയേറ്റിന്റെ ആവിർഭാവം**

മേല്പട്ടക്കാരുടെ സാന്നിധ്യം സഭയിൽ അതിന് മുമ്പും ഉണ്ടായിരുന്നുവെങ്കിലും അവർക്ക് ഇടവകകളുടെ മേൽ കാര്യമായ നിയന്ത്രണമോ ഇടവക ഭരണത്തിൽ പങ്കാളിത്തം പോലുമോ ഉണ്ടായിരുന്നതായി കാണുന്നില്ല. എന്നാൽ കോട്ടയം പഴയസെമിനാരി പ്രവർത്തനക്ഷമമായതോടെ കാര്യങ്ങൾക്ക് മാറ്റം വന്നു. കുറുപ്പംപടി പള്ളിയുടെ ചരിത്രകാരൻ ആരത്തുങ്കൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ ആ മാറ്റത്തെ ഇപ്രകാരം വരച്ചു കാട്ടുന്നു:

"ഇദ്ദേഹത്തിന്റെ കാലത്ത് ഈ പള്ളിയുടെ തെരട്ട് കോട്ടയം സെമിനാരിയിൽ തിരുമുമ്പാകെ പള്ളിയോഗം ഹാജരാക്കി. ഈ കാലം മുതൽക്കാണ് മലങ്കര മെത്രാപ്പോലീത്തന്മാർക്ക് കോട്ടയത്ത് ആസ്ഥാനം ഉണ്ടായത്" (പുറം 118).

ആർത്താറ്റ് പടിയോലയിൽ നിന്ന് ആരംഭിച്ച കണ്ടനാട് പടിയോലയിലൂടെ വളർന്ന് വികാസം പ്രാപിച്ച അദ്ദേഹത്തിന്റെ സഭാദർശനം കൂടുതൽ വികാസോന്മുഖമാകുന്നതിന്റെ തെളിവായി ഇതിനെ കാണാം. 1934-ൽ രൂപംകൊണ്ട മലങ്കര സഭാഭരണഘടനയുടെ നിയാമക ഘടകങ്ങളിൽ ഒന്നായ എപ്പിസ്കോപ്പൽ സൂപ്പർവിഷൻ സഭയിൽ ആദ്യമായി പ്രാവർത്തികമാക്കിയത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ക്രാന്തദർശിത്വമാണ് എന്ന് കുറുപ്പംപടി ചരിത്രം നമ്മെ ബോധ്യപ്പെടുത്തുന്നു. ഒരു സഭാസെക്രട്ടറിയേറ്റിന്റെ രൂപഭാവങ്ങൾ സെമിനാരി സ്ഥാപനത്തോടെ സഭയിൽ ആവിർഭവിച്ചു. പഴയസെമിനാരിയെ മലങ്കരസഭയുടെ ഹൃദയവും മസ്തിഷ്ക്കവും എന്ന് ചരിത്രകാരന്മാർ വിശേഷിപ്പിച്ചിട്ടുള്ളത് ഇവിടെ ഓർക്കാവുന്നതാണ്.

**ഉപസംഹാരം**

റിലേഓട്ടത്തിലെ അവസാനത്തെ ഓട്ടക്കാരനെപ്പോലെ സർവ്വശക്തിയും ഉപയോഗിച്ച് മലങ്കരസഭയെ പുതിയ നൂറ്റാണ്ടിലേക്ക് സംക്രമിപ്പിക്കുവാൻ അത്യധ്വാനം ചെയ്യുന്ന ഇടയശ്രേഷ്ഠനെയാണ് അദ്ദേഹത്തിന്റെ അന്ത്യനാളുകളിൽ നാം കണ്ടെത്തുന്നത്. അദ്ദേഹത്തിന്റെ കാര്യവിചാരകത്വബോധവും അനുപമമായ നിസ്വാർത്ഥതയും നിഷ്കളങ്കതയും ഇടയത്വബോധവും ജ്വലിച്ചുനിൽക്കുന്ന ഒരു സംഭവം സഭാചരിത്രകാരനായ ഇസ്സഡ്.എം.പാറേട്ട് വരച്ചു കാട്ടിയിട്ടുള്ളത് ഇപ്രകാരമാണ്.



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ

"അദ്ദേഹത്തിന്റെ നിസ്വാർത്ഥതയും പക്ഷപാതരാഹിത്യവും അനുപമവും അതിശയിക്കത്തക്കതുമായിരുന്നു. സെമിനാരിയുടെ ചുമതല വളരെ ക്ലേശഭൂയിഷ്ഠമായ സാഹചര്യത്തിൽ നിർവ്വഹിച്ചു പോരുമ്പോൾ ഉണ്ടായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്. ഒരിക്കൽ സ്വന്തം കുടുംബത്തിൽ നിന്ന് വളരെ അടുത്ത ബന്ധമുള്ള ചില ബന്ധുക്കൾ സെമിനാരിയിൽ എത്തി. തങ്ങളുടെ സാമ്പത്തികപ്രയാസങ്ങളും മറ്റും അദ്ദേഹത്തെ അറിയിച്ചു. അവർക്ക് ഒരു നേരത്തെ ആഹാരം കൊടുത്തു. എത്രയുംവേഗം അവർ തിരിച്ചുപോകുമെന്ന് പ്രതീക്ഷിച്ചു. എങ്കിലും പോകാത്തതിനാൽ വീണ്ടും ഞെരുങ്ങി ഒരു നേരത്തെ ആഹാരം കൂടി കൊടുത്തു. പിന്നെയും താമസിക്കുന്നത് കണ്ടപ്പോൾ അതത്രപന്തിയല്ല എന്ന്കണ്ട് സങ്കോചം കൂടാതെ അദ്ദേഹം അവരോട് പറഞ്ഞു. "നിങ്ങൾ കുടുംബത്തേക്ക് പോകണം. ബുദ്ധിമുട്ടുകൾ മുകളിൽ നിന്ന് തീർക്കണം. ഈ സ്വത്ത് നിങ്ങൾക്കുള്ളതല്ല. തീയ്യാണിത്" എന്ന് പറഞ്ഞു യാത്രച്ചിലവിലേക്ക് നാലഞ്ച് ചക്രം കൊടുത്തുവിട്ടു" (മലങ്കര നസ്രാണികൾ, വാല്യം 3, പുറം 116, 116). പെട്ടിയും സ്വദേശത്തേക്ക് കൊടുത്തയച്ചു. കുടുംബക്കാർ ആ നിക്ഷേപം കുന്നംകുളം പഴയപള്ളിയിൽ സമർപ്പിച്ചു. അവിടെ ഒരു സ്മാരക കബറിടമുണ്ടാക്കി അതിൽ അവ നിക്ഷേപിച്ചു. അന്നു മുതൽ എല്ലാ കൊല്ലവും ആ വിശുദ്ധന്റെ ഓർമ്മ വൃശ്ചികം 12-ാം തിയ്യതി ദേശീയ ഉത്സവമായി കുന്നംകുളത്ത് ആഘോഷിക്കപ്പെടുന്നു. യൂയാക്കിം മാർ കൂറിലോസ് പിൽക്കാലത്ത് ആ സ്മാരകകബറിടം പൊളിച്ചുകളഞ്ഞപ്പോൾ നാട്ടുകാർ ഭക്തിപൂർവ്വം കബറിലെ കുരിശ് എടുത്ത് മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ കിഴക്കേ പുത്തൻപള്ളി സ്ഥാപിച്ച് അവിടെ സ്മാരക കബറിടം പുനർനിർമ്മിച്ചു. വൃശ്ചികം 12-ന് (നവംബർ 25-ന്) ആ പള്ളിയിൽ പരിശുദ്ധ പിതാവിന്റെ ഓർമ്മ പെരുന്നാളായി ആഘോഷിക്കുന്നുണ്ട്.

ഒരു പുതിയ സൂര്യോദയത്തിലേക്കും പ്രഭാതത്തിലേക്കും മലങ്കരസഭയെയും കേരള സാംസ്കാരിക ചരിത്രത്തെയും ഭാവനാപൂർവ്വം സംക്രമിപ്പിക്കുവാൻ ജീവിതകാലം മുഴുവൻ അത്യധ്വാനം ചെയ്ത ആ പരിശുദ്ധ സഭാജ്യോതിസ്സിനോട് പിൽക്കാല തലമുറകൾ നീതി കാണിച്ചുവോ?

ജന്മംകൊണ്ട് കുന്നംകുളത്തെയും കർമ്മംകൊണ്ട് മലങ്കരസഭയെയും പവിത്രമാക്കിയ ആ സൂര്യതേജസ്സ് നമുക്ക് കാവലും കോട്ടയും ആയിത്തീരാൻ അദ്ദേഹത്തിന്റെ ചരമത്തിന്റെ 200-ാം വർഷത്തിൽ നമുക്കു പ്രാർത്ഥിക്കാം. ആ പരിശുദ്ധ പിതാവിന്റെ പ്രാർത്ഥന നമ്മോടുകൂടെ ഉണ്ടായിരിക്കട്ടെ! ■

# ORTHODOX DIOCESE OF AHMEDABAD

The Diocese of Ahmedabad of the Malankara Orthodox Syrian Church with headquarters in Ahmedabad, came into existence vide Kalpana No 93/2009 dated March 2, 2009 of His Holiness Moran Mar Baselios Marthoma Didymus I, Catholicose of the East & Malankara Metropolitan. The new Diocese was carved out of the Dioceses of Bombay, Calcutta and Delhi and consists of 35 parishes and congregations, situated in the states of Gujarat, Rajasthan, Madhya Pradesh and Sultanate of Oman in the Arabian Gulf. It was keeping up with the traditions in the ancient Church in the early centuries that the new Diocese was named "Diocese of Ahmedabad".

There is a rich tradition that the Apostle and Founder of our Church visited some regions in the present day Gujarat and preached gospel in many areas and converted many people to Christianity in the first century before reaching South India, especially Kerala. The city of Ahmedabad, having been founded in the year 1411, by Sultan Ahmed Shah, was declared the administrative and commercial capital of the State of Gujarat upon formation of the State in the year 1960, by bifurcating the then bilingual State of Bombay. The city known as the 'Manchester of the East' is presently the seventh most densely inhabited city in India with a population of nearly 70 lakh people. The first parish of the Orthodox Church in this region was established in Ahmedabad in the year 1960, which is known as 'St. Mary's Orthodox Cathedral, Ahmedabad'. This Parish is a registered Public Charitable and Religious Trust and Society, owning and managing two Higher Secondary Schools and other two lower primary Schools. This Parish has provided all infrastructure to the Diocese, including the office and residential accommodation of the Metropolitan.

His Holiness assumed the charge as the Metropolitan of the new Diocese and His Grace Geevarghese Mar Coorilos, Metropolitan of Bombay Diocese was appointed as the Assistant Metropolitan of the Diocese.

The first General Body meeting of the new Diocese of Ahmedabad was held on June 19, 2009 under the Presidentship of HG Geevarghese Mar Coorilose at St Mary's Orthodox Syrian Church, Ahmedabad. The meeting was attended by priests and lay representatives representing various parishes in the Diocese. The meeting was also attended by existing members of the Malankara Orthodox Church Managing Committee and the Diocesan Council from the Parishes which have been included in the New Diocese and also by the Parish Office Bearers as special invitees. Rev Fr Joji George, Vicar, St Mary's Orthodox Syrian Church, Ahmedabad was elected as the Diocesan Secretary by the General Assembly.

The Diocese of Ahmedabad was formally inaugurated on October 3, 2009 by His Grace Dr Mathews Mar Severios Metropolitan, Secretary to the Holy Episcopal Synod and the Metropolitan of Kandanad Diocese in the presence of priests, faithful and invited guests.

The Diocese of Ahmedabad has been functioning from the premises of St Mary's School, Naroda, provided by the St Mary's Orthodox Syrian Church, Ahmedabad.



# സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് സ്മാരകം

In accordance with the Appointment Order No. 400A/2010 dated 4th August 2010, issued by His Holiness Basellos Marthoma Didymus-I, the Catholicos and the Malankara Metropolitan, His Grace Dr Geevarghese Mar Yulios Pulikkottil Metropolitan took charge of the Diocese of Ahmedabad on August 15, 2010 as the Diocesan Metropolitan from the In-charge Metropolitan His Grace Geevarghese Mar Coorilos. His Grace was given a warm welcome by the priests and faithful on September 2, 2010 at the Diocesan headquarters. Immediately upon assuming the charge, the Metropolitan took steps and got the Diocese registered as a Public Charitable and Religious Trust and Society under the relevant Acts applicable in the State of Gujarat, namely, the Bombay Public Trust Act, 1950, and Societies Registration Act, 1860 (Central Act), with the name and title "Orthodox Diocese of Ahmedabad". Thereafter this Trust /Society was registered with the Income Tax and got the income tax exemption too.

The Sunthroniso (Enthronement - installation ceremony of the new Metropolitan was held on Saturday, the 5th March 2011 at Ahmedabad under the leadership of His Holiness Basellos Paulose-II, Catholicose and the Malankara Metropolitan.

The Diocese has a Cathedral Church in Ahmedabad in the State of Gujarat, a Maha Edavaka Parish at Muscat in the Gulf Region, and three Valia Pally in the 3 States in India, one each located at Baroda (Gujarat), Udaipur (Rajasthan) and Indore (Madhya Pradesh).

The Diocese has got a major upcoming project to construct itsown full-fledged headquarters, with an impressive lay-out plan, for which foundation stone has been laid, in a plot of land ad-measuring 4.1 acres.

The Diocese has a major role in the field of Ecumenism in the State of Gujarat. The Metropolitan is consulted for every event. His Grace is the Vice Chairman of the Henry Martin Institute, a Research and Scholastic Inter-faith Centre at Hyderabad, and Vice Chairman of the Western Region of CASA. Moreover, one of our members, Adv. Dr. Mathai Mampallil is the Secretary of Gujarat United Christian Forum for Human Rights, a State level Apex body of all mainline Churches in the State, where the Catholic Arch bishop is the President and our Metropolitan is the Vice President.

Besides the Schools, from nursery to Higher Secondary, owned and managed by various individual parishes, under the direct charge of the Metropolitan, the Diocese presently owns and manages three Higher Secondary Schools at Indore, Dewas and Pithampur in Madhya Pradesh and a High School at Banswara in Rajasthan. A major institution in the blessed memory of Late Dr. Stephanos Mar Theodosius is planned and preliminary work started at Indore for an International School.

The entire income received by the Metropolitan by way of Kaimuthu, donation, etc. is accounted for in the Diocese and forms part of the Diocesan Accounts and published every year.

Address: Sabha Jyothis, Pulikottil Joseph Mar Dionysious Nagar. Gandhi Smriti,
Diocese Centre, Naroda, Ahmedabad, Gujarat- India 382 330
Ph: 079-22980253, Email: ahmedabaddiocese@gmail.com,
web: http://www.moscad.in

ADVT

# മലങ്കര വൈദികപരിശീലനത്തിന്റെ നവയുഗശില്പി


ഫാ. ഡോ. ബിജേഷ് ഫിലിപ്പ്
പ്രിൻസിപ്പൽ, വൈദികസെമിനാരി, നാഗ്പൂർ


മലങ്കരസഭയ്ക്ക് ഇരുപതുനൂറ്റാണ്ടുകളുടെ ചരിത്രം പറയുവാനുണ്ടെങ്കിലും കൃത്യവും പരിമിതവുമായ അർത്ഥത്തിൽ ദൈവശാസ്ത്ര പ്രസിദ്ധീകരണങ്ങളുടെ ചരിത്രം ഒരുനൂറ്റാണ്ടിന്റേതേ കാണുകയുള്ളൂ. എന്നാൽ ഇരുപതാംനൂറ്റാണ്ടിനു മുമ്പുതന്നെ ഓർത്തഡോക്സ് ആദ്ധ്യാത്മിക ദർശനത്തിന്റെ ജീവിയ്ക്കുന്ന സാക്ഷ്യങ്ങളുണ്ടായിരുന്നു എന്നത് ആ കുറവ് പരിഹരിക്കുന്നതാണ്. അങ്ങനെയുള്ള ശോഭയാർന്ന സാക്ഷികളിൽ പ്രധാനിയായിരുന്ന സഭാജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ജീവിതം തുറന്നു വായിക്കുന്നത് സഭയോടുള്ള പ്രതിബദ്ധതയിൽ നമ്മെ കർമ്മോൽസുകരും നിർമ്മലീകരിക്കപ്പെട്ടവരും ആക്കും. മലങ്കരയിലെ വൈദികപരിശീലനത്തിന്റെ ഈ നവയുഗശില്പിയെ സംബന്ധിച്ച അനുഭവങ്ങളുടെ ഓർമ്മക്കുറിപ്പുകൾ പരിശോധിക്കുവാൻ ചരമദ്വിശതാബ്ദി ആഘോഷവേളയിൽ ലഭ്യമാകുന്ന അവസരം വൈദിക പരിശീലനത്തെ സംബന്ധിച്ച ഒരു വിചിന്തനത്തിന് ഉപയോഗിക്കുന്നത് ഉചിതമായിരിക്കും.

രണ്ടു നൂറ്റാണ്ടു മുമ്പ് മലങ്കരസഭയെ ശുശ്രൂഷിച്ച് ശക്തീകരിച്ച വിശുദ്ധനായ ജ്ഞാനിയും സന്യാസിയായ കർമ്മധീരനും ആയിരുന്നല്ലോ പ. പുലിക്കോട്ടിൽ ഒന്നാമൻ. പ്രഭാഷണം, പരിഭാഷ, പ്രാർത്ഥനാജീവിതം, ദേവാലയ രൂപീകരണം എന്നിവകൊണ്ടെല്ലാം സഭയെ ശക്തീകരിച്ച ഈ പിതാവിന്റെ ഏറ്റവും വലിയ സംഭാവന സഭയുടെ വൈദീക പരിശീലനത്തിന് ഒരു സെമിനാരി സ്ഥാപിച്ച് ഒരു നവീന വ്യവസ്ഥാപിത പദ്ധതിയ്ക്ക് പ്രാരംഭം കുറിക്കുവാൻ അത്യദ്ധ്വാനം ചെയ്തു എന്നതാണല്ലോ.

1815 ൽ കോട്ടയത്ത് പഴയസെമിനാരി ആരംഭിയ്ക്കുന്നതിനുമുമ്പ് മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ ജ്ഞാനത്തിലും വിശുദ്ധിയിലും ശ്രേഷ്ഠരായ വൈദികരെ കേന്ദ്രീകരിച്ചുള്ള മല്പാൻപാഠശാലകളിലായിരുന്നല്ലോ വൈദികപരിശീലനം നടന്നിരുന്നത്. പോർച്ചുഗീസ് മിഷണറിമാരുടെ നേതൃത്വത്തിൽ കേരളത്തിൽ ആരംഭിച്ച ചില സെമിനാരികളിൽ ലാറ്റിൻ പാരമ്പര്യത്തിൽ പാശ്ചാത്യ ദൈവശാസ്ത്ര പരിശീലനം ആരംഭിച്ചപ്പോഴും ഗുരുകുല സമ്പ്രദായത്തിലൂടെ ശ്രേഷ്ഠരായ മല്പാൻമാർ മലങ്കരസഭയുടെ പുരാതനപൈതൃകവും പാരമ്പര്യവും നഷ്ടപ്പെടുത്താതെ വൈദിക പരിശീലനം തുടർന്നുകൊണ്ടുപോയി. സെമിനാരി ആരംഭിച്ചുകഴിഞ്ഞും ഗുരുകുലമാതൃകയിലുള്ള ചുരുക്കം ചില മല്പാൻ പാഠശാലകൾ തുടർന്നുകൊണ്ടിരുന്നു.

കണ്ടനാടു പടിയോലയിൽ നിന്നും മറ്റും അറിയുന്നത് 19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തന്നെ വൈദികപരിശീലനം കാര്യക്ഷമമാക്കുവാൻ പഠിത്തവീടുകളുണ്ടാകണമെന്ന് മല





കരസഭ സ്വപ്നം കണ്ടു എന്നതാണ്. ആ സ്വപ്നം ഏറ്റുവാങ്ങി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (സഭാ ജ്യോതിസ് മാർ ദിവന്നാസ്യോസ്) തുനിഞ്ഞിറങ്ങിയപ്പോൾ തിരുവിതാംകൂർ രാജഭരണത്തിൽനിന്നും മിഷനറിമാരിൽ നിന്നുമെല്ലാം വേണ്ട സഹായസഹകരണങ്ങൾ ലഭിച്ച് കോട്ടയത്ത് സെമിനാരിക്ക് അടിസ്ഥാനമിടുവാൻ കഴിഞ്ഞു. മലങ്കരയിലെ മിക്കപള്ളികളും ഈ മഹത്തായയത്നത്തിൽ യഥാവിധം സഹകരിച്ചു. ഒരു നല്ല സ്വപ്നമുണ്ടെങ്കിൽ അതിന്റെ സാക്ഷാത്കാരത്തിന് ദൈവവും മനുഷ്യരും പ്രകൃതിയുമെല്ലാം സഹായിക്കുന്നു എന്നു പറയപ്പെടുന്നത് സത്യമെന്നു തെളിയിക്കുന്നതാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാച്ചന്റെ ഈ സെമിനാരിസ്ഥാപന ഉദ്യമം. അനേകപതിറ്റാണ്ടുകൾ ഒരു മല്പാനായിരുന്ന പുലിക്കോട്ടിൽ റമ്പാച്ചൻ, മല്പാൻ പാഠശാലകളുടെ പരിമിതികൾ ശരിക്കും മനസ്സിലാക്കി വൈദികപരിശീലനം കേന്ദ്രീകരിച്ച് കാര്യക്ഷമമാക്കുവാൻ തീവ്രമായി ആഗ്രഹിക്കുകയും സർവ്വാത്മനാശ്രമിക്കുകയും ചെയ്തതുകൊണ്ടാണ് ഈ പുരാതനസഭയ്ക്ക് അഭിമാനകരമായ ഈ ആദ്യ പൊതുസ്ഥാപനം കോട്ടയത്ത് രൂപപ്പെട്ടത്. ഈ പഠിത്തവീട്ടിലെ പ്രധാനാദ്ധ്യാപകനായി തന്റെ വാർദ്ധക്യത്തിലും ശോഭിക്കുവാൻ ഈ പരിശുദ്ധ പിതാവിന് കഴിഞ്ഞു എന്നത് നന്ദിയോടെ ഓർക്കാം.

മലങ്കരസുറിയാനിസഭയുടെ വിശ്വാസാചാരങ്ങളോടും ആരാധനാനുഷ്ഠാനങ്ങളോടും തികഞ്ഞ വിശ്വസ്തത പുലർത്തിക്കൊണ്ടുള്ള ഒരു വൈദികപരിശീലന പദ്ധതിക്കാണ് ഈ പിതാവ് സെമിനാരിയിൽ രൂപം കൊടുത്തത്. അധീശത്വം സ്ഥാപിച്ച് കീഴ്പ്പെടുത്തുവാൻ ശ്രമിച്ച വിദേശസഭകളോടു അടരാടി തളരുവാൻ തുടങ്ങിയ മലങ്കര സഭയ്ക്ക് പുത്തനുണർവ്വേകുന്നതായി ഈ സംരംഭം. ഇംഗ്ലീഷ് ഭാഷയും വേദവ്യാഖ്യാനങ്ങളും അഭ്യസിപ്പിക്കുവാൻ ഇംഗ്ലീഷ് മിഷനറി റവ. തോമസ് നോർട്ടനെ സെമിനാരിയിൽ അദ്ദേഹം നിയമിച്ചു. എന്നാൽ ഈ ഇംഗ്ലീഷ് മിഷനറിയെ സകുടുംബം സെമിനാരിയിൽ താമസിപ്പിക്കുവാൻ കേണൽ മൺറോ നിർദ്ദേശിച്ചിട്ടുപോലും ഈ പിതാവ് സമ്മതിച്ചില്ല എന്നത് മലങ്കരസഭയുടെ സ്വത്വബോധത്തിലൂന്നി വിശ്വസ്തത കാട്ടിയതിന്റെ തെളിവായിട്ടുവേണം മനസ്സിലാക്കുവാൻ. സെമിനാരി സ്ഥാപിക്കുവാനും പരിരക്ഷിക്കുവാനും വേണ്ട സഹായങ്ങൾ ഇംഗ്ലീഷ് മിഷണറിമാരിൽനിന്നും സ്വീകരിച്ചെങ്കിലും സഭയുടെ വിശ്വാസത്തെയോ ആചാരാനുഷ്ഠാനങ്ങളെയോ തൃണീകരിക്കാനോ വിമർശിച്ച് ഭേദപ്പെടുത്താനോ അദ്ദേഹം അനുവദിച്ചിരുന്നില്ല എന്നുവേണം മനസ്സിലാക്കുവാൻ.

പോർച്ചുഗീസുകാരുടെ വരവോടെ റോമൻ കത്തോലിക്കരോടു സ്വന്തം വ്യക്തിത്വം അറിയിക്കുവാൻ മലങ്കരസഭ നിർബന്ധിതയായപ്പോൾ ഉപയോഗിക്കപ്പെട്ട ശക്തമായ പദമയമാണല്ലോ 'മർത്തോമ്മയുടെ മാർഗ്ഗം' എന്നത്. തങ്ങൾക്ക് ക്രിസ്തുവിന്റെ സുവിശേഷം പകർന്നുതന്ന മർത്തോമാശ്ലീഹായോടുള്ള ആഴമായ ആദരവും തദ്ദേശീയമായ തങ്ങളുടെ ക്രൈസ്തവ ജീവിതരീതിയോടുള്ള വിശ്വസ്തതയും പ്രകടമാക്കുന്ന സഭയുടെ സംപുഷ്ടമായ ഒരു ചുരുക്കപ്പേരാണിത്. സഭയുടെ ഈ സ്വത്വബോധം കൂനൻകുരിശുസത്യത്തിലൂടെയും ആർത്താറ്റു പടിയോലയിലൂടെയും കണ്ടനാടു പടിയോലയിലൂടെയും കോട്ടയത്തെ സെമിനാരിയുടെ സ്ഥാപനത്തിലൂടെയും കാത്തോലിക്കേറ്റു സ്ഥാപനത്തിലൂടെയുമെല്ലാം ഉജ്ജ്വലമായി പ്രകാശിപ്പിക്കപ്പെട്ടു.

വേദപുസ്തകവും പ്രാർത്ഥനകളും സുറിയാനിയിൽനിന്നും മലയാളത്തിലേക്ക് പരിഭാ





ഷപ്പെടുത്തുവാൻ പുലിക്കോട്ടിൽതിരുമേനി നടത്തിയ പരിശ്രമങ്ങൾ ഈ സ്വത്വബോധത്തിലൂന്നിയ തദ്ദേശീകരണ താല്പര്യത്തിന്റെ പ്രകാശനമായിട്ടുവേണം മനസ്സിലാക്കുവാൻ. കായംകുളം ഫീലിപ്പോസ് റമ്പാനും ചരിത്രപുരുഷനുംകൂടി തയ്യാറാക്കി, ഡോ. ക്ലോഡിയസ് ബുക്കാനൻ 1811ൽ അച്ചടിപ്പ് വിതരണംചെയ്ത സുവിശേഷപുസ്തകം മലയാളത്തിൽ ആദ്യം പ്രസിദ്ധീകൃതമായ ബൈബിൾ വിവർത്തനം ആണല്ലോ. വേദപഠനവും, ധ്യാനവും, ആരാധനയും പ്രാർത്ഥനയുമൊക്കെ സ്വന്തം ഭാഷയിൽ മനസ്സിലാക്കുവാൻ അവസരമുണ്ടാകണമെന്നാഗ്രഹിച്ചുപ്രവർത്തിച്ച ഈ പ. പിതാവിന്റെ ഉൾക്കാഴ്ച ഉൾക്കൊണ്ട് പ്രാർത്ഥനകളും ആരാധനാക്രമങ്ങളും ഇംഗ്ലീഷിലേക്കും വിവിധ ഭാരതീയഭാഷകളിലേക്കും പരിഭാഷപ്പെടുത്തുകയും പുതുതായി രൂപപ്പെടുത്തുകയും ഉപയോഗിക്കുകയും ചെയ്യുവാൻ വ്രതശുദ്ധിയോടെ പ്രവർത്തിക്കുന്നവർ കൂടുതലായി ഉണ്ടാകേണ്ടിയിരിക്കുന്നു.

കണ്ടനാട്ടു പടിയോലയിൽ രേഖപ്പെടുത്തിയിരിക്കുന്നതുപോലെ രണ്ടാമതൊരു സെമിനാരികൂടി പുലിക്കോട്ടിൽ തിരുമേനി സ്വപ്നംകണ്ടിരുന്നെങ്കിലും തന്റെ ഉത്തമസ്നേഹിതനും പ്രഗൽഭനുമായ മല്പാനുമായിരുന്ന കായംകുളം ഫീലിപ്പോസ് റമ്പാന്റെ മരണവും മറ്റും കൊണ്ട് അത് ഉപേക്ഷിക്കേണ്ടി വന്നു. എന്നാൽ പഴയസെമിനാരി സ്ഥാപിച്ച് 180 വർഷമായപ്പോൾ വടക്കേന്ത്യയിൽ നാഗപ്പൂരിനടുത്ത് മലങ്കരസഭയ്ക്ക് ഒരു പുതിയസെമിനാരി ഉണ്ടായതിൽ സന്തോഷിച്ച പിതാക്കന്മാരിൽ മുന്നിലായിരിക്കും പ. പുലിക്കോട്ടിൽ തിരുമേനി. അരനൂറ്റാണ്ടോളം വടക്കേന്ത്യയിലെ സഭയുടെ പ്രവർത്തനത്തിന് ജീവിതം അർപ്പിച്ച അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഉത്സാഹത്താൽ ആരംഭിച്ച ഈ പുതിയസെമിനാരി രണ്ടുപതിറ്റാണ്ടുകൾ പൂർത്തീകരിച്ചത് പഴയസെമിനാരി രണ്ടുനൂറ്റാണ്ടുകൾ പൂർത്തീകരിച്ച് ആഘോഷം നടത്തുമ്പോഴായിരുന്നു.

രണ്ടു നൂറ്റാണ്ടുകൾകൊണ്ട് കോട്ടയത്തെ ഓർത്തഡോക്സ് സെമിനാരി സഭയുടെ നേതൃത്വ പരിശീലനത്തിനും അദ്ധ്യാത്മവിദ്യാവ്യാപനത്തിനും നൽകിയിട്ടുള്ള അതുല്യമായ സംഭാവനകളോർക്കുമ്പോൾ ആധുനിക കാലത്ത് മലങ്കരസഭയെ സ്വാധീനിച്ച് രൂപപ്പെടുത്തിയ ഏറ്റവും പ്രധാന സ്ഥാപനം ഇതുതന്നെയാണെന്ന് വ്യക്തമാണ്. ഇപ്പോൾ നമ്മുടെ രണ്ടു സെമിനാരികളും ബന്ധപ്പെട്ടിരിക്കുന്ന സെറാമ്പൂർ കോളജ് സെനറ്റിന്റെ BD യുടെ പാഠ്യപദ്ധതിയിലെ പേപ്പറുകളുടെ എണ്ണം, തീസീസും ഫീൽഡുവർക്കും കൂടാതെ, നാല്പത്തിയെട്ടായി വർദ്ധിപ്പിച്ചിരിക്കുന്നതുകൊണ്ട് ഓർത്തഡോക്സ് വിശ്വാസപാരമ്പര്യത്തിനു മങ്ങലേൽക്കുന്നു എന്നത് ഒരു അപ്രിയസത്യമാണ്. ഇപ്പോഴത്തെ രീതിയിൽ ഓർത്തഡോക്സിക്ക് ഊന്നൽ നൽകുന്ന GST പേപ്പറുകൾ പാർശ്വവൽക്കരിക്കപ്പെടുകയോ അവഗണിക്കപ്പെടുകയോ ചെയ്യുന്നു. സാമൂഹ്യനീതി ഉന്നംവച്ചുള്ള BD പേപ്പറുകളുടെ ബാഹുല്യം മൂലം ഓർത്തഡോക്സ് സെമിനാരികളിലെ ദൈവശാസ്ത്രപരിശീലനത്തിന്റെ 'ബാലൻസ്' തെറ്റുന്നതായി അനുഭവപ്പെടുന്നു. ഈ പശ്ചാത്തലത്തിൽ ആദിമ ക്രിസ്തീയ വിശ്വാസപാരമ്പര്യം, വിശദമായ ആരാധനാപഠനം, പൗരസ്ത്യ ആദ്ധ്യാത്മികത, എക്യുമിനിസം, സാമൂഹ്യനീതി തുടങ്ങിയ വിഷയങ്ങളെല്ലാം സമഗ്രമായി ഉൾക്കൊള്ളുന്നതും പേപ്പറുകളുടെ അനാവശ്യമായ ബാഹുല്യം ഇല്ലാത്തതുമായ ഒരു

സമഗ്രപാഠ്യപദ്ധതിയാണ് ഓർത്തഡോക്സ് വൈദിക പരിശീലനത്തിൽ അഭികാമ്യമായിട്ടുള്ളത്.

ഓർത്തഡോക്സ് ഊന്നൽ മുറുകെപിടിച്ച്, ഉന്നതനിലവാരത്തിലുള്ള ഒരു സമഗ്രപാഠ്യപദ്ധതി നടപ്പിലാക്കുന്ന ഒരു ഓർത്തഡോക്സ് യൂണിവേഴ്സിറ്റിയെക്കുറിച്ച് സ്വപ്നം കാണാമെങ്കിലും വൈദികപരിശീലനത്തിന്റെ നവയുഗശില്പിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമന്റെ ചരമദ്വിശതാബ്ദി ആഘോഷം സഭയ്ക്കു പ്രചോദനമേകട്ടെ എന്നു പ്രത്യാശിക്കുന്നു. മല്പാൻ പാഠശാലകളിൽ നിന്നും സെമിനാരി തലത്തിലേക്ക് വൈദികപരിശീലനത്തെ കൈപിടിച്ചുയർത്തുവാൻ രണ്ടുനൂറ്റാണ്ടുകൾക്കു മുമ്പ് ശ്രമിച്ചപ്പോൾ ഉണ്ടായതുപോലെ എതിർപ്പുകളും ആശങ്കകളും ഒക്കെ ഇന്നും അങ്ങനെയൊരു സ്വപ്നസാക്ഷാത്ക്കാരത്തിനായി ശ്രമിക്കുമ്പോഴും ഉണ്ടാകുമെന്നത് സ്വാഭാവികമാണ്. അതു നേരിടുവാനുള്ള നിശ്ചയദാർഢ്യവും ആത്മധൈര്യവും ഐക്യവും ഒക്കെ ഉണ്ടാകുവാൻ പ. പുലിക്കോട്ടിൽ തിരുമേനിയുടെ മദ്ധ്യസ്ഥത സഹായകമാകട്ടെ. ■



നാഗ്പൂർ സെമിനാരി





# മലങ്കരസഭയുടെ കേന്ദ്രീകൃതഭരണവും പുലിക്കോട്ടിൽ തിരുമേനിയും

ഫാ. ഏലിയാസ് കെ.വി.

നമ്മുടെ കർത്താവേശുമ്ശീഹായുടെ ശിഷ്യനായ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ആദ്യനാളുകളിൽ തോമ്മായുടെമാർഗ്ഗക്കാർ എന്നും തുടർന്ന് 'മലങ്കര നസ്രാണികൾ' എന്നുമാണല്ലോ അറിയപ്പെട്ടിരുന്നത്. നമ്മുടെ പാരമ്പര്യവിശ്വാസപ്രകാരം മാർത്തോമ്മാശ്ലീഹാ ഏഴരപള്ളികൾ സ്ഥാപിക്കുകയും അവിടെ വൈദികശുശ്രൂഷയ്ക്കായി നാലുകുടുംബങ്ങളിൽ നിന്നായി വൈദികരെ നിയമിക്കുകയുംചെയ്തു. സഭയുടെവളർച്ചയിൽ ദേവാലയങ്ങളുടെയും വിശ്വാസികളുടെയും എണ്ണം വർദ്ധിക്കുകയും, ഒരേകീകൃത ഭരണസംവിധാനം അനിവാര്യമായിത്തീരുകയും ചെയ്തു. വളർച്ചയുടെ വിവിധഘട്ടങ്ങളിൽ ഈ ഭരണസംവിധാനവും കാലാനുസൃതമായ മാറ്റങ്ങൾക്ക് വിധേയപ്പെട്ടിട്ടുണ്ട്. ഇന്ന് വളരെ വ്യവസ്ഥാപിതമായ ഒരു ഭരണഘടനയുടെ ചട്ടക്കൂടിനുള്ളിൽ മുപ്പതുഭദ്രാസനങ്ങളും 27മെത്രാപ്പോലീത്താമാരും (മലങ്കരമെത്രാപ്പോലീത്ത ഉൾപ്പടെ) ഉൾപ്പെടുന്ന ഒരു വലിയ സമൂഹമായി നാം നിലനിൽക്കുന്ന പശ്ചാത്തലത്തിലാണ് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ കാലഘട്ടത്തിലേക്ക് ഒരു തിരിഞ്ഞുനോട്ടത്തിനു ശ്രമിക്കുന്നത്.

ഒന്നാംനൂറ്റാണ്ടിൽ സഭ സ്ഥാപിതമായ കാലംമുതൽ 19-ാം നൂറ്റാണ്ടിലെ മുളംന്തുരുത്തി സുന്നഹദോസുവരെ (1876) മലങ്കരസുറിയാനിസഭ ഒരു ഭദ്രാസനമായി-മലങ്കര ഇടവക-ആയി നിലനിന്നിരുന്നു. ഉദയംപേരൂർ സുന്നഹദോസും (1599) കൂനൻകുരിശുസത്യവും (1653) ചരിത്രസംഭവങ്ങളായി സഭയുടെ വളർച്ചയെ ബാധിച്ചപ്പോഴും, ഈ സഭ ഏക ഇടവകയായി തന്നെ നിലകൊണ്ടിരുന്നു. ആദ്യനൂറ്റാണ്ടുകളിൽ സഭയുടെ ഭരണക്രമീകരണം സംബന്ധിച്ച് വ്യക്തമായ രേഖകളൊന്നും ലഭ്യമല്ലെങ്കിലും 'ജാതിക്കു കർത്തവ്യ'ന്മാരായ വൈദികരുടെ നേതൃത്വത്തിൽ മലങ്കരയിലെ നസ്രാണികൾ തോമ്മായുടെ മാർഗ്ഗത്തിൽ ഏകദൈവവിശ്വാസികളായി ജീവിച്ചിരുന്നു. വളർച്ചയുടെ ഗതിയിലെവിടെയോ ഈ സഭയുടെ വിശ്വാസജീവിതത്തിന്, ഫലപ്രദമായ ഭരണക്രമീകരണത്തിൽ നേതൃത്വം കൊടുക്കുവാൻ നിയോഗിക്കപ്പെട്ട വൈദികനെ 'അർക്കദിയാക്കോൻ' എന്ന് നാമകരണം ചെയ്തു. ഉദയംപേരൂർ സുന്നഹദോസും, കൂനൻകുരിശുസത്യവും സംഭവിക്കുമ്പോൾ ഈസഭയുടെ ഭരണത്തലവനായി അർക്കദിയാക്കോനുണ്ടായിരുന്നു.

കൂനൻകുരിശു പ്രതിജ്ഞാസമയത്ത് ഗീവർഗീസ് അർക്കദിയാക്കോനായിരുന്നു മലങ്കരനസ്രാണികളുടെ തലവൻ. ഇദ്ദേഹത്തിന്റെ പിൻഗാമിയായത് തോമസ് അർക്കദിയാക്കോനായിരുന്നു (1653-70). പന്ത്രണ്ടു പട്ടക്കാർചേർന്ന് ഇദ്ദേഹത്തെ (റോമാസഭയുടെ ഭരണസംവിധാന

ത്തിന് സമാന്തരമായി വരുവാൻ) കൈവച്ചു 'മാർത്തോമ്മാ' എന്ന സ്ഥാനം നൽകി. തുടർന്ന് 'മാർത്തോമ്മാ' മെത്രാന്മാരിലൂടെ സഭയുടെ ഭരണനേതൃത്വം മുന്നേറി. 1653 മുതൽ 1817 വരെയുള്ള കാലത്ത് ഒൻപതു മാർത്തോമ്മാ മെത്രാന്മാർ ഈ സഭയ്ക്ക് ഭരണനേതൃത്വം നൽകി. മാർത്തോമ്മാ നസ്രാണികളുടെ പൈതൃകം മലങ്കരയിൽ, പകലോമറ്റം കുടുംബത്തിനായിരുന്നു നൽകപ്പെട്ടത്. അതുകൊണ്ട് അർക്കദിയാക്കോന്മാരും മാർത്തോമ മെത്രാന്മാരും പകലോമറ്റം കുടുംബക്കാർ മാത്രമായിരുന്നു.

അഞ്ചാം മാർത്തോമ്മായുടെ പിൻഗാമിയെ 1770ൽ നിരണം പള്ളിയിൽ വച്ച് 'മാർ ദീവന്നാസ്യോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായാക്കി വാഴിച്ചപ്പോൾ 'മാർത്തോമ്മാ' എന്ന പേര് മാർ ദീവന്നാസ്യോസ് എന്ന പേരിന് വഴിമാറി (ഇദ്ദേഹം വലിയ മാർ ദിവന്നാസ്യോസ് എന്ന പേരിൽ അറിയപ്പെട്ടു.) 7–9 മെത്രാന്മാർ പകലോമറ്റം കുടുംബക്കാരായിരുന്നു എങ്കിലും ദിവന്നാസ്യോസ് എന്ന സ്ഥാനനാമം സ്വീകരിക്കാതെ 'മാർത്തോമ്മാമെത്രാന്മാർ' എന്ന പേരിൽ തുടർന്നു. ഒമ്പതാം മാർത്തോമ്മാ 1816ൽ സ്ഥാനമേൽക്കുമ്പോൾ മാർ ദിവന്നാസ്യോസ് ഒന്നാമന്റെ പിൻഗാമിയായ മാർ ദിവന്നാസ്യോസ് രണ്ടാമൻ സ്ഥാനമേറ്റിരുന്നു. മാർ ദിവന്നാസ്യോസ് രണ്ടാമനാണ് നമ്മുടെ സ്മര്യപിതാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ.

അർക്കദിയാക്കോന്മാരും മാർത്തോമ്മാ മെത്രാന്മാരും മാർ ദിവന്നാസ്യോസ് ഒന്നാമനും പകലോമറ്റം കുടുംബക്കാരായിരുന്നു. ഈ കുടുംബവാഴ്ചയ്ക്ക് അറുതിവരുത്തി മലങ്കരസഭയുടെ നേതൃത്വത്തിലേയ്ക്കുവന്ന ആദ്യവ്യക്തിയാണ് 'സഭാജ്യോതിസ്' എന്നു വിശേഷിപ്പിക്കപ്പെടുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് എന്ന മാർ ദിവന്നാസ്യോസ് രണ്ടാമൻ. മാർത്തോമ്മാ എട്ടാമനെ ഭരണകാര്യങ്ങളിൽ സഹായിക്കുവാനായി നിയോഗിതരായ രണ്ടുശ്രേഷ്ഠാചാര്യന്മാരിൽ ഒരാളായിരുന്നു പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ. മറ്റേയാൾ കായംകുളം ഫിലിപ്പോസ് റമ്പാനായിരുന്നു. 1809 മുതൽ സഭയുടെ ഭരണകാര്യങ്ങളിൽ ഇടപെടുവാനും, നേതൃത്വം നൽകുവാനുമുള്ള സാഹചര്യം വന്ദ്യ ഇട്ടൂപ്പ് റമ്പാനു ലഭിച്ചുവെന്നത് പ്രത്യേകം ഓർക്കേണ്ടതാണ്. മാർത്തോമ്മാ ആറാമൻ (വലിയ മാർ ദിവന്നാസ്യോസ്) ശ്രമമാരംഭിച്ച്, പിൻഗാമിയായ മാർത്തോമ്മാ ഏഴാമൻ 1808 ൽ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയിൽ നിക്ഷേപിച്ച 3000 പൂവരാഹന്റെ (10500 ക) പലിശ ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയുമായുള്ള ബന്ധത്തിൽ, സ്വീകരിക്കുവാൻ അദ്ദേഹത്തിനു സാധിച്ചത് ഭരണപരമായ നേട്ടംതന്നെ. (ഈ പലിശ വാങ്ങുവാൻ ചട്ടപ്രകാരം മെത്രാപ്പോലീത്തായ്ക്കാണ് അവകാശമുള്ളു; ഇട്ടൂപ്പ് റമ്പാൻ മെത്രാപ്പോലീത്താ സ്ഥാനമേറ്റത് ഈ പശ്ചാത്തലത്തിലാണ്.)

ഏഴാം മാർത്തോമ്മായുടെ 40–ാം അടിയന്തിരദിവസം (1809 ആഗസ്റ്റ് 13) കണ്ടനാട്ടുപള്ളിയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗത്തിന്റെ, വൈദിക വിദ്യാഭ്യാസത്തിന് തെക്കും വടക്കുമായി രണ്ടുപഠിത്തവീടുകൾ ഉണ്ടാക്കണമെന്ന നിശ്ചയം, പൂർണമായി നിറവേറ്റുന്നതിന്, കോട്ടയത്ത് ആദ്യത്തെ 'പഠിത്തവീട്' തുടങ്ങുവാൻ നേതൃത്വം നൽകിയത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനായിരുന്നു. ഇട്ടൂപ്പ് റമ്പാന് കേണൽ മൺറോയുമായുണ്ടായിരുന്ന നല്ലബന്ധമാണ് തിരു



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ

തിരുവിതാംകൂർ സർക്കാരിൽനിന്ന് കരമൊഴിവായി സ്ഥലവും, 'പഠിത്തവീടിന്റെ' നിർമ്മാണച്ചെലവിലേയ്ക്ക് സർക്കാരിൽ നിന്നു തന്നെ കുറെ പണവും ലഭിക്കുന്നതിന് മുഖാന്തിരമായത്. തന്റെ സ്വാധീനവും ബന്ധങ്ങളും, പൊതുനന്മയ്ക്കുതകുന്ന കാര്യങ്ങൾക്കായി പ്രയോജനപ്പെടുത്തുവാനാകുക എന്നത് പുലിക്കോട്ടിൽ ഒന്നാമൻ മെത്രാപ്പോലീത്താ സഭയ്ക്കു നൽകുന്ന വലിയൊരു സന്ദേശമാണ്.

കേരളത്തിന്റെ സാമൂഹ്യനവീകരണത്തിന്-ഇംഗ്ലീഷ് വിദ്യാഭ്യാസം തിരുവിതാംകൂറിൽ തുടങ്ങുന്നതിന് 'പഠിത്തവീട്' നെടുനായകത്വം വഹിച്ചു. അഥവാ, ഇട്ടൂപ്പ് റമ്പാനെന്ന സുറിയാനി സഭയുടെ മല്പാൻ, പഠിത്തവീട് വിഭാവനം ചെയ്തപ്പോൾ, കേരളസമൂഹത്തിന്റെ ഭാവിയെ കരുപ്പിടിപ്പിക്കുകയായിരുന്നു. ദർശനമുള്ള, ഒരു കാര്യദർശിയെ ഈ സംഭവത്തിലും നമുക്ക് കാണുവാനാകും.

ഇന്ന് പഴയസെമിനാരിയിലെ 'ആകർഷണ'മായ നാലുകെട്ട് ആവിധത്തിൽ കെട്ടിയുയർത്തിയ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ നല്ലൊരു ആർക്കിടെക്ട് കൂടിയായിരുന്നുവെന്ന് മനസിലാക്കണം. നീണ്ടരണ്ടുനൂറ്റാണ്ടു പിന്നിടുമ്പോഴും ആമന്ദിരത്തിന് കാര്യമായ 'അറ്റകുറ്റപ്പണികൾ' ആവശ്യമായിവന്നിട്ടില്ല. ചെയ്യുന്ന കാര്യങ്ങളിൽ കൃത്യതയും വ്യക്തമായ കണക്കുകൂട്ടലുകളും ദർശനവുമുള്ള ഒരു ഭരണാധിപനെയല്ലേ ഇത് വെളിപ്പെടുത്തുന്നത്!

ഒമ്പതാം മാർത്തോമ്മാ 1816ൽ സ്ഥാനമേറ്റ്, പകലോമറ്റം കുടുംബവാഴ്ച തുടർന്നപ്പോൾ, തിരുവിതാംകൂർ, കൊച്ചി നാട്ടുരാജാക്കന്മാരുടെ അംഗീകാരത്തോടെ, മാർത്തോമ്മായുടെ സ്ഥാനചിഹ്നങ്ങൾ ഏറ്റുവാങ്ങി, ആ വാഴ്ചയ്ക്ക് അന്ത്യംകുറിച്ച് പുതിയൊരുനേതൃത്വത്തിന് നാന്ദികുറിക്കുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനു സാധിച്ചതും സഭയുടെ ചരിത്രഗതിയിലെ പുതിയ സംഭവമായിരുന്നു. തുടർന്ന് പവ്വത്തിൽ തിരുമേനിയുടെ കാലംവരെ 'മാർ ദീവന്നാസ്യോസ്' എന്നപേരിൽ മലങ്കരസഭയുടെ നേതൃത്വത്തെ കൊണ്ടുവരുവാൻ അദ്ദേഹത്തിന്റെ നീക്കങ്ങൾ കാരണമായി. അങ്ങനെ സഭയുടെ ഭരണസാരഥ്യത്തിൽ സമുന്നത സ്ഥാനമലങ്കരിച്ച ഒരു പിതാവായി മാർ ദീവന്നാസ്യോസ് രണ്ടാമൻ. മലങ്കരസഭയുടെ ഭരണഘടനയുടെ അടിസ്ഥാന പ്രമാണങ്ങൾ രൂപംകൊണ്ട മുളന്തുരുത്തി സുന്നഹദോസിലേയ്ക്കും, മലങ്കരസഭയെ ഏക മെത്രാപ്പോലീത്തായുടെ നിയന്ത്രണത്തിൽ നിന്ന് ഏഴുമെത്രാസനങ്ങളായി വിഭജിച്ച്, അവരുടെ മേൽസ്ഥാനിയായി ഒരു മലങ്കരമെത്രാപ്പോലീത്താ ഉണ്ടാകുന്നതിലേയ്ക്ക് ചരിത്രം പിൽക്കാലത്ത് വഴിമാറിയെങ്കിലും, കുടുംബവാഴ്ചയിൽനിന്ന് സഭാഭരണത്തെ മോചിപ്പിച്ച്, കഴിവും വിദ്യാഭ്യാസവുമുള്ള വൈദികരെ അഭ്യസിപ്പിച്ച് സഭയ്ക്ക് എന്നും അഭിമാനിക്കാവുന്നവിധം ഒരു കേന്ദ്രം - പഠിത്തവീട് - സ്ഥാപിച്ച്, അതിലൂടെ വലിയ സാമൂഹ്യമാറ്റത്തിന് നാന്ദികുറിച്ച ദർശനമുള്ള ഒരു ഭരണാധിപനായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ. അഥവാ മാർ ദീവന്നാസ്യോസ് രണ്ടാമൻ.

■

# വൈദികവിദ്യാഭ്യാസവും വൈദികരുടെ ധൈഷണിക നേതൃത്വവും

ഫാ. ഡോ. ഫിലിക്സ് യോഹന്നാൻ തട്ടാശ്ശേരിൽ

സംസ്കൃതികൾ രൂപംകൊള്ളുന്നതും സംസ്ക്കാരങ്ങൾ പുഷ്ടിപ്രാപിക്കുന്നതും നദീതീരങ്ങളിലാണെന്ന് ചരിത്രവും വിശുദ്ധ ഗ്രന്ഥങ്ങളും സാക്ഷ്യം നൽകുന്നു. മലങ്കരയുടെ സംസ്ക്കാരവും ചരിത്രവും മാറ്റി എഴുതുന്നതിന് കോട്ടയം മീനച്ചിലാറിന്റെ തീരത്തുള്ള 'പഠിത്തവീട്' മുഖാന്തിരമായിത്തീർന്നു എന്നത് നാം നേരിട്ട് അനുഭവിച്ചറിയുന്ന സത്യം.

1809 ചിങ്ങം 1 ന് കണ്ടനാട് പള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗത്തിന്റെ സുപ്രധാന തീരുമാനങ്ങളിലൊന്ന് (1) തെക്കും വടക്കും ഓരോ പഠിത്തവീടുകൾ സ്ഥാപിക്കുക എന്നതായിരുന്നു. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ 1813 ഫെബ്രുവരി 18 ന് മൂന്നുവശവും വെള്ളത്താൽ ചുറ്റപ്പെട്ട ഒറ്റക്കാട്ടിൽ വന്നിറങ്ങുമ്പോൾ മലങ്കരയിൽ ഒരു പുതിയ സംസ്ക്കാരത്തിന് നാന്ദികുറിക്കുകയായിരുന്നു. കാലങ്ങളായി മലങ്കരയിൽ നിലനിന്നുപോന്ന വൈദികപഠനത്തിന്റെ ശൈലിമാറ്റിക്കുന്നതായിരുന്നു ഇട്ടൂപ്പ് റമ്പാന്റെ കോട്ടയത്തേക്കുള്ള ആഗമനം. കുന്നംകുളത്തുനിന്നും മീനച്ചിലാറിന്റെ തീരത്തു വന്നിറങ്ങിയ ആ വന്ദ്യപിതാവ് മലങ്കരസഭയുടെ വൈദിക സംസ്ക്കാരത്തിനു മാത്രമല്ല ഊടും പാവും നെയ്തത്, ഇന്ന് അക്ഷരനഗരിയെന്നു വിളിക്കപ്പെടുന്ന കോട്ടയം പട്ടണത്തിനുകൂടിയായിരുന്നു. വൈദികവിദ്യാഭ്യാസം ഒരു സമുദായത്തിന്റെ മാത്രമല്ല അവരായിരിക്കുന്ന സമൂഹത്തിന്റെ കൂടെ ഗതിവിഗതികളെ നിയന്ത്രിക്കുന്ന ഘടകമായിത്തീരുന്നു എന്ന് 'പഠിത്തവീടും' 'അക്ഷരനഗരിയും' നമ്മെ ഓർപ്പിക്കുന്നു.

**പഠിത്തവീടിനു മുമ്പുള്ള വൈദികവിദ്യാഭ്യാസവും നേതൃത്വവും**

ഇരുന്നൂറു വർഷങ്ങൾക്കുമുമ്പ് മലങ്കരസഭയിൽ നിലനിന്നിരുന്ന വൈദികവിദ്യാഭ്യാസവും ഇടയനേതൃത്വവും കുടുംബകേന്ദ്രീകൃതമായിരുന്നു. വൈദികപാരമ്പര്യങ്ങൾ ചിലതറവാടുകളിൽ ഒതുങ്ങുകയും വിദ്യാഭ്യാസം മല്പാൻപാഠശാലകളിൽ കേന്ദ്രീകൃതമാവുകയുമായിരുന്നു. 'ഇടയൻ' എന്ന ദൗത്യത്തേക്കാൾ ആചരണങ്ങളുടെയും ആരാധനകളുടെയും കാവലാളും കാർമ്മികനും മാത്രമായി വൈദികശുശ്രൂഷ പരിമിതപ്പെട്ടിരുന്ന കാലം. രണ്ടുനൂറ്റാണ്ടുകൾക്ക് മുൻപുണ്ടായിരുന്ന വൈദികശുശ്രൂഷയെപ്പറ്റിയുള്ള കാഴ്ചപ്പാടുകൾ ഇടവകയുമായി (ദേവാലയവുമായി) ചേർന്നുനിന്നിരുന്നു. ആയതിന് പ്രാമുഖ്യം നൽകിയുള്ള സുറിയാനിപഠനവും കുദാശപരിശീലനവുമായിരുന്നു ആ കാലഘട്ടത്തിൽ നൽകിയിരുന്നത്.(2) ഈ കാലഘട്ടത്തിൽ മലങ്കരയിൽ ഉണ്ടായിരുന്ന പള്ളികളുടെ എണ്ണവും അംഗസംഖ്യയും പരിമിതമായിരുന്നു. 1807 ൽ Dr. Ritchard Holker മദ്രാസ് ഗവർണ്ണർക്ക് അയച്ച റിപ്പോർട്ടിൽ പറയുന്നുണ്ട്. 200 വർഷ

അൾക്ക് മുമ്പ് 55 പള്ളികളും 75,000 അംഗങ്ങളുമാണ് റോമിനോട് ചേരാതെ സ്വതന്ത്രമായി നിന്നിരുന്ന മാർത്തോമ്മൻ നസ്രാണികൾക്കുള്ളത്. ആ റിപ്പോർട്ടിൽ ആ കാലഘട്ടത്തിലെ അധ്യേസനത്തിന്റെ പരിമിതിയെപ്പറ്റി രേഖപ്പെടുത്തിയിരിക്കുന്നു. "കത്തോലിക്കാ സഭയ്ക്ക് വൈദിക പരിശീലനത്തിന് സെമിനാരികൾ ഉണ്ട്. എന്നാൽ യാക്കോബായക്കാർക്ക് അതില്ലാത്തതിനാൽ മെത്രാപ്പോലീത്തായും ഏതാനും വൈദികരും പരിശീലനം നൽകുന്നു. അതിനാൽ തന്നെ അവരുടെ പരിശീലനം വളരെ പരിമിതമാണ്."(3) സെക്യുലർ വിദ്യാഭ്യാസമോ വേദശാസ്ത്ര വിഷയങ്ങളുടെ ആഴമേറിയ പഠനമോ സിദ്ധിച്ച കശീശന്മാർ ചുരുക്കമായിരുന്ന ഒരു കാലം. നേതൃത്വം എന്നതിനെക്കാൾ കാർമ്മികത്വം (കർമ്മാനുഷ്ഠാന കേന്ദ്രീകൃതമായ സംസ്കാരം) മുൻതൂക്കവും പ്രാധാന്യവും ആർജ്ജിച്ചിരുന്ന ഒരു കാലഘട്ടമായിരുന്നു പഠിത്തവീടിനു മുൻപുള്ള മലങ്കരസഭയുടെ വൈദികവിദ്യാഭ്യാസ ചരിത്രം.

**പഠിത്തവീടിന്റെ സ്ഥാപനവും വൈദികവിദ്യാഭ്യാസവും**

നാട്ടുരാജ്യങ്ങൾ സാമ്രാജ്യത്വശക്തികളുടെ നിരന്തരമായ സമ്മർദ്ദങ്ങൾക്ക് അടിമപ്പെട്ടിരുന്നതോ അല്ലെങ്കിൽ വിധേയപ്പെട്ടിരുന്നതോ ആയ ഒരു സാമൂഹിക പശ്ചാത്തലവും, മാർത്തോമ്മൻ ക്രിസ്ത്യാനികൾ വൈദേശികാധിപത്യത്തിന്റെ നീരാളിപ്പിടുത്തത്തിൽ അകപ്പെട്ടിരുന്ന ഒരുസാമുദായിക പശ്ചാത്തലവുമാണ് ഇരുനൂറ്വർഷങ്ങൾക്ക് മുൻപുണ്ടായിരുന്നത്. ഈ പരിതസ്ഥിതിയിലാണ് മലങ്കരസഭയിലെ വൈദികസമൂഹത്തിന്റെ 'രൂപപ്പെടൽ' ഒരേമൂശയിൽ നിന്നാകണമെന്നും ഒരു കേന്ദ്രീകൃത സംവിധാനത്തിൻ കീഴിലാകണമെമെന്നും തീരുമാനിക്കപ്പെടുന്നതും ആയത് ഇട്ടൂപ്പ് റമ്പാനിലൂടെ (പിന്നീട് പുലിക്കോട്ടിൽ ഒന്നാമൻ) തെക്കിനും വടക്കിനും ഏതാണ്ട് മദ്ധ്യത്തിലായി (കോട്ടയത്ത്) സാക്ഷാത്ക്കരിക്കപ്പെടുന്നതും.

1815 ൽ ആരംഭിച്ച സെമിനാരിയുടെ ആദ്യകാലത്ത്തന്നെ സുറിയാനി പഠനത്തോടൊപ്പം ഇംഗ്ലീഷ് വിദ്യാഭ്യാസവും ആരംഭിച്ചു. വിദേശ മിഷനറിമാരുടെ സഹായം ശരിയായ വിധത്തിൽ പ്രയോജനപ്പെടുത്തുവാൻ ആദ്യകാലങ്ങളിൽ സാധിച്ചത് വൈദികവിദ്യാഭ്യാസ രംഗത്തിന് മാത്രമല്ല സെക്യുലർ വിദ്യാഭ്യാസവളർച്ചയ്ക്കും കാരണമായി. "പഠിത്തവീടെന്ന പേരിൽ സമാരംഭിച്ച ഈ വൈദികസെമിനാരി, മല്പാൻ പ്രസ്ഥാനത്തിൽ നിന്നുള്ള പുതിയൊരു കാൽവയ്പായിരുന്നു. വേദപഠനം എന്നാൽ ആരാധനാഭ്യസനം മാത്രമാണെന്ന സങ്കല്പത്തെയും പഠിത്തവീട് മാറ്റിമറിച്ചു."(4) സുറിയാനി കൂടാതെ ഇംഗ്ലീഷ്, എബ്രായ, ഗ്രീക്ക്, ലത്തീൻ, സംസ്കൃതം എന്നീ ഭാഷകൾ കൂടി പഠിപ്പിച്ചിരുന്നു എന്നത് വൈദികവിദ്യാഭ്യാസത്തെപ്പറ്റി പത്തൊൻപതാം നൂറ്റാണ്ടിൽ മലങ്കര സഭയ്ക്കുണ്ടായിരുന്ന ദർശനത്തെ വ്യക്തമാക്കുന്നു.

എന്നാൽ ശ്രദ്ധയിലേക്ക് വരേണ്ടതായ ഒരു വസ്തുത ഉണ്ട്. പഠിത്തവീടിന്റെ സ്ഥാപനത്തിനും രണ്ട് നൂറ്റാണ്ട് മുമ്പെ മലങ്കരയിലെ റോമൻ കത്തോലിക്കാ സഭയിൽ വൈദിക പരിശീലനം ഒരു വ്യവസ്ഥാപിതരൂപത്തിൽ ആക്കാൻ ശ്രമം തുടങ്ങി. പഠിത്തവീടിനും മുൻപേ തുടങ്ങിയ ഈ സെമിനാരികൾ ഒരു പരാജയം ആയിരുന്നു എന്ന് ചരിത്രം വെളിപ്പെടുത്തി. എന്തായിരുന്നു ഇവയുടെ പരാജയ കാരണം? "തിരുസഭാ ചരിത്രത്തിൽ" ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. നമ്മുടെ നാട്ടിൽ തുടങ്ങിയ സെമിനാരികളിൽ "ലാറ്റിൻഭാഷയും പാശ്ചാത്യാചാരങ്ങളും

പാശ്ചാത്യമിഷണറിമാർ തന്നെ പഠിപ്പിക്കുകയാണുണ്ടായത്. തന്മൂലം ഇവിടുത്തെ ആളുകളുടെ ആവശ്യവും പശ്ചാത്തലവും മാനിച്ചുകൊണ്ടുള്ള പരിശീലനം നൽകുവാൻ അവർക്ക് പലപ്പോഴും സാധിച്ചില്ല." (5)

കാലകാലങ്ങളിൽ പാഠ്യപദ്ധതികൾ സമൂഹത്തിന്റെ അഭിവൃദ്ധിക്കും, പുരോഗതിക്കും ഉതകുന്ന തരത്തിൽ ക്രമീകരിച്ചു എന്നതായിരുന്നു 'പഠിത്തവീടിന്റെ' പ്രസക്തിയും മഹിമയും വർദ്ധിപ്പിച്ചത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിന്റെ സാന്നിദ്ധ്യത്തിൽ സെമിനാരിയിൽ വച്ച് കൂടിയ യോഗത്തിൽ എഴുതിവച്ച തീരുമാനത്തിൽ പത്താമത് സംഗതിയായി സൂചിപ്പിക്കുന്നത് വൈദികവിദ്യാഭ്യാസം വൈദികസമൂഹത്തിന്റെ മാത്രം ഉയർച്ചക്കും ഉന്നതിക്കും ഉള്ളതല്ല; അത് മലങ്കരസഭയുടെ പൊതുഗുണത്തിനും വളർച്ചയ്ക്കും ഇടയാകും എന്നാണ്.(6)

മലയാളക്കരയിൽ ആംഗലേയ വിദ്യാഭ്യാസത്തിന് സെമിനാരിയിൽ നിന്നും തുടക്കം കുറിച്ചപ്പോൾ അതിന്റെ ഊർജ്ജം ഉൾക്കൊണ്ട് മതപരമായും ഭൗതികമായും വിദ്യാഭ്യാസം ആർജ്ജിക്കുന്നതിന് ഒരു സമൂഹത്തിന് സാധിച്ചു. സുറിയാനിയും കൗദാശിക കർമ്മങ്ങളും മാത്രം പഠിപ്പിച്ചിരുന്ന മല്പാൻ പാഠശാലകളിൽ നിന്നും വ്യത്യസ്തമായി പൊതുവിദ്യാഭ്യാസത്തിന്റെ ഗുണങ്ങൾ ആർജ്ജിച്ച വൈദികസമൂഹം ഉണ്ടായി. തന്മൂലം 20-ാംനൂറ്റാണ്ടിൽ വേദശാസ്ത്രഅഭ്യസനം മാത്രം സിദ്ധിച്ച വൈദികസമൂഹത്തിന് പകരം സമഗ്രമായ വിദ്യാഭ്യാസപരിശീലനം ലഭിച്ച വൈദികരെ സഭാശുശ്രൂഷയിലേക്കും നേതൃനിരയിലേക്കും ലഭ്യമായി.(7)

**ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ വൈദികവിദ്യാഭ്യാസവും നേതൃത്വവും**

1815 ന് മുമ്പ് വരെയുള്ള വൈദികപഠനത്തിന്റെയും പരിശീലനത്തിന്റെയും രീതിശാസ്ത്രം മാർത്തോമ്മൻ ക്രിസ്ത്യാനികളുടെ കൗദാശികകർമ്മങ്ങൾ മുൻനിർത്തിയുള്ളതായിരുന്നു എങ്കിൽ 1815 ന് ശേഷം ഉണ്ടായ മാറ്റം ഏകീകൃത പഠനശൈലി മാത്രമായിരുന്നില്ല; ആ കാലഘട്ടത്തിന്റെ വെല്ലുവിളികൾക്ക് അനുസരിച്ച് വൈദികസമൂഹത്തെ പ്രാപ്തരാക്കിയെടുക്കുക എന്ന തലത്തിലേക്ക് വൈദികപഠനം മാറി എന്നതാണ്. ഇരുന്നൂറ് വർഷങ്ങൾക്കിപ്പുറത്ത്, 21-ാം നൂറ്റാണ്ടിന്റെ രണ്ടാം ദശവത്സരം പിന്നിട്ടിരിക്കുന്ന ഈ കാലത്ത്, മത-സാമൂഹിക-സാംസ്കാരിക-രാഷ്ട്രീയ മണ്ഡലങ്ങളിലെ മാറ്റത്തെ മനസ്സിലാക്കി ധൈഷണിക നേതൃത്വം നൽകാൻതക്കവിധം വൈദികവിദ്യാഭ്യാസം മാറണം.

**ജ്ഞാനത്തെ മനസ്സിലാക്കുന്ന നേതൃത്വം**

ബൗദ്ധികമായ അറിവിന്റെ മാത്രം വെളിച്ചത്തിൽ ഒരു ആത്മീയസമൂഹത്തെ നയിക്കുവാൻ സാധിക്കുകയില്ല. എന്നാൽ കാലഘട്ടത്തിനനുസരിച്ച ബൗദ്ധികമായ അറിവും ജ്ഞാനവും നേടിയ വൈദികസമൂഹത്തിന്റെ നേതൃത്വം കഴിഞ്ഞകാലങ്ങളിൽ സഭയുടെ വളർച്ചയിൽ മുഖ്യമായ പങ്ക് വഹിച്ചിട്ടുണ്ട്. ആദ്ധ്യാത്മികതയിൽ വേരൂന്നിയ ധിഷണാപരമായ നേതൃത്വം ഉണ്ടായാൽ അത് സമൂഹത്തിന്റെ പ്രാഗൽഭ്യത്തിനും സഭയുടെ അനുഗ്രഹീതമായ പുരോഗതിയ്ക്കും സംഗതിയാകും. കാലഘട്ടത്തിന്റെ മാറ്റങ്ങൾ - (മതാതീതകാഴ്ചപ്പാടുകൾ,

സൈബർയുഗം, ഭാഷാവ്യുതിയാനം, സാമൂഹികബോധം, മാറുന്ന സങ്കല്പങ്ങളും ചിന്താധാരകളും) തിരിച്ചറിയാനും കാലത്തിന്റെ സൂചനകൾ തിരിച്ചറിയാനും സാധിക്കുന്ന ധിഷണാപരമായ ഒരുമുന്നേറ്റം ഉണ്ടെങ്കിൽ മാത്രമേ ഈനൂറ്റാണ്ടിലെ ജനത്തെ മനസ്സിലാക്കുവാനും, സഫലമായി നയിക്കുവാനും സാധിക്കൂ. ഓൺലൈൻ ഷോപ്പിങ്ങും സെല്ലിങ്ങും ചാറ്റിങ്ങും മുതൽ 'പോക്കിമോനു' ചുറ്റും കറങ്ങിനടക്കുന്ന ഒരു 'സൈബർതലമുറ' യുടെ യുഗത്തിൽ ഒറ്റപ്പെട്ട തുരുത്തുകൾപോലെ കഴിയുന്ന തരത്തിലേക്കും തലത്തിലേക്കും ഒരു കുടുംബത്തിലെ തന്നെ അംഗങ്ങൾ മാറുമ്പോൾ വൈദികസമൂഹത്തിന്റെ ധിഷണാപരമായ ഇടപെടലുകളും പഠനങ്ങളും ഉണ്ടാകേണ്ടിയിരിക്കുന്നു.

**ജനങ്ങളോടൊപ്പം നിൽക്കുന്ന നേതൃത്വം**

സാമൂഹികചുറ്റുപാടുകളിൽ നിന്നും അടർത്തിയെടുത്ത് ഒരു മനുഷ്യന്റെ ആദ്ധ്യാത്മികത ഉയർത്താമെന്ന ചിന്താഗതി യേശുക്രിസ്തുവിന്റെ 'മനുഷ്യാവതാരത്തെ' തന്നെ ഉല്ലംഘിക്കുന്നു. മനുഷ്യനെ രക്ഷിക്കാൻ മനുഷ്യനായവൻ മനുഷ്യരോടൊപ്പം പാർത്തവൻ (ഫിലി. 2:6-8, "അവൻ ദൈവരൂപത്തിലിരിക്കെ മനുഷ്യനായി വിളങ്ങി,.) ദൈവോന്മുഖമായി ദിവ്യരഹസ്യങ്ങളുടെ പരിസേവകരായി നിൽക്കുമ്പോൾ തന്നെ മനുഷ്യോന്മുഖമായും നിൽക്കാൻ സാധിക്കണം. ദൈവശാസ്ത്രത്തോടൊപ്പം മനുഷ്യശാസ്ത്രവും അറിയണം എന്നത് ന്യായം. ദൈവിക ശുശ്രൂഷയോടൊപ്പം മാനുഷിക ശുശ്രൂഷയുടെയും ചുമതലയും ഉത്തരവാദിത്വവും വൈദിക സമൂഹത്തിന് ഉണ്ട് എന്ന് പൂർവ്വസൂരികളുടെ ധൈഷണിക നേതൃത്വം നമ്മെ ഓർമ്മിപ്പിക്കുന്നു. പഠിത്തവീട്ടിലെ പഠനം സുറിയാനി പഠിച്ച് കർമ്മികരാകുക എന്നത് മാത്രമായി ചുരുക്കാതെ അന്നത്തെ സാമൂഹിക സ്ഥിതിയിൽ ആവശ്യമായിരുന്ന ആംഗലേയ ഭാഷകൂടി സ്വായത്തമാക്കാനും കാലികമായ ബോധം കൈവരിക്കാനും പ്രബുദ്ധരാക്കുന്ന തരത്തിലായിരുന്നു. ആയിരിക്കുന്ന സമൂഹത്തിൽ ആരാധനാശാസ്ത്രവും ആരാധനാഭാഷയും മാത്രമല്ല ആ സമൂഹത്തിന്റെ ഭാഷയും ശാസ്ത്രവും കൂടി അറിയാതെപോയാൽ 'കമ്മ്യൂണിക്കേഷൻ' നടക്കാതെ പോകും.

**സഭയ്ക്കും സമൂഹത്തിനും ദിശാബോധം നൽകുന്ന നേതൃത്വം**

ജനത്തെ മനസ്സിലാക്കുവാനും അവരോടൊപ്പം നിൽക്കുവാനും കഴിയുന്നത് പ്രധാനകാര്യം തന്നെ. എന്നാൽ സഭയുടെപൊതുനന്മയ്ക്ക് ഗുണകരമായ പ്രവർത്തനങ്ങൾ വൈദികസമൂഹത്തിൽ നിന്നുണ്ടാകണം. സ്വായത്തമാക്കുന്ന വിദ്യയും അഭ്യാസവും സഭയുടെയും സമൂഹത്തിന്റെയും 'കെട്ടുപണിക്ക്' ഉപയുക്തമാക്കണം. തിരുസഭയുടെ ശാന്തിക്കും നന്മയ്ക്കും ഉതകണം. 'പ്രാവിനെപ്പോലെ നിഷ്കളങ്കർ' ആകണം. എന്നാൽ 'പാമ്പിനെപ്പോലെ ബുദ്ധിയുള്ളവർ' കൂടി ആകണം എന്ന യേശുനാഥന്റെ വചനം എന്നും ശുശ്രൂഷകർക്ക് പ്രചോദനമാകണം. ചെന്നായ് നടുവിൽ കുഞ്ഞാടിനെപ്പോലെ ശുഭ്രവസ്ത്രധാരികളായി പോകുന്നവർക്ക് ഉണ്ടാ കേണ്ട ധൈഷണികതയെ ഈ ക്രിസ്തുവചനം ഓർമ്മിപ്പിക്കുന്നു. സമഗ്രമായ വിജ്ഞാനം സമകാലീന ചുറ്റുപാടുകളോട് ക്രിയാത്മകമായി ഇടപെടാനുള്ള സാഹചര്യം നൽകും. കാലത്തിനൊപ്പം സഞ്ചരിക്കുവാനും കാലഘട്ടത്തോട് സംവദിക്കുവാനും സഭ

യെയും സമൂഹത്തെയും പ്രാപ്തരാക്കുവാൻ ധൈഷണികമായ നേതൃത്വത്തിന് സാധിക്കും.

**ഉപസംഹാരം**

കാർഷിക (വ്യാപാര) മേഖലയിൽ വ്യാപൃതമായിരുന്ന ഒരു സമൂഹത്തിൽ കാർമ്മികരായി മാത്രം ശുശ്രൂഷ ചെയ്തുവന്ന സാഹചര്യത്തിൽ നിന്നും കാലത്തിനനുയോജ്യമായതും പൈതൃകങ്ങളോട് ചേർന്നുനിൽക്കുന്നതുമായ ഒരുവിദ്യാഭ്യാസം വൈദികസമൂഹത്തിന് നൽകുവാൻ, പുലിക്കോട്ടിൽ ഒന്നാമൻ നേതൃത്വം നൽകിയ പഠിത്തവീട് പ്രധാനകാരണമായിത്തീർന്നു. ക്രമമായ ഏകീകൃത വൈദികവിദ്യാഭ്യാസം 200 കൊല്ലങ്ങൾ പിന്നിടുമ്പോൾ ധൈഷണികമായ നേതൃത്വങ്ങൾ മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിലും വളർച്ചയിലും കാര്യമായ പങ്ക് വഹിച്ചിട്ടുണ്ട്.

മലങ്കര സഭയുടെ പുരോഗതിയെ ലക്ഷ്യംവച്ച് 1960 കളിൽ നടത്തപ്പെട്ട New life in an old church' എന്ന സിംബോസിയത്തിൽ വന്ദ്യ എൻ.എ. യുഹാനോൻ അച്ചൻ (പിന്നീട് യുഹാനോൻ മാർ സേവേറിയോസ്) ഇങ്ങനെ സൂചിപ്പിച്ചു: The Progress of the old seminary and that of the church are inextricably bound together. The church cannot make and advance without a group of God fearing, well educated, service minded and lead — men" (8) മാറുന്ന ലോകത്തിൽ മാറിമറയുന്ന സംസ്കാരങ്ങളിൽ, ജീവിതയാത്രകളിൽ അജപാലന സമൂഹത്തിന്റെ മൂല്യവും പ്രസക്തിയും നഷ്ടപ്പെടാതെയിരിക്കാനും, അജഗണങ്ങൾക്ക് ദിശാബോധം നൽകുവാനും വൈദികരുടെ ധിഷണാപരമായ നേതൃത്വം അനിവാര്യമാണ്. ■

1. കണ്ടനാട് പടിയോല (യോഗം) 8-ാമത്തെ തീരുമാനം.
2. പി.ജെ. തോമസ്, മലങ്കരയിലെ വൈദികവിദ്യാഭ്യാസം (കോട്ടയം 1980) P 21.
3. Dr. Claudius Buchanan, Christian Researchers (London, 1812) P. 148-152.
4. കെ.എം. മാത്യു, 'ചരിത്രത്തിന്റെ വഴിത്താരയിൽ' (OTS 175th year Souvenir, Kottayam, 1990), P. 163.
5. സേവ്യർ കൂടപ്പുഴ, തിരുസഭാചരിത്രം, (വടവാതൂർ, 1984), P. 732
6. ഫാ.ജോസഫ് ചീരൻ (ed.), കണ്ടനാട്ഗ്രന്ഥവരി കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ്,(കുന്നംകുളം,2008),P. 166.
7. ഫാ. ടി.ജെ. ജോഷ്വ, 'വൈദിക വിദ്യാഭ്യാസം മലങ്കരയിൽ' (OTS Souvenir, 1990) P. 131 - 140
8. Fr. N.A. Yohanan, "The old Seminary", (New life in an old church, A Somposium on the Syrian Orthodox Church of India, ed., M.V. George) N Calcutta, 1963) P. 116.

*കായങ്കുളം പീലിപ്പോസ് റമ്പാൻ നിര്യാതനായപ്പോൾ ഉറ്റസുഹൃത്തായിരുന്ന ഇട്ടൂപ്പ് റമ്പാൻ ദുഃഖഭാരത്താൽ എഴുതിയ*

# വിലാപകാവ്യം

**(രാഗം: കൂക്കോയോ)**



1. ഉയരാഴങ്ങളുടെ ഉടയോൻ-പ്രപഞ്ചത്തിൻ സ്രഷ്ടാവാം
ഉളവാക്കിയവ വീര്യത്താൽ രക്ഷിച്ചീടുന്നോൻ
വീണ്ടെടുക്കുന്നു ജ്ഞാനാതിരേകത്താൽ
സകലത്തെയും തമ്പുരാൻ ദൈവം
മഹിമാസൗന്ദര്യശോഭയതാൽ ഉണ്മ അതിനാലും
ജീവൻ മരണങ്ങളുടെ മേൽ- അധികാരി നാഥാ
മഹാകരുണയൊടെ താങ്ങേണമെന്നെ.

2. എൻ നാഥാ നിൻ കരുണയതാൽ എൻ സ്നേ-ഹിതനും
എന്നാത്മീയസോദരനും സഹകാരിയുമായ് നീ
ആക്കിത്തീർത്ത പീലിപ്പോസ് റമ്പാനെ
മൃതലോകത്തീ-ന്നുയിരോടേറ്റിടുക
നിൻ കരുണാവലഭാഗത്ത്
മഹത്പ്രത്യക്ഷതയിൻ നാൾ
നിൻ മുന്തിരിത്തോപ്പതിലൊപ്പം അദ്ധ്വാനിപ്പാനും
പരിചരിപ്പാനും നാഥാ യോഗം നൽക.

3. എൻ നാഥാ നിൻ നിത്യതയെ പാടി പുകഴ്ത്താൻ
നിന്നുണ്മാമാഹാത്മ്യത്തെ സ്തുതിപ്പാൻ, യാചിപ്പാൻ
ധ്യാനിച്ചീടാൻ, നിൻ പ്രമാണങ്ങൾ,
തിരുവചനങ്ങൾ, ദയയും ഗ്രഹിപ്പാൻ
യോഗ്യതയരുളുക; ദുഃഖിതനെനി-ക്കില്ലന്യസഹായി
എന്നാശ്വാസകനും നീ താൻ സന്തോഷിപ്പിപ്പോനും
കർമ്മോത്സുകനായ് നിലനിർത്തുന്നോനും.



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

4. നീയെൻ സോദരനെൻ ദേശ-ത്തുള്ളോനല്ലേലും
നീ വിശ്വസ്തൻ ദൈവികമാം എല്ലാ വിഷയങ്ങളിലും
ആത്മാർത്ഥത സൗ-മ്യതകൾ നിറയും
മാധുര്യവാനെ ഞാനെവിടെ തേടും
നാമന്നെല്ലാം വേദത്തിൻ പൊരുളുകൾ തേടി,
നാമറിവിന്റെ മഹദ്ഗ്രന്ഥ ജ്ഞാനങ്ങളിലാണ്ടു
നാഥദർശന ചര്യകൾ ധ്യാനിച്ചു.

5. എൻ വാത്സല്യഭാജനമേ, ദുഃഖിതമാണെന്നുള്ളം
എന്നാത്മാവു നുറുങ്ങുന്നു സ്തംഭിതനായ്പോയ് ഞാൻ
നിൻ വ്യക്തിത്വ-സൗന്ദര്യം, മനോജ്ഞ
വചനം, ആലാ-പന ശൈലി മേന്മ
ആത്മീയശാസനയൊപ്പം പൈതൃകവാത്സല്യം
ഇവയോർക്കുമ്പോൾ നിൻ വേർപാ-ടാവില്ല സഹിപ്പാൻ
നാഥന്നിമ്പ സു-സ്മിതമില്ലാതായ്.

6. അനുപമമാത്മഭംഗി നിൻ-രൂപവും മാഞ്ഞപ്പോൾ
ഞാൻ നിപതിച്ചിരുളിൽ; പോരാ, പിന്നൊരു പ്രഹരം
വേദനയായി, കഠിന കഷ്ടതയിൽ
കണ്ടു നിന്നെ ഞാൻ, സാധിച്ചില്ലൊന്നും
നിൻദുരിതവിമോചനമതിനായ് വേദന മാറാനായ്
പരിപൂർണ്ണമതാം സൗഖ്യത്തെ യാചിച്ചുടയോനോട്
നീയൊരു മെഴുകിൻ-തിരിയായിരുന്നു.

7. ദുഷ്പ്രലോഭനമുക്തിക്കായുപദേശിച്ചില്ല ഞാൻ
സത്പ്രബോധനലേഖനവും എഴുതാനിടയായില്ല-
ന്നെൻപ്രിയരെന്നെ കുറ്റം ചാർത്തി;
പരിഹസിച്ചെന്നെ; മടിയൻ ഞാനെന്നും;
തവപ്രവചനപരവാക്യങ്ങൾ തിരിച്ചറിയാനൊത്തില്ല
കൺകൃഷ്ണമണിക്കൊപ്പം നീ പ്രിയംകരനെന്നിട്ടും
സന്ദർഭോചിതമാം താക്കീതേകിയില്ല.





8. നീയൊരു സ്തോത്രഗീതമതായ്തീർന്നല്ലോ; എൻ നാഥാ
നിന്നൊടു കെഞ്ചിയപേക്ഷിക്കു-ന്നെൻ ദൈവമേ, ഞാൻ
നെടുവീർപ്പോടെ വിലപിക്കുന്നേൻ
നിൻ സന്നിധിയിൽ ശരണം തേടുന്നു
നിന്നിൽ പ്രത്യാശയോടെ ഞാൻഅചഞ്ചലനാകും
നീയെൻ സങ്കേതവുമെന്റെ കോട്ടയുമാണല്ലോ
ലജ്ജിതനാവാൻ വിട്ടീടരുതെന്നെ.

9. എൻ കർത്താവും ദൈവവുമേ നിന്നിലല്ലാതെ
ആരിൽ അഭയം തേടേണ്ടു, നീ വിടുവിപ്പോൻ
സഹയാത്രികനും തുണ ചെയ്‌വോനും
കേഴുന്നോരാ-ടുത്തരമരുളീടു
എന്നെ വീണ്ടെടുക്കേണം, അതിവേദനയിന്നും
തിന്മയിലെന്നെ വീഴിക്കും പരിശോധനയിന്നും
മോചിപ്പിക്ക, വിടുവിപ്പോനേ.

10. വത്സലസൃഷ്ടികളെയും തൻ സ്നേഹിതരെയും
ഉയിർപ്പിപ്പാൻ മഹത്വമോടെ എഴുന്നള്ളും നാഥാ,
കല്ലറയിന്നും ഉയിർപ്പിച്ചീടണമേ
എൻ സോദരനും സഹകാരിയുമാകും
റമ്പാൻ ഫീലിപ്പോസിനെ നീ കർത്താവും ദൈവവുമേ,
നീ മൃതരിന്നെഴുന്നേറ്റല്ലോ, അതുപോൽ ഞങ്ങളെയും
എഴുന്നേറ്റാരാ-ധിക്കാൻ മനസ്സാകു.



സുറിയാനി ഭാഷയിൽ നിന്നുള്ള മലയാള വിവർത്തനം
ഗദ്യ രൂപത്തിൽ നിന്നും പദ്യരൂപത്തിലാക്കിയത്
പി.തോമസ്, കണ്ടനാട്

**2007 ഡിസംബർ 4 ന് കുന്നംകുളം സെന്റ് ലാസറസ് പഴയപള്ളിയിൽ കണ്ടെത്തിയ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ ഭൗതീകാവശിഷ്ടം പ്രസ്തുതപള്ളിയിൽ 2008 ജനുവരി 20 ന് പുനസ്ഥാപിച്ചു.**





കുന്നംകുളം സെന്റ് തോമസ് പുത്തൻപള്ളിയിലെ
“സഭാജ്യോതിസ്സ്” സ്മാരക കബറിടം

# സുവനീർ കമ്മറ്റി



രക്ഷാധികാരി
പരി. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ്
ദ്വിതീയൻ കാതോലിക്കാ ബാവ



ജനറൽ കൺവീനർ
അഭിവന്ദ്യ. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്
മെത്രാപ്പോലീത്ത



ഫാ. ഡോ. കെ. എം. ജോർജ്ജ്
Former Principal
O.T. Seminary Kottayam



ഫാ. ഡോ. ജേക്കബ് കുര്യൻ
Former Principal
O.T. Seminary Kottayam



ഫാ. ഡോ. ഒ. തോമസ്
Principal
O.T. Seminary Kottayam



ഫാ. ഡോ. ജോസഫ് ചീരൻ
Rt. Prof. U.C. College
Aluva



വിക്ടർ റ്റി. ഐ.
HSC Publishers



ഫാ. ഗീവർഗ്ഗീസ് തോലത്ത്
പബ്ലിഷർ



ഫാ. ഡോ. സണ്ണി ചാക്കോ
ചീഫ് എഡിറ്റർ



എഡ്വി സഖറിയ കെ.
മാനേജിങ് എഡിറ്റർ

## എക്സിക്യൂട്ടീവ് എഡിറ്റേഴ്സ്



ഫാ. ഡോ. ജോൺസ് കോനാട്ട്
വൈദിക ട്രസ്റ്റി



എം. ജി. ജോർജ്ജ് മുത്തൂറ്റ്
അൽമായ ട്രസ്റ്റി



ഡോ. ജോർജ്ജ് ജോസഫ്
അസോസിയേഷൻ സെക്രട്ടറി



ക്ലോഡിയസ് ബുക്കാനൻ മലങ്കരയുടെതലപ്പള്ളിയായ ആർത്താറ്റ്
കുന്നംകുളം പള്ളി മദ്ബഹായിൽ സമർപ്പിച്ച സ്വർണ്ണ പതക്കം





(ഈ പതക്കം ഇപ്പോൾ കുന്നംകുളം സെന്റ് ലാസറസ് പഴയപള്ളി നിലവറയിൽ സൂക്ഷിച്ചിരിക്കുന്നു)

## ചരമദ്വിശതാബ്ദി കലാ - കായിക മത്സരങ്ങൾ





## ചരമദ്വിശതാബ്ദി ചേലക്കര മേഖല ചരിത്രസെമിനാർ





## ചരമദ്വിശതാബ്ദി പഴഞ്ഞി മേഖല ചരിത്രസെമിനാർ
## പുലിക്കോട്ടിൽ തിരുമേനിയും റമ്പാൻ ബൈബിളും








പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
സഭാജ്യോതിസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

# സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ പള്ളി
# അടുപ്പുട്ടി, കുന്നംകുളം



കുന്നംകുളം ഭദ്രാസനത്തിലെ പ്രമുഖദേവാലയങ്ങളിലൊന്നായ അടുപ്പുട്ടി സെന്റ് ജോർജ്ജ് പള്ളി താപസശ്രേഷ്ഠനായ വന്ദ്യ ദിവ്യശ്രീ കോലാടി ദാവീദ് കോറെപ്പിസ്ക്കോപ്പായുടെ ദീർഘവീക്ഷണത്തിന്റെയും ആത്മ സമർപ്പണത്തിന്റെയും സാക്ഷാത്ക്കാരമാണ്. 1930 ഏപ്രിൽ 23-ന് അന്നത്തെ കാതോലിക്ക മോറാൻമാർ ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാതിരുമേനി, പരിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ച ദേവാലയത്തിന്റെ കൂദാശ കർമ്മം നിർവ്വഹിച്ചു. ദീർഘകാലം ഇടവകയെ നയിച്ച ചെമ്മണ്ണൂർ പത്രോസ് കത്തനാർ, അടുപ്പുട്ടി പള്ളിയെ എല്ലാതലങ്ങളിലും മികവുറ്റതാക്കി. ആത്മീക സംഘടനകളുടെ ചിട്ടയായ പ്രവർത്തനം, വിവിധ കുരിശുപള്ളികൾ, ദേവാലയ നവീകരണം തുടങ്ങിയവ അച്ചന്റെ മികവുറ്റ നേതൃത്വത്തിന്റെ ഉദാഹരണങ്ങളാണ്. പരിശുദ്ധ പാമ്പാടി തിരുമേനിയുടെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള ഏകദേവാലയമാണ് അടുപ്പുട്ടി സെന്റ് ജോർജ്ജ് പള്ളിയുടെ പടിഞ്ഞാറ് ഭാഗത്ത് സ്ഥിതിചെയ്യുന്ന പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് സ്മാരക ചാപ്പൽ. ഇപ്പോഴത്തെ ദേവാലയം ബഹുമാനപ്പെട്ട സ്റ്റീഫൻ ജോർജ്ജ് അച്ചന്റെ നേതൃത്വത്തിൽ നിർമ്മിച്ച് 2014 ഏപ്രിൽ 22-ന് മോറാൻമാർ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് കൂദാശ നിർവ്വഹിച്ചു. പരിശുദ്ധ ദേവാലയ കൂദാശയിൽ ഇടുക്കി ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ തേവോദോസിയോസ് അഹമ്മദാബാദ് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് എന്നിവർ സഹകാർമികരായി.

ഒക്ടോബർ 27,28 തിയ്യതികളിൽ ദേവാലയത്തിന്റെ കല്ലിട്ടപെരുന്നാൾ (മാർ ഒസിയോ താപസ്സന്റെ ഓർമ്മപെരുന്നാൾ) ആഘോഷപൂർവ്വം കൊണ്ടാടുന്നു. ഏപ്രിൽ 22,23 തിയ്യതികളിൽ വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളും ഭക്ത്യാദരപൂർവ്വം ആഘോഷിക്കുന്നു. പരിശുദ്ധ പാമ്പാടി തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഓർമ്മപെരുന്നാളും ആഘോഷിക്കുന്നു. ഓഗസ്റ്റ് മാസത്തിലെ ആദ്യ ഞായർ ഇടവക ദിനമായി ആചരിക്കുന്നു.

ഫാ.ജോസഫ് ചെറുവത്തൂർ
വികാരി





പരി.കാതോലിക്കാ ബാവായും,
പരി.അബൂന മത്ഥ്യാസ് പാത്രിയർക്കീസ് ബാവായും
ഇടവക സന്ദർശിച്ചപ്പോൾ





സഭാജ്യോതിസ്
പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ്
മാർ ദിവന്നാസിയോസ് തിരുമേനിയുടെയും
പരി. പരുമല മാർ ഗ്രീഗോറിയോസ്
തിരുമേനിയുടെയും മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിച്ചുകൊണ്ട്...

# MGM LP SCHOOL

## MARATHAMCODE

&

# MGM LP SCHOOL

## CHIRAMANENGAD





സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...



# BLOOMING BUDS BETHANIA ENGLISH SCHOOL SENIOR SECONDARY

AFFILIATION NO. 930307

VELLITHIRUTHY, MARATHAMCODE P.O., 680 604 THRISSUR DIST., KERALA

**PRINCIPAL : 04885 – 227657, MANAGER : 04885 222369**

Website:bloomingbudsbethania.in

Email.: bethanykunnamkulam@gmail.com





## Bethany St.John's English Higher Secondary School, Kunnamkulam



സഭാജ്യോതിസ്
പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിച്ചുകൊണ്ട്...

# സി. എം. വർഗ്ഗീസ്
ചാലിശ്ശേരി

No. P. 433/91.

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സർവ്വാംശസമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ
ആരൂഢനായിരിക്കുന്ന
പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ



നമുക്കേറ്റവും പ്രിയപ്പെട്ടിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എല്ലാ മേൽപ്പട്ടക്കാരും പട്ടക്കാരും ശെമ്മാശന്മാരും കുഞ്ഞാടുകളും പെണ്ണാടുകളും ആടുകളുമായ എല്ലാവർക്കും നമ്മളെ സ്നേഹിക്കുകയും പ്രിയപ്പെടുകയും ചെയ്യുന്ന എല്ലാ അഭ്യുദയ കാംക്ഷികൾക്കും യഥാക്രമം കർത്താവിൽ സമാധാനവും വാഴ്വും.

പ്രിയരെ, വളരെ സന്തോഷത്തോടുംകൃതജ്ഞതാ നിർഭരമായ ഹൃദയത്തോടുംകൂടി നിങ്ങളെ നാം അറിയിക്കുന്നത്:

'കുന്നംകുളത്ത്' പുലിക്കോട്ടിൽ തറവാട്ടിൽ ഉത്തമനായ ചുമ്മാരുടെ സീമന്തപുത്രനായി 1740 നവംബർ മാസം 25-ാം തീയതി ജനിച്ചുവന്ന ജോസഫ് എന്ന ഇട്ടൂപ്പ് ദൈവത്തിന്റെ ഒരു വലിയ ദാനമായിരുന്നു. കാലചക്രത്തിന്റെ ഉരുളലിൽ വളർന്നു വലുതായ ഇട്ടൂപ്പിൽ നോമ്പ്, നമസ്കാരം

Page No-2.



ഇടവകയിലെ ഭക്തിജീവിതവും കാര്യങ്ങൾ ശ്രദ്ധിച്ച് അപ്പോഴപ്പോൾ ചെയ്യേണ്ട കാര്യങ്ങൾ മടി കൂടാതെ ചെയ്യുവാനുള്ള ശേഷിയും ശേമുഷിയും കണ്ടറിഞ്ഞ നമ്മുടെ ചുമതലക്കാർ അദ്ദേഹത്തെ ശെമ്മാശനായും പിന്നീട് വൈദികനായും ഉയർത്തി. പല ബിരുദങ്ങളുടേയും പ്രഭവസ്ഥാനമായി പ്രശോഭിച്ചു ദാർശനികനായ അദ്ദേഹം കോട്ട, യത്തേക്ക് വന്ന്; ഒന്നുമില്ലായ്മയിൽ നിന്ന് സഭയിലെ വൈദിക വിദ്യാർത്ഥികൾക്ക് ഒരു പഠന വീടുണ്ടാക്കുവാൻ ശ്രമിച്ചു. അതിന്റെ ഫലമായി പേരും പെരുമയും നമുക്കുള്ളതു പ്രകാശിക്കുന്ന ഇന്നത്തെ ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ജനയിതാവ് എന്ന പേരിന് അർഹനായി. മലയാള ഭാഷയിൽ വി: വേദപുസ്തകം പരിഭാഷപ്പെടുത്തുകയും ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭിക്കുകയും ചെയ്തതു ഈ പിതാവിന്റെ നേട്ടങ്ങളിൽ ചിലവ മാത്രമാണ്. ശാന്തദർശിയായ ഇദ്ദേഹം പിൽക്കാലത്ത് ഒരു മഹാ യോഗീന്ദ്രാ ആയി എന്നുള്ളതു അത്ഭുതത്തിനു വകയില്ല. ഇപ്രകാരം പ്രശോഭിതനായി വരികെ 1816 നവംബർ മാസം 25-ാം തീയതി തിരുമേനിയുടെ

Page No: 3



76-ാം ജന്മദിനത്തില്‍ അദ്ദേഹം സ്വര്‍ഗ്ഗത്തിലേ-
ക്ക് യാത്ര ചെയ്തു. അദ്ദേഹത്തിന്റെ പ്രാര്‍ത്ഥനാ-
നുഗ്രഹങ്ങള്‍ എല്ലാവര്‍ക്കും ഉണ്ടാകുമാറാകട്ടെ.

ഭാഗ്യസ്മരണീയനും ദൈവസ്നേഹപാത്ര-
വും ദൈവഹിതം ബോദ്ധ്യമായാല്‍ അവയുടെ
നിവൃത്തിക്കുവേണ്ടി ദൈവത്തെ മാത്രം നോക്കി
പുറപ്പെടുന്ന ധീരവീരനും ദാര്‍ശനികനും കര്‍-
മ്മനിരതനുമായ ഈ വന്ദ്യപിതാവിന്റെ പ്ര-
കാശിതവും പ്രശോഭിതവുമായ ജീവിതത്തെയും
നേട്ടങ്ങളെയും പരിഗണിച്ച് 1991 ഒക്ടോബര്‍
മാസം 31-ാം തീയതി ജോര്‍ജിയാ സെന്ററില്‍
വെച്ചു കൂടിയ പ: എപ്പിസ്കോപ്പല്‍ സുന്നഹ-
ദോസിന്റെ തീരുമാനപ്രകാരം അദ്ദേഹത്തിന്
"സഭാ ജ്യോതിസ്സ്" എന്ന ഉചിതവും ഉത്തമവു-
മായ നാമം നല്‍കി ബലഹീനരായ നാം കൃതാ-
ര്‍ത്ഥരാകട്ടെ. പുലിക്കോട്ടില്‍ ജോസഫ് മാര്‍
ദിവന്നാസ്യോസ് പ്രഥമന്‍ **"സഭാ ജ്യോതിസ്സ്"**
"സഭാ ജ്യോതിസ്സ്" "സഭാ ജ്യോതിസ്സ്"
കര്‍ത്താവില്‍ ബലഹീനരായ നമ്മുടെ സ്നേഹം.

ദൈവം എല്ലാവരെയും അനുഗ്ര-
ഹിക്കട്ടെ. ദൈവത്തിന്റെ കൃപയും അനു-

Page No:4

ഗ്രഹങ്ങളും നിങ്ങളെല്ലാവരോടും സദാ വർ
ദ്ധിച്ചിരിക്കുമാറാകട്ടെ. അതിനു ദൈവമാതാവാ
യ വിശുദ്ധ മർത്തമറിയം അമ്മയുടെയും, ഇന്ത്യ
യുടെ കാവൽ പിതാവായ പരിശുദ്ധ മാർത്തോ
മാ ശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാ
രുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളുത
കട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...

23-11-1991
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്

# ദീർഘദർശിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ്


ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ


സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പിതാവിനെ അനുസ്മരിക്കുന്നത് ജീവിതസൗഭാഗ്യമായി കരുതുന്നു. അനുസ്മരണക്കുറിപ്പാക്കുവാനുള്ള അയോഗ്യതയും ഇവിടെ രേഖപ്പെടുത്തുന്നു.

ബാഹ്യവും ആന്തരികവുമായ സംഘർഷങ്ങൾക്കിടയിലാണ് മനുഷ്യജീവിതത്തിന്റെ ഓരോ നിമിഷവും. ഭൂരിപക്ഷം ആളുകളും ഇത്തരം പിരിമുറുക്കങ്ങളിൽപ്പെട്ട് നിരാശരായി തീരുന്നു. മുന്നോട്ടുള്ള ഗമനം അസാദ്ധ്യമെന്ന് കരുതി പരിണാമത്തിന്റെ തിരോഗമനങ്ങൾക്ക് മിക്കപേരും വശംവദരാകുന്നു. കാമക്രോധലോഭമോഹമത്സര്യങ്ങളിലേക്ക് ഒരു നല്ലപങ്കും പ്രലോഭിതരാകുന്നു. ഗുണപരവും സർഗ്ഗാത്മകവുമായ സ്വപ്നങ്ങളും പരിശ്രമങ്ങളും അവർക്കസാദ്ധ്യമാകുന്നു. ഇത് എല്ലാ കാലങ്ങളിലുമുള്ള ഒരു ആദ്ധ്യാത്മിക പ്രതിസന്ധിയാണ്. ഓരോ ജീവിയുടെയും ഉള്ളിലുറങ്ങുന്ന അനേകം സംസ്കാരങ്ങളുടെയും വാസനകളുടെയും ഓർമ്മകളുടെയും ധാരണകളുടെയും ബഹുത്വവും വൈവിധ്യവും മൂലം ഉടലെടുക്കുന്ന ഈ സംഘർഷം ഒരു യാഥാർത്ഥ്യം തന്നെയാണ്. എപ്രകാരമാണ് നാം അതിനെ അഭിമുഖീകരിക്കേണ്ടത് എന്നതിന്റെ സുവ്യക്തമായ ഒരു മാർഗ്ഗരേഖയാണ് സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് എന്ന ചരിത്ര പുരുഷന്റെ ജീവിതം.

മനുഷ്യബോധത്തിന് ഉയരാവുന്ന അതീത തലങ്ങളിലേക്കുയർന്ന ഭാരതത്തിലെ ഋഷിപാരമ്പര്യത്തിലെ ഈ ശോഭിതപുരുഷൻ നിശ്ചയമായും നമ്മുടെ ജീവിതത്തിന് ഒരു സാദ്ധ്യതയാണ്. സംഘർഷങ്ങൾ സങ്കീർണ്ണമാക്കുന്ന നമ്മുടെ ജീവിതപശ്ചാത്തലത്തിൽ നിരാശയുടെ തിരിഞ്ഞുനടത്തങ്ങളല്ല നമുക്ക് കരണീയമായിട്ടുള്ളത്. പിന്നെയോ, പഴയതിനെ മറക്കാതെ തന്നെ പുത്തൻ തീരുമാനങ്ങളുടെ ധീരോദാത്തമായ ചുവടുകളാണ് നാം അവലംബിക്കേണ്ടതെന്ന വലിയ പാഠം സ്മര്യപുരുഷൻ നമുക്ക് പകർന്നു നൽകുന്നു.

വിവിധ തരത്തിലുള്ള പ്രയാസഘട്ടങ്ങൾ തന്റെ ജീവിതത്തിലുണ്ടായിരുന്നതായി ചരിത്രം സാക്ഷിക്കുന്നു. അപ്പോഴെല്ലാം പാലാഴിമഥനം പോലെ സംഘർഷങ്ങൾകൊണ്ടും





സന്ദേഹങ്ങൾകൊണ്ടും തന്റെ സ്വപ്നങ്ങളെയും പരിശ്രമങ്ങളെയും പ. പിതാവ് കടഞ്ഞെടുക്കുന്നതായും സാക്ഷ്യമുണ്ട്. കേരളനവോത്ഥാനത്തിന്റെ അണിയറശില്പികളിൽ ഒരാളായി തീർന്നത് ഈ നിശ്ചയദാർഢ്യത്തിന്റെ പരിണിതിയാണ്. യൂറോപ്യൻ നവോത്ഥാനത്തിന്റെ പ്രാരംഭദശകളിലെ ഗ്രന്ഥപരിഭാഷകളെ ഓർമ്മിപ്പിക്കുന്നതാണ് വേദപുസ്തക പരിഭാഷയിലെ വന്ദ്യപിതാവിന്റെ ഇടപെടലുകൾ.

അറിവാണ് വെളിച്ചമെന്നും അച്ചടക്കമാണ് ബലമെന്നുമുള്ള തിരിച്ചറിവിൽ നിന്നാണ് ഒരു പഠിത്തവീടിന്റെ സാദ്ധ്യതകളിലേക്ക് തിരുമേനി നടന്നുകയറിയത്. യഥാർത്ഥത്തിൽ വർത്തമാനകാല സഭാ-സാമൂഹിക പരിസരങ്ങളെ വല്ലാതെ മലിമസമാക്കുന്ന പ്രാദേശികവാദത്തെ പരിഹസിക്കുന്നതാണ് കുന്നംകുളത്തുനിന്നും കോട്ടയത്തേക്കുള്ള വന്ദ്യപിതാവിന്റെ പ്രയാണങ്ങൾ. ഇത്തരം പരിശ്രമങ്ങളെ ഗതിമുട്ടലുകൾക്ക് ഒരു പുതുവഴിയായി ഈ വന്ദ്യപിതാവിനെ നമുക്ക് ഗ്രഹിക്കാവുന്നതാണ്.

ഒരു നവസംസ്കാരത്തിലേക്ക് ഉണർത്തുന്നതാണ് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ ജീവിത പാഠങ്ങൾ. മൃഗമനുഷ്യൻ ഭൗതികസുഖഭോഗങ്ങൾ നൽകാതെ ഉന്നതമാനസിക തലങ്ങളിലുള്ള വീക്ഷണങ്ങളും അനുഭവങ്ങളും നൽകി അവനെ ഇന്ദ്രിയ ജീവിതത്തിൽ നിന്ന് ഉയർത്താനുള്ള ശക്തിയാണ് ശരിയായ സംസ്കാരം. മാനസിക ഔന്നത്യമുള്ള മനുഷ്യർ കുറഞ്ഞുപോകുന്നു എന്നതാണ് ഇന്നു നാം നേരിടുന്ന സാംസ്കാരികാപചയങ്ങളിലൊന്ന്. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനി ദർശനങ്ങളുടെ പിന്നാലെ സഞ്ചരിച്ചു എന്നുമാത്രമല്ല, കാഴ്ചകളുടെ പിന്നാലെ പോയതുമില്ല. അദ്ദേഹം വിദ്യയെ സ്നേഹിച്ചു. സുഖത്തെ വിസ്മരിച്ചു. "വിദ്യ അർത്ഥിക്കുന്നവൻ സുഖം അന്വേഷിക്കുന്നില്ല, സുഖം അർത്ഥിക്കുന്നവൻ വിദ്യ അന്വേഷിക്കുന്നില്ല" – എന്ന് എഴുത്തച്ഛൻ പാടിയിട്ടുണ്ട്.

ദീർഘദർശിയായ മാർ ദിവന്നാസ്യോസ് മലങ്കരയ്ക്ക് എക്കാലത്തെയും പ്രചോദനമാണ്. എത്രയധികം വർഷങ്ങളെ മുന്നിൽ കണ്ടാണ് അദ്ദേഹത്തിന്റെ ഓരോ തീരുമാനവും. താല്ക്കാലിക പിന്തുണകൾക്കും സുഖാനുഭവങ്ങൾക്കും വേണ്ടിയുള്ള വർത്തമാനകാല പ്രഭാഷകരുടെ ശബ്ദങ്ങൾക്കിടയിൽ മാർ ദിവന്നാസ്യോസിന്റെ മൗനം അതിവിശുദ്ധമാണ്. അതിൽ നിറയെ ക്രിസ്തുവിനോടുള്ള സമർപ്പണം മാത്രം. അതിൽ നിറയെ ക്രിസ്തുവിന്റെ ശരീരമായ സഭയോടുള്ള സ്നേഹം മാത്രം. അതിൽ നിറയെ സഭയിലെ ഓരോ തലമുറയോടുമുള്ള കരുതൽ മാത്രം.

അതുകൊണ്ടുതന്നെ സമൂഹത്തെ ആസകലം ദൈവരാജ്യത്തിലേക്ക് നിറച്ചെടുക്കുവാൻ ശേഷിയുള്ള ഒരു പുളിപ്പായി അദ്ദേഹം പരിണമിച്ചു. തന്റെ ഓരോ പ്രവർത്തിയും പൊതുസമൂഹത്തിന് വിലപ്പെട്ടതായി മാറി. ഇങ്ങനെ, എണ്ണിയാലൊടുങ്ങാത്ത സാദ്ധ്യതകൾ നമുക്ക് സമ്മാനിച്ചുകൊണ്ട് പുലിക്കോട്ടിൽ സഭാജ്യോതിസ് മാർ ദിവന്നാസ്യോസ് നമ്മുടെ സ്മരണകളെ ദീപ്തമാക്കുന്നു. പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് അഭയം പ്രാപിക്കാം. ■



# പുലിക്കോട്ടിൽ തിരുമേനിയും കേണൽ മൺറോയും


**ഫാ. ഡോ. ഒ. തോമസ്**
പ്രിൻസിപ്പൽ, ഓർത്തഡോക്സ് തിയോളജിക്കൽ
സെമിനാരി, കോട്ടയം


**ആമുഖം**

ഇതു ജൂബിലികളുടെ കാലമാണല്ലോ. പഴയസെമിനാരിയോടുബന്ധമുള്ള മറ്റൊരു സ്ഥാപനവും അതിന്റെ 200-ാമതു വാർഷികം കൊണ്ടാടി. കൂടാതെ മിഷനറിമാരുടെ വരവിന്റെ 200-ാമതു വാർഷികവും വിപുലമായി നടത്തപ്പെടുന്നു. അതോടുകൂടി പ്രസിദ്ധീകരിച്ച ലഘുലേഖകളും, ഡോക്യുമെന്ററികളും വായിക്കുവാനും, കാണുവാനും ഇടയായി. മിഷനറിമാർ വന്ന് ഇവിടെ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു. തോമസ് നോർട്ടനാണ് ആദ്യത്തെ മിഷനറിയെന്നും വിവരിക്കുന്നുണ്ട്. എന്നാൽ തോമസ് നോർട്ടൻ ഇംഗ്ലീഷ് പഠിപ്പിക്കുവാൻ തുടങ്ങിയ സ്ഥലത്തെക്കുറിച്ച് ഒരു വാക്കോ, ഇന്നും നിലകൊള്ളുന്ന 200 വർഷം പഴക്കമുള്ള പഴയസെമിനാരിയുടെ നാലുകെട്ടോ അതിൽ എങ്ങും പരാമർശിച്ചിട്ടില്ല. ഡോക്യുമെന്ററിയിൽ കാണിച്ചുമില്ല. തോമസ് നോർട്ടൻ പഴയസെമിനാരിയുടെ നാലുകെട്ടിലാണ് ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചത് എന്ന് അറിയാത്തവരോ, അംഗീകരിക്കാത്തവരോ അല്ല ചരിത്രമെഴുതിയതും, 'ഡോക്യുമെന്ററി' തയ്യാറാക്കിയതും. ആ ചരിത്രസത്യത്തെ തമസ്കരിച്ചെങ്കിൽ മാത്രമേ തങ്ങളുടെ സ്ഥാപനങ്ങൾക്കും, പ്രസ്ഥാനങ്ങൾക്കും പ്രാമുഖ്യം കിട്ടുകയുള്ളൂ എന്ന് തെറ്റായി ധരിച്ചുവശായി. ഇത്തരം തമസ്കരണം ദൈവസന്നിധിയിലും, ചരിത്രം അറിയാവുന്ന മനുഷ്യരിലും നീതീകരിക്കപ്പെടാൻ സാധിക്കുന്നതല്ല. ഭാഗ്യവശാൽ ഒരുപക്ഷെ ദൈവനിശ്ചയം തന്നെയാകാം, മിഷനറിമാരുടെ ആഗമനത്തിന്റെ 200-ാം വാർഷികം യു.എ.ഇ.യിലെ ഷാർജയിൽ വളരെ വിപുലമായി കൊണ്ടാടിയപ്പോൾ ഒരു ആശംസാപ്രസംഗം നടത്താൻ അവിടെയുണ്ടായിരുന്ന എന്നെയും ക്ഷണിക്കുകയുണ്ടായി. സി.എസ്.ഐ. മദ്ധ്യകേരളം ഡയോസിസൻ ബിഷപ്പ് ഉൾപ്പെടെയുള്ള പ്രമുഖർ അവിടെയുണ്ടായിരുന്നു. തോമസ് നോർട്ടൻ ഇംഗ്ലീഷ് വിദ്യാഭ്യാസം തുടങ്ങിയത് ഇന്നും തലയുയർത്തിനിൽക്കുന്ന പഴയസെമിനാരിയുടെ നാലുകെട്ടിലാണെന്നുള്ള ചരിത്രത്തെ തമസ്കരിക്കാൻ ശ്രമിച്ചത് ശരിയായില്ല എന്ന് ചൂണ്ടിക്കാട്ടുവാൻ അവസരം ദൈവംതമ്പുരാൻ തന്നു. **സത്യത്തെ തമസ്കരിക്കുന്ന ഈ പ്രവണത പുറത്തുനിന്നുള്ളതാണെങ്കിൽ, സഭയ്ക്കുള്ളിലെ ചരിത്രകാരന്മാരും ഇത്തരം സത്യനിഷേധം പരസ്പരം ആരോപിക്കുന്നുണ്ട്. 200 വർഷം കഴിഞ്ഞ് ഒരു സംഭവത്തെ വിലയിരുത്തുമ്പോൾ വ്യത്യസ്തമായ വീക്ഷണം ഉണ്ടാകാമെങ്കിലും, അത് സത്യനിഷേധത്തിനോ സഭയുടെ ദേവിഭദ്രശനങ്ങളെ ദുർബലപ്പെടുത്താനോ ആകരുത് എന്ന് എഴുത്തുകാർ നിഷ്കർഷിക്കുന്നതു നന്നായിരിക്കുമെന്ന് തോന്നുന്നു.**

**സെമിനാരിയുടെ സ്ഥാപനത്തിൽ കേണൽ മൺറോയുടെ പങ്ക്**

സെമിനാരി സ്ഥാപനത്തിൽ പ്രധാനമായും പങ്കുവഹിച്ചിട്ടുള്ളത് മൂന്നു കൂട്ടരാണ്.





ജോസഫ് മാർ ദീവന്ന്യാസോസ് രണ്ടാമൻ മെത്രാപ്പോലീത്താ (പുലിക്കോട്ടിൽ ഒന്നാമൻ അഥവാ ഇട്ടൂപ്പ് റമ്പാൻ), കേണൽ മൺറോ, തിരുവിതാംകൂർ രാജകുടുംബം എന്നിവരാണ്. ഇതിൽ കേണൽ മൺറോയുടെ പങ്ക് ആദ്യം പരിശോധിക്കാം. പുത്തൻകൂറ്റ് എന്ന് വിളിക്കപ്പെട്ട സുറിയാനി സഭയോടുള്ള കേണൽ മൺറോയുടെ ബന്ധത്തിന്റെ വെളിച്ചത്തിലാണ് സെമിനാരി സ്ഥാപനത്തിലുള്ള അദ്ദേഹത്തിന്റെ പങ്കിനെ വിലയിരുത്തേണ്ടത്. സെമിനാരി സ്ഥാപനം അദ്ദേഹത്തിന്റെ പ്രധാനപ്പെട്ട ഒരു പദ്ധതിയായിരുന്നില്ല. സ്കോട്ടുലണ്ടുകാരനായ അദ്ദേഹം ഒരു മനുഷ്യനും അദ്ദേഹം ജനിച്ചു വളർന്ന സഹചര്യങ്ങൾക്കനുസരിച്ച് ചിന്തിക്കുമ്പോൾ നല്ല ഒരു ക്രിസ്ത്യാനിയുമായിരുന്നു. യൂറോപ്പിലും, പ്രത്യേകിച്ച് ഇംഗ്ലണ്ടിലുമുണ്ടായ നവീകരണ തരംഗങ്ങൾക്കനുസരിച്ചുള്ള ഒരു (Evangelical Piety) സുവിശേഷവിഹിത ഭക്തി അദ്ദേഹത്തിനുണ്ടായിരുന്നു. അതായത് ക്രിസ്തീയതയുടെ സംശുദ്ധരൂപം ആംഗ്ലിക്കൻസഭയുടെ സുവിശേഷം അറിയിക്കാനുള്ള താല്പര്യവും, വ്യക്തിപരമായ നല്ല മര്യാദകളും കൂടിക്കലർന്ന ഒരു ശൈലിയാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ഓറിയന്റൽ - ബൈസന്റയിൻ ഓർത്തഡോക്സ് പാരമ്പര്യങ്ങളെക്കുറിച്ച് അറിവുണ്ടായിരിക്കാൻ സാധ്യതയില്ല. റോമൻ കത്തോലിക്കാസഭയുടെ പാരമ്പര്യങ്ങളോട് വലിയ ബഹുമാനവും ഉണ്ടായിരിക്കാൻ ഇടയില്ല. സുറിയാനിസഭയോട് സഹതാപം കലർന്ന സ്നേഹമായിരുന്നു അദ്ദേഹത്തിന്. സഭയ്ക്ക് ഒരു ദോഷവും വരുവാൻ അദ്ദേഹം ചിന്തിച്ചിട്ടില്ല. മറിച്ച് പുത്തൻകൂററുകാരെ (റോമൻ കത്തോലിക്കർ തെറ്റായി ഉപയോഗിച്ച പദം) ഏതെല്ലാം വിധത്തിൽ സഹായിക്കാമോ ആ വിധത്തിലെല്ലാം അദ്ദേഹം സഹായിച്ചു. ഇതിന്റെ പുറകിൽ അദ്ദേഹത്തിന് വ്യക്തമായ ഒരു കാഴ്ചപ്പാട് ഉണ്ടായിരുന്നു. ഒന്നാമത് സുറിയാനിക്കാരെ അന്ധവിശ്വാസങ്ങളിൽ നിന്നും തെറ്റായ ആചാരങ്ങളിൽ നിന്നും രക്ഷിക്കണം. അവരുടെ ഇപ്പോഴത്തെ അവസ്ഥയ്ക്കു കാരണം റോമൻ കത്തോലിക്കാസഭയുമായി ഉണ്ടായ ബന്ധമാണ്. അതിനു മുമ്പുള്ള സഭ പ്രോട്ടസ്റ്റന്റ് സഭയുടേതുപോലെ വിശുദ്ധമായിരുന്നു. കത്തോലിക്കാസഭയുമായി 16-ാം നൂറ്റാണ്ടിലുണ്ടായ അടിമത്തപരമായ ബന്ധമാണ് സുറിയാനിക്കാരുടെ വിശ്വാസത്തെ കോട്ടിമാറ്റിയത്. ഈ ചിന്ത പിൽക്കാലത്തുണ്ടായ നവീകരണനേതാക്കന്മാർക്കുമുണ്ടായിരുന്നു. പാലക്കുന്നത്ത് അബ്രഹാം മൽപ്പാനെപോലെയുള്ളവർ സുറിയാനിക്കാരുടെ വിശ്വാസം കത്തോലിക്കാസഭയിൽ നിന്നും ഉൾക്കൊണ്ടതായിരുന്നു എന്ന് പൂർണ്ണമായും വിശ്വസിച്ചിരുന്നു. ദൈവമാതാവിലും വിശുദ്ധന്മാരിലും കൂടിയുള്ള മദ്ധ്യസ്ഥത, വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥന തുടങ്ങിയവയൊക്കെ പൗരസ്ത്യസഭകളുടെ പൊതുവായ വിശ്വാസത്തിന്റെ ഭാഗമായിരുന്നു എന്ന് അവർപോലും മനസ്സിലാക്കിയില്ലെങ്കിൽ ഇംഗ്ലണ്ടിൽ നിന്നും വന്ന മൺറോ സായിപ്പിനെ കുറ്റം പറയാനാവില്ലല്ലോ. അതിനാൽ കത്തോലിക്കാസഭ, ഈ പൂർവ്വികസഭയിൽ ഉണ്ടാക്കിവെച്ച വിശ്വാസവിപരീതങ്ങളെ കഴുകിശുദ്ധീകരിക്കണമെന്ന് അവർ ആഗ്രഹിച്ചു. കൂട്ടത്തിൽ പ്രബലമായ പ്രാദേശിക സംസ്കാരത്തിൽ നിന്നും കടംകൊണ്ട മന്ത്രവാദം, ആഭിചാരം, കൂടോത്രം, രാഹു, കൈനോട്ടം, ജാതകം, ജ്യോതിഷം തുടങ്ങിയ കാര്യങ്ങളിലൊക്കെ അന്നത്തെ പുത്തൻകൂററുകാർക്ക് തീർച്ചയായും കുറെയൊക്കെ വിശ്വാസം ഉണ്ടായിരുന്നിരിക്കണം. ഇതിനെയൊക്കെ വിജാതീയമെന്നും, പൈശാചികമെന്നുമൊക്കെ മനസ്സിലാക്കാനേ ഇംഗ്ലണ്ടിൽ നിന്നു വന്ന നവീകരണ പാരമ്പര്യത്തിലുള്ള ഒരു വിശ്വാസിക്കു സാധിക്കുകയുള്ളൂ. ബഹുസ്വരതയുള്ള സംസ്കാരത്തെക്കുറിച്ച്

(Cultural Pluralism) ചിന്തിക്കാനോ, മനസ്സിലാക്കാനോ അവർക്കാവുകയില്ല. അതിനാൽ ഉത്തമ മനഃസ്സാക്ഷിയോടെ ഈ സഭയെ കഴുകി വെടിപ്പാക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് സഭയെ സഹായിക്കാൻ കേണൽ മൺറോ ആത്മാർത്ഥതയോടെ യത്നിച്ചത്. (ഈ വിവരങ്ങൾക്ക് പി. ചെറിയാന്റെ The Malabar Syrians and the Chuch Mission Society എന്ന പുസ്തകത്തിലെ കേണൽ മൺറോയെക്കുറിച്ച് എഴുതിയ അദ്ധ്യായത്തോട് കടപ്പെട്ടിരിക്കുന്നു.)

രണ്ടാമത്തെ താല്പര്യം സാമ്രാജ്യത്വവുമായി ബന്ധപ്പെട്ടതായിരുന്നു. 1813 ൽ ഈസ്റ്റ് ഇന്ത്യ കമ്പനി മിഷനറിമാർക്ക് പ്രവർത്തനസ്വാതന്ത്ര്യം നൽകിയത് കേണൽ മൺറോയ്ക്ക് അനുകൂലമായി വന്നു. മിഷനറിമാരെ വരുത്തി ഇവിടെ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചാൽ അതുവഴി രണ്ടു പ്രയോജനങ്ങളാണ് അദ്ദേഹം മനസ്സിൽ കണ്ടത്. ഒന്ന് സഭയെ വിശുദ്ധീകരിക്കുക. മറ്റൊന്ന് സമൂഹത്തെ വിദ്യാഭ്യാസത്തിൽ കൂടി ബ്രിട്ടീഷ് ഭരണകൂടത്തിനനുകൂലമായി ചിന്തിക്കുന്ന മനഃസ്ഥിതി സൃഷ്ടിച്ചെടുക്കുക. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയവരെ ഭരണത്തിന്റെ വിവിധ തലങ്ങളിൽ പ്രതിഷ്ഠിച്ചാൽ അവരിൽ കൂടി പതുക്കെ സമൂഹത്തെ മുഴുവനായി ഇംഗ്ലീഷ് ഭരണകൂടത്തിനനുകൂലമായി മാറ്റിയെടുക്കാനാവുമെന്ന് അദ്ദേഹം ചിന്തിച്ചു. ഇക്കാര്യത്തിൽ ഇംഗ്ലീഷുകാർ പോർച്ചുഗീസുകാരേക്കാൾ മാന്യന്മാരായിരുന്നു. പോർച്ചുഗീസ് കോളനികളിൽ കത്തോലിക്കാ വിശ്വാസം സൈനികശക്തിയുപയോഗിച്ച് അടിച്ചേൽപ്പിക്കുകയായിരുന്നല്ലോ. ഉദയംപേരൂർ സുന്നഹദോസ് തന്നെ നല്ല ഉദാഹരണം. ബ്രിട്ടീഷുകാർ മതപരിവർത്തനത്തിൽ അത്തരം കടുത്തനടപടികൾ സ്വീകരിച്ചില്ല. വിദ്യാഭ്യാസം നൽകി അതിലൂടെയുള്ള സാമൂഹ്യപരിഷ്ക്കാരം വഴിയായി ഇംഗ്ലീഷ് രീതികളോടും സഭയോടും ആഭിമുഖ്യം ജനിപ്പിക്കുവാൻ സാധിക്കുമെന്ന് അവർ വിശ്വസിച്ചു. അത്തരത്തിലുള്ള ഒരുനവീകരണം ആദ്യം പുത്തൻകൂർ സുറിയാനിക്കാരിൽ തുടങ്ങാമെന്ന് ചിന്തിച്ചു പ്രവർത്തിക്കുകയും ചെയ്തു. സഭയെ നവീകരിക്കുവാൻ ലക്ഷ്യമിട്ട് വേദപുസ്തക പരിഭാഷ എത്രയും വേഗം ഉണ്ടാകാൻ പ്രോത്സാഹനം നൽകി. പഠിത്തവീട് തുടങ്ങുവാൻ ഭൂമി നൽകുവാനായി തിരുവിതാംകൂർ ഭരണാധികാരികളോട് കേണൽ മൺറോ ആവശ്യപ്പെടുകയുണ്ടായി. നാട്ടുരാജ്യങ്ങളുമായി നല്ലബന്ധം പുലർത്തി സാമ്രാജ്യത്വം വളർത്താനാണ് അവർ ആഗ്രഹിച്ചത്. വട്ടിപ്പണത്തിന്റെ പലിശ വാങ്ങുവാൻ നിയമപ്രകാരം മലങ്കരമെത്രാപ്പോലീത്തായ്ക്കു മാത്രമേ അവകാശമുണ്ടായിരുന്നുള്ളൂ. എന്നാൽ സെമിനാരി പണിക്കുവേണ്ടി അതു വാങ്ങുവാൻ ഇട്ടൂപ്പ് റമ്പാന് അനുവാദം നൽകി. റസിഡന്റ് ആയിരുന്ന കേണൽ മൺറോയുടെ സ്വാധീനംകൊണ്ടാണ് അതു സാധിച്ചത്. പഠിത്തവീട്ടിൽ ഇംഗ്ലീഷ് പഠനം തുടങ്ങിയതിനു ശേഷമാണ് ചാപ്പൽ പണിതത്. അതിനും കേണൽ മൺറോ സഹായം നൽകി. മൺറോ തുരുത്തും സഭയ്ക്കു നൽകിയത് അദ്ദേഹം ഇവിടെ നിന്ന് പോകുന്നതിന് ഒരാഴ്ച മുമ്പായിരുന്നു എന്ന് ശ്രീ. ചെറിയാന്റെ ചരിത്രത്തിൽ പറയുന്നു. (P. 89). അതുപോലെ പലവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും അദ്ദേഹം സഹായം നൽകിയിരുന്നു. എന്തിനധികം സാമ്പത്തിക ഭദ്രത ഇല്ലാത്തതിനാൽ വിവാഹം വേണ്ടെന്നുവെച്ച വൈദികർക്ക് 180, 200 രൂപ വീതം നൽകുവാനും അദ്ദേഹം തയ്യാറായി എന്നു വായിക്കുന്നു. (P. 81) വേദപുസ്തകം തർജ്ജിമ ചെയ്തുകൊണ്ടിരുന്ന പട്ടക്കാർക്ക് പ്രതിമാസം നൂറു രൂപവീതം സ്വന്തം പോക്കറ്റിൽ നിന്ന് നൽകിയിരുന്നതായും കാണുന്നു.

അതിപ്രധാനമായ മറ്റൊരു സംഗതി സർക്കാർ ജോലികൾ ക്രിസ്ത്യാനികൾക്കു നൽകാനായി അദ്ദേഹം തിരുവിതാംകൂർ ഭരണകൂടത്തിന് നിർദ്ദേശം കൊടുത്തു എന്നതാണ്. സവർണ്ണർക്ക് പ്രത്യേകിച്ച് ബ്രാഹ്മണർക്കു മാത്രമേ അന്ന് സർക്കാർ ജോലി ലഭിച്ചിരുന്നുള്ളൂ. ചില ഉയർന്ന ഉദ്യോഗങ്ങൾ സ്വീകരിക്കാൻ പുത്തൻകൂർ ക്രിസ്ത്യാനികൾ മടി കാണിച്ചിരുന്നതിനെ വിമർശിച്ചുകൊണ്ട് കേണൽ മൺറോ എഴുതിയിരുന്നതും വെളിച്ചത്തു വന്നിട്ടുണ്ട്. (P. 87) ചുരുക്കത്തിൽ സഭയെ മുഴുവനായി സമുദ്ധരിച്ച് ആംഗ്ലിക്കൻ മാതൃകയിൽ പരിവർത്തിപ്പിക്കാനാണ് അദ്ദേഹം ലക്ഷ്യംവെച്ചത്. ഇതെല്ലാം വളരെ വേഗത്തിൽ നടക്കണമെന്നും അദ്ദേഹം ആഗ്രഹിച്ചു. സുറിയാനിക്കാർക്ക് ഇങ്ങനെ പല കാര്യങ്ങൾ ചെയ്തിട്ടും കാര്യമായ നിലയിലുള്ള അനുകൂല പ്രതികരണങ്ങൾ ഉണ്ടാകാത്തതിൽ അദ്ദേഹം ഒടുവിൽ നിരാശനുമായിരുന്നു. ഭൗതികവും, സാമൂഹ്യവുമായ സഹായങ്ങൾസ്വീകരിച്ച സുറിയാനിസമൂഹം അവിടെ വിശ്വാസ കാര്യങ്ങളിൽ അല്പവും വ്യതിയാനം വരുത്താത്തതിൽ അദ്ദേഹം അസഹിഷ്ണുത പ്രകടിപ്പിക്കുകയും ചിലകാര്യങ്ങളിൽ ശക്തമായ നടപടികൾ സ്വീകരിക്കണമെന്ന് പിൽക്കാലങ്ങളിൽ മിഷനറിമാർക്ക് എഴുതുകയും ചെയ്തിട്ടുണ്ട്. ചുരുക്കത്തിൽ മലങ്കരനസ്രാണികളുടെ 1800 വർഷത്തെ ചരിത്രമോ, സംസ്കാരത്തിന്റെയും വിശ്വാസത്തിന്റെയും അടിവേരുകളോ മനസ്സിലാക്കാതെ അവരെ പെട്ടെന്ന് ആംഗ്ലിക്കൻ രീതിയിൽ പരിവർത്തിപ്പിക്കുവാനുള്ള അദ്ദേഹത്തിന്റെ തീവ്രമായ ആഗ്രഹം കാര്യമായി ഫലപ്രാപ്തിയിലെത്തിയില്ല. സഭയേയും സമൂഹത്തേയും പരിവർത്തിപ്പിക്കുക എന്ന ലക്ഷ്യത്തിന്റെ ഒരു ഭാഗമായിട്ടാണ് പഠിത്തവീടിന്റെ സ്ഥാപനത്തിൽ അദ്ദേഹം സഹായംനൽകിയത്. അല്ലാതെ പഠിത്തവീടിനെ ഏതെങ്കിലം ലക്ഷ്യപ്രാപ്തിക്കായുള്ള ഒരു പ്രത്യേക താല്പര്യ വിഷയമായി അദ്ദേഹം കണ്ടിരുന്നില്ല.

**സെമിനാരിയുടെ സ്ഥാപകൻ പുലിക്കോട്ടിൽ ഒന്നാമൻ തന്നെ**

മറ്റുള്ളവരുടെ പങ്കിനെ വിസ്മരിക്കുന്നില്ലെങ്കിലും പഠിത്തവീടിന്റെ സ്ഥാപകനായി ഒരാളേയുള്ളൂ. അതു സഭാജ്യോതിസ് പുലിക്കോട്ടിൽ ഒന്നാമൻ മെത്രാപ്പോലീത്താ തന്നെ. എന്തുകൊണ്ടെന്നാൽ വ്യക്തമായ ഒരുദർശനവും കാഴ്ചപ്പാടും ഇതേപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്നു. അത് കേണൽ മൺറോയിൽ നിന്ന് വ്യത്യസ്തവുമായിരുന്നു. സഭയെ നവീകരിക്കാനാണ് മൺറോ ലക്ഷ്യമിട്ടതെങ്കിൽ സഭയുടെ നവോത്ഥാനമാണ് ഇട്ടൂപ്പ് റമ്പാൻ ആഗ്രഹിച്ചത്. കത്തോലിക്കാസഭയെ നിലനിർത്തിയത് 1545 ൽ കൂടിയ ട്രെന്റ് കൗൺസിലിലൂടെ നടന്ന പ്രതിനവീകരണമാണെന്ന് ചരിത്രകാരന്മാർ സമ്മതിക്കും. ഇവിടെ നവീകരണമുണ്ടാകുന്നതിന് മുമ്പ് നവോത്ഥാനത്തിന് പെട്ടെന്ന് റമ്പാൻ നേതൃത്വം നൽകി. അതുണ്ടായിരുന്നില്ലെങ്കിൽ നവീകരണ കൊടുങ്കാറ്റിൽ സഭയുടെ അടിത്തറ ഇളകുമായിരുന്നു.

**കണ്ടനാട് പടിയോല**

1809 ലെ കണ്ടനാട് പടിയോലയുടെ തീരുമാനത്തിന്റെ നിവൃത്തിയാണ് പഴയ സെമിനാരിയുടെ സ്ഥാപനത്തിലൂടെ നിർവ്വഹിച്ചത് എന്ന് ചരിത്രകാരന്മാർ വിധിയെഴുതാറുണ്ട്. എന്നാൽ കണ്ടനാട് പടിയോല ഒരു നിമിത്തമായി എന്നേയുള്ളൂ. ആധുനിക ഇംഗ്ലീഷു വിദ്യാഭ്യാസവും





വേദശാസ്ത്രപഠനവും ഒരുമിച്ചുള്ള ഒരു പഠിത്തവീട് ഉണ്ടാകണമെന്ന് ഇട്ടൂപ്പ് റമ്പാൻ ചിന്തിച്ചതിനുപിന്നിൽ ചരിത്രപരമായ ചില കാരണങ്ങളുണ്ട്. അതേപ്പറ്റി മനസ്സിലാക്കാതെ ഒരു പടിയോലയുടെ പിൻബലത്തിൽ മാത്രം സെമിനാരിയുണ്ടായി എന്നു പറഞ്ഞാൽ അത് അതീവ ലളിതവൽക്കരണം ആയിരിക്കും. കുറച്ചുകൂടി പിന്നോട്ടുപോകുന്ന ചരിത്രപശ്ചാത്തലം ഉണ്ട്. അവയെപ്പറ്റി പരിശോധിക്കാം.

**മലങ്കര നസ്രാണികളുടെ സ്വത്വബോധത്തെക്കുറിച്ചുള്ള അന്വേഷണം**

പാശ്ചാത്യർ ഇവിടെ വന്നതിനുശേഷമാണ് ഭാരതീയർ ശരിക്കും തങ്ങളുടെ സ്വത്വത്തെ തിരിച്ചറിഞ്ഞത് എന്നുള്ള നിരീക്ഷണം മലങ്കരസഭയെ സംബന്ധിച്ചിടത്തോളം വസ്തുതാപരമായ ഒരു സംഗതിയാണ്. അതായത് വിദേശസഭകളുമായി കാര്യമായ ബന്ധമൊന്നുമില്ലാതെ സ്വതന്ത്രമായി നിന്ന ഒരുസമൂഹമാണ് മലങ്കരനസ്രാണികൾ. പേർഷ്യൻ സഭയുമായി വല്ലപ്പോഴും ചില ബന്ധങ്ങൾ പട്ടത്വനൽവരവുമായി ഉണ്ടായിരുന്നിരിക്കണം. പാശ്ചാത്യ-പൗരസ്ത്യ വേദശാസ്ത്ര വീക്ഷണങ്ങളിലെ അന്തരമോ, വേദശാസ്ത്രപരമായ ആശയസംഘർഷങ്ങളോ ഒന്നും ഭാരതസഭയെ അലട്ടിയിരുന്നില്ല. പാശ്ചാത്യർ വന്നതിനുശേഷമാണ് ക്രിസ്തീയ വിശ്വാസത്തിൽ പല അവാന്തര വിഭാഗങ്ങളുണ്ടെന്ന് നസ്രാണികൾ അറിഞ്ഞു തുടങ്ങിയത്. റോമാ പോപ്പിനെക്കുറിച്ച് കേട്ടിട്ടുപോലുമില്ല എന്ന് ഉദയംപേരൂർ സുന്നഹദോസിന് മുമ്പ് പൂർവ്വികർ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ റോമാസഭയുടെ വിശ്വാസം അവർ തള്ളിക്കളഞ്ഞു. പിന്നീട് പ്രൊട്ടസ്റ്റന്റുകാരുടെ വരവുണ്ടായി. അതും തങ്ങളുടെ വിശ്വാസവുമായി ചേർന്നുപോകുന്നതല്ല എന്ന് തിരിച്ചറിഞ്ഞു. അപ്പോൾ തങ്ങളുടെ വിശ്വാസത്തിന്റെ താത്ത്വികവും, വേദശാസ്ത്രപരവുമായ അടിസ്ഥാനം എന്തായിരിക്കണം? അങ്ങനെ നസ്രാണികളുടെ സ്വത്വത്തെക്കുറിച്ചുള്ള (Identity) അന്വേഷണമാണ് ഒരു വേദശാസ്ത്രപഠന കേന്ദ്രത്തിലേക്കു ക്രാന്തദർശിയായ ഇട്ടൂപ്പ് റമ്പാനെ നയിച്ചത്.

**പൗരോഹിത്യത്തിന്റെ തറവാട്പാരമ്പര്യം സഭയ്ക്കു ദോഷകരമാണെന്ന തിരിച്ചറിവ്**

ഒരു കുടുംബത്തിന്റെ പൗരോഹിത്യപിൻതുടർച്ച ഒരുകാലത്ത് ആവശ്യമായിരുന്നിരിക്കാം. എന്നാൽ പുതിയ നിയമത്തിലോ അപ്പോസ്തോലിക പാരമ്പര്യത്തിലോ ഇത്തരത്തിലുള്ള ഒരു പൗരോഹിത്യ പിൻതുടർച്ചയുടെ ആവശ്യകതയെ കണുന്നില്ല. പുതിയനിയമപൗരോഹിത്യം ലേവ്യപൗരോഹിത്യത്തിൽ നിന്ന് വ്യത്യസ്തമാണല്ലോ. കർത്താവ് പല ഗോത്രങ്ങളിൽ നിന്നാണ് ശിഷ്യന്മാരെ തെരഞ്ഞെടുത്തത്. ദൈവത്തിന്റെ വിളിയും സഭയുടെ തെരഞ്ഞെടുപ്പുമാണ് പുതിയ നിയമത്തിലെ പൗരോഹിത്യത്തിന് അടിസ്ഥാനമായിരിക്കേണ്ടത്. തറവാട്പൗരോഹിത്യത്തിന് ഈ അടിസ്ഥാനമില്ല. ദൈവവിളി ഇല്ലാത്തവരും വംശപാരമ്പര്യം നിലനിർത്താൻ പൗരോഹിത്യമേൽപ്പട്ട ശ്രേണിയിലെത്തിയിരിക്കും. സഭയുടെ നന്മയ്ക്ക് ഇത് ഉപകരിക്കുകയില്ലാ എന്ന തിരിച്ചറിവ് പ്രാർത്ഥനാമനുഷ്യനായിരുന്ന ഇട്ടൂപ്പ് റമ്പാനുണ്ടായിരുന്നു. അത്തരം ഒരു സംവിധാനത്തോട് നേരിട്ടു കലഹിക്കുവാൻ പോകാതെ, വൈദികപരിശീലനത്തിന് ഒരു കേന്ദ്രമുണ്ടായാൽ, ദൈവശാസ്ത്രപരമായ അടിസ്ഥാനമില്ലാത്ത ഈ തറവാട്പൗരോഹിത്യം അവസാനിക്കുമെന്ന് അദ്ദേഹം മനസ്സിലാക്കി. സഭയുടെ നവോത്ഥാനത്തിന് ആ മാറ്റം





അത്യന്താപേക്ഷിതമായിരുന്നു. പകലോമറ്റത്തിനു പകരം മറ്റു പല തറവാടുകളിൽ നിന്നും പട്ടം കൊടുക്കണമെന്ന് ആരും ആവശ്യപ്പെടാതെതന്നെ, ദൈവവിളിയുള്ളവർ വേദശാസ്ത്രപഠനവും പരിശീലനവും പൂർത്തിയാക്കി, വൈദികരാകുന്ന പാരമ്പര്യം ഉണ്ടായാൽ നന്നായിരിക്കുമെന്ന് മനസ്സിലാക്കി അതിനുവേണ്ടി ബുദ്ധിപൂർവ്വം അദ്ദേഹം ശ്രമിക്കുകയായിരുന്നു. സെമിനാരി സ്ഥാപനത്തിലേക്കു നയിച്ച മറ്റു പല കാരണങ്ങളേക്കാൾ അതിശ്രേഷ്ഠമായത് പൗരോഹിത്യം ദൈവവിളിയുള്ളവർക്കായി മാറ്റിവെക്കണമെന്ന തത്വം അംഗീകരിക്കപ്പെട്ടതാണ്. ഈ സാഹസത്തിന് അദ്ദേഹം കടുത്ത വിലയും നൽകി. സെമിനാരി സ്ഥാപനത്തിന്, സ്ഥലവും പണവും ആവശ്യമാകയാൽ ഭരണകർത്താക്കളിൽ നിന്നും അദ്ദേഹം അതു സ്വീകരിച്ചു. കൂട്ടത്തിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു മാത്രം സ്വീകരിക്കാനവകാശമുണ്ടായിരുന്ന വട്ടിപ്പണത്തിന്റെ പലിശയും അദ്ദേഹം ഏറ്റുവാങ്ങി. ആയുഷ്ക്കാലം മുഴുവൻ യഥാർത്ഥ സന്യാസിയായി ജീവിക്കാൻ ആഗ്രഹിച്ച അദ്ദേഹം തന്റെ ആഗ്രഹത്തിനു വിപരീതമായി മെത്രാപ്പോലീത്തായാകാൻ നിർബന്ധിതനായി. ഒരു കണക്കിന് സന്യാസത്തോടുള്ള വിടപറച്ചിലാണല്ലോ മെത്രാപ്പോലീത്തസ്ഥാനം, അധികാരം, പദവി, പണം, സ്ഥാനമാനങ്ങൾ ഇവയുമായി ബന്ധപ്പെട്ടു തുടങ്ങിയാൽ പിന്നെ സന്യാസത്തിന് എന്തു പ്രസക്തി? മനസ്സാക്ഷിക്ക് ഒട്ടുംതാല്പര്യമില്ലാതെ മെത്രാപ്പോലീത്താസ്ഥാനം സ്വീകരിച്ച മലങ്കരസഭയിലെ ഏകശ്രേഷ്ഠമഹാപുരോഹിതൻ ഈ തിരുമേനിയല്ലാതെ മറ്റാരെങ്കിലുമുണ്ടാവുമോ? അതുപോലെ മെത്രാപ്പോലീത്താസ്ഥാനംമൂലം പ്രത്യേകം യശസ്സു വർദ്ധിക്കാത്ത ഏക മഹാപുരോഹിതനും ചരിത്രത്തിൽ ഇദ്ദേഹം മാത്രമായിരിക്കും. സഭയുടെ നവോത്ഥാനം ഇട്ടൂപ്പ് റമ്പാനിലും അദ്ദേഹം തുടങ്ങിവെച്ച 'പഠിത്തവീട്' എന്ന പഴയസെമിനാരിയിലും കൂടി ആരംഭിച്ചു എന്നു രേഖപ്പെടുത്തിയാൽ അത് ഒരു ചരിത്രവസ്തുതയും യാഥാർത്ഥ്യവും ആയിരിക്കും. സെമിനാരി സ്ഥാപനത്തിന്റെ ബഹുമതി ആർക്കു നൽകണമെന്ന് ചോദിച്ചാൽ അതിന്റെ മറുപടി പണ്ഡിതനായ കെ. എം.ജോർജ്ജച്ചൻ നൽകിയിട്ടുള്ളത് ഉദ്ധരിക്കാം. **"ഒരുപക്ഷേ കേണൽ മൺറോയും മിഷണറിമാരും ഇവിടെ വന്നില്ലായിരുന്നെങ്കിൽപോലും ഇട്ടൂപ്പ് റമ്പാൻ ഒരു വി.റ്റി. ഭട്ടതിരിപ്പാടിനെപ്പോലെ അന്നത്തെ സുറിയാനി വൈദിക ബ്രാഹ്മണ്യത്തിന്റെ അടഞ്ഞ കോട്ട വെട്ടിപ്പൊളിച്ച് കാറ്റും വെളിച്ചവും അകത്തു കടത്തുമായിരുന്നു എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല."** ("കേണൽ മൺറോയും സുറിയാനി സഭയും" മലങ്കരസഭ ഓഗസ്റ്റ് ലക്കം P. 16) സഭാജ്യോതിസ്സായ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി, സെമിനാരി സ്ഥാപകൻ മാത്രമല്ല; എല്ലാ അർത്ഥത്തിലും സഭയുടെ നവോത്ഥാന നായകൻ കൂടിയായിരുന്നു. ■

★ ★ ★ ★ ★ ★ ★

# ഒരു വിലാപകാവ്യത്തിന്റെ അന്തർധാര


ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്
വൈദികട്രസ്റ്റി


ഉറ്റസുഹൃത്തുക്കളും, ഗുരുക്കന്മാരുമെല്ലാം ഇഹലോകവാസം വെടിയുമ്പോൾ അവരെക്കുറിച്ച് വിലാപകാവ്യം രചിക്കുന്നത് പിതാക്കന്മാരുടെ പതിവായിരുന്നു. മഹാനായ ബസേലിയോസ് നിര്യാതനായപ്പോൾ തന്റെ ഉറ്റസുഹൃത്തായിരുന്ന നാസിയാൻസുസിലെ മാർ ഗ്രീഗോറിയോസ് രചിച്ച വിലാപകാവ്യം സുപ്രസിദ്ധമാണ്. പലപിതാക്കന്മാരുടെയും ജീവചരിത്രം സംബന്ധിച്ച വിലപ്പെട്ട സൂചനകൾ ഇത്തരം വിലാപകാവ്യങ്ങളിൽ നിന്നും ലഭിക്കാറുണ്ട്. ഉദാഹരണത്തിന് സ്രൂഗിലെ മാർ യാക്കോബിനെ സംബന്ധിക്കുന്ന ജീവചരിത്രസൂചനകൾ പലതും ലഭിക്കുന്നത് അദ്ദേഹത്തിന്റെ ശിഷ്യൻ ഗീവർഗീസ് രചിച്ച വിലാപകാവ്യത്തിൽ നിന്നാണ്. മാർ അപ്രേം, അന്ത്യോഖ്യയിലെ മാർ സെവേറിയോസ്, മാബുഗിലെ പീലക്സീനോസ് തുടങ്ങിയ പിതാക്കന്മാരെ കുറിച്ചെല്ലാം ഇത്തരം കാവ്യങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. ഈ പിതാക്കന്മാരുടെയെല്ലാം കൃതികൾ വായിച്ച് പരിചയപ്പെട്ടിട്ടുള്ള മാർ ദിവന്നാസ്യോസ് ദ്വിതീയനും അതേ രീതിയിൽ തന്റെ ഉറ്റചങ്ങാതിയുടെ വേർപാടിൽ ദുഃഖഭാരത്താൽ എഴുതിയിട്ടുള്ള കാവ്യമാണ് ഇവിടുത്തെ പ്രതിപാദ്യ വിഷയം.

കായംകുളം പീലിപ്പോസ് റമ്പാനും, മാർ ദിവന്നാസ്യോസ് ദ്വിതീയനും വേർപിരിയാനാവാത്ത ഉറ്റ ചങ്ങാതിമാരായിരുന്നു. വി. വേദപുസ്തകം മലയാളത്തിലേക്കു വിവർത്തനം ചെയ്യുവാനും കണ്ടനാട് പടിയോല വിരചനംചെയ്യുവാനും, പല മല്പാൻ പാഠശാലകളിലും ഒരുമിച്ചുപ്രവർത്തിക്കുവാനും എല്ലാം ഇരുവരും ഒരുമിച്ചുണ്ടായിരുന്നു. ആ സ്നേഹബന്ധത്തിന്റെ ആഴവും പരപ്പും വർണ്ണിക്കുന്ന മറ്റു ലേഖനങ്ങൾ ഈ കൂടെയുണ്ടാവുമെന്നതിനാൽ ആ വിഷയത്തിലേക്കു ഞാൻ പ്രവേശിക്കുന്നില്ല. എന്നാൽ വി. വേദപുസ്തകവിവർത്തനത്തിൽ ഇരുവരും ദീർഘനാളുകൾ ഒന്നിച്ചുപ്രവർത്തിച്ചതിന്റെ കാവ്യസ്മരണ ഇവിടെ സംഗതമാണ്. 18, 19 നൂറ്റാണ്ടുകളിലെ സുറിയാനി പണ്ഡിതന്മാരായിരുന്നു ഇരുവരും എന്നത് സുവിദിതമാണ്. ഒരു ഭാഷയിൽ എഴുതപ്പെട്ടത് മറ്റൊന്നിലേക്ക് മൊഴിമാറ്റം നടത്തണമെങ്കിൽ രണ്ടു ഭാഷകളും നന്നായി അറിഞ്ഞിരിക്കണം എന്നത് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. അവർ നിർവഹിച്ച വേദപുസ്തക തർജിമയ്ക്ക് ഭാഷാപരമായ ചില പ്രത്യേകതകളുണ്ട്.

ആധുനിക മലയാളം പരിശീലിച്ചിട്ടുള്ള ഇന്നത്തെ തലമുറയ്ക്ക് ദുർഗ്രഹമായി തോന്നിയേക്കാവുന്ന ചില പ്രയോഗങ്ങളും, വാക്കുകളും അതിൽ കണ്ടേക്കാം. സുറിയാനിഭാഷയുടെ സ്വാധീനമുള്ള ചില പ്രയോഗങ്ങളാണ് അവ. സുറിയാനി ഭാഷയുടെ അന്തഃസത്ത ഉൾക്കൊണ്ട് കഴിവതും പദാനുപദമായി തർജിമ ചെയ്യുക എന്നതായിരുന്നു അവരുടെ ലക്ഷ്യം. ഏതാനും

ഉദാഹരണങ്ങൾ നൽകട്ടെ.

**സർവനാമകപ്രത്യയങ്ങളുടെ തർജമ**

ഉടമസ്ഥ അർത്ഥം ലഭിക്കുവാനാണല്ലോ സർവനാമികപ്രത്യയങ്ങൾ നാമങ്ങളോടു ചേർക്കുന്നത്. ബ്റോ ദ്ദാവീദ് എന്നാൽ ദാവീദിന്റെ പുത്രൻ എന്നർത്ഥം. ബ്റോ എന്ന പദത്തോട് സർവനാമികപ്രത്യയം ചേർത്ത് ബ്റേ ദ്ദാവീദ് എന്നു പ്രയോഗിക്കുന്ന രീതിയും സുറിയാനിയിൽ സർവസാധാരണമാണ്. ബ്റോ എന്നത്, ബ്റേ ആകുമ്പോൾ വരുന്ന വ്യത്യാസം ഊന്നലിന്റെ (ലഘുവക്ഷരം)മാത്രമാണ്. ഇന്നത്തെ തർജമക്കാരെല്ലാം രണ്ടുരൂപങ്ങളെയും ദാവീദിന്റെ പുത്രൻ എന്നു മാത്രമേ തർജമ ചെയ്യൂ. എന്നാൽ 19-ാം നൂറ്റാണ്ടിലെ തർജമ ദാവീദിന്റെ അവന്റെ പുത്രൻ എന്നാണ്. മത്തായിയുടെ സുവിശേഷം ആദ്യ വാക്യം തർജിമ ചെയ്യപ്പെട്ടിരിക്കുന്നത്; അബറാഹത്തിന്റെ അവന്റെ പുത്രനും, ദാവീദിന്റെ അവന്റെ പുത്രനും എന്നാണ്.

**ക്രിയകളുടെ പ്രയോഗം**

ക്രിയകളുടെ പ്രയോഗത്തിലും ചില പ്രത്യേകതകളുണ്ട്. ക്രിയകളുടെ കർത്താവിന്റെ ലിംഗ വചനങ്ങൾക്കനുസരിച്ച് ക്രിയാരൂപത്തിൽ മാറ്റംവരുന്ന സ്വഭാവം സുറിയാനി ഭാഷയ്ക്കുണ്ടല്ലോ. (ക്രിയകളുടെ പെരുക്കം - ഭീഷൗഴമശേീ ീള് ്യലൃയ). ഒരു ക്രിയയുടെ കർത്താവ് ഒരു സർവനാമം മാത്രമാകുമ്പോൾ ആ സർവനാമം കൂടാതെ ക്രിയ മാത്രം ഉപയോഗിച്ചാൽ മതിയാകും. അതായത് ഓരോ ക്രിയയോടും ചേർന്ന് ഒരു സർവനാമം കൂടിയുണ്ട് - അവ്‌ലേദ് എന്നാൽ അവൻ ജനിപ്പിച്ചു എന്നാണ് അർത്ഥം. പക്ഷെ കർത്താവ് ഒരു നാമമാകുമ്പോൾ പിന്നീട് ആ സർവനാമം കൂടി പറയേണ്ടതില്ല. അബ്രഹാം അവ്‌ലേദ് ലിസ്ഹോക്ക് എന്നാൽ അബ്രഹാം ഇസ്ഹാക്കിനെ ജനിപ്പിച്ചു എന്നു മാത്രം തർജിമ ചെയ്താൽ പൂർണ്ണമാണ്. എന്നാൽ നമ്മുടെ കഥാപുരുഷന്മാർ അതിനെ അബ്രഹാം ഇസ്ഹാക്കിനെ അവൻ പിറപ്പിച്ചു (മത്താ. 1.2) എന്നാണ് തർജിമ ചെയ്തിരിക്കുന്നത്. ആധുനിക വായനക്കാരന് ഈ തർജിമ അർത്ഥശൂന്യവും ദുർഗ്രഹവുമായി തോന്നിയേക്കാം.

കർമ്മത്തെ സൂചിപ്പിക്കുവാൻ ക്രിയകളോട് പ്രത്യയം ചേർക്കുമ്പോഴും വാചകം വികലമായിത്തോന്നാം. നാഹീവ് ആമ്മേ (സ്വന്തജനത്തെ അവൻ ജീവിപ്പിക്കും മത്താ. 1: 21) എന്നതിന്റെ മലയാളം, തന്റെ ലോകരെ അതിനെ അവൻ ജിവിപ്പിക്കും എന്നാണ്.

കർമ്മണി ക്രിയകളുടെ പ്രയോഗം സുറിയാനിയിൽ കൂടുതലാണ്. ചില സുറിയാനി ക്രിയകൾക്ക് കർമ്മണിയുടെ രൂപമുണ്ടെങ്കിലും അർത്ഥത്തിൽ അവ കർതൃപ്രയോഗത്തിനു തുല്യമാണ്. എസ്തിലേദ് = ജനിച്ചു; എത്റാഇ = ചിന്തിച്ചു; എത്ത്‌സീ = ഭ്രമിച്ചു; എത്ഹമാത്ത് = കോപിച്ചു എന്നിവയെല്ലാം ഉദാഹരണങ്ങളാണ്. എന്നാൽ ഇവയെല്ലാം ആദ്യമലയാള വേദപുസ്തകത്തിൽ തർജിമ ചെയ്തിരിക്കുന്നത് ജനിക്കപ്പെട്ടു, നിരുവിക്കപ്പെട്ടു(മത്ത. 1: 19); ഇളകപ്പെട്ടു (മത്ത. 2: 2) കോപിക്കപ്പെട്ടു (മത്ത. 2: 16) എന്നെല്ലാമാണ്.

ഉണ്ടായി, സംഭവിച്ചു എന്നെല്ലാം അർത്ഥമുള്ള ഹ്‌വോ എന്ന സുറിയാനി ക്രിയ





യുടെ തർജിമ ആധുനിക വായനക്കാരന് വളരെ ദുഷ്കരമായി തോന്നിയേക്കാം. മറ്റു ക്രിയകളോടുചേർത്ത് അപൂർണ്ണ വർത്തമാനകാലം (Past continuous) സമ്പൂർണ്ണ ഭൂതകാലം (Pluperfect) എന്നിവ ഉണ്ടാക്കുവാൻ ഹ്വോ ഉപയോഗിക്കാറുണ്ട്. വർത്തമാനകാലത്തിന്റെ കൂടെ ഈ വാക്ക് ഉപയോഗിച്ചാൽ പലസാഹചര്യങ്ങളിലും അതിനെ ഭൂതകാലമാക്കുക മാത്രമാണ് ഹ്വോ യുടെ ദൗത്യം. എന്നാൽ പുലിക്കോട്ടിൽ തിരുമേനിയുടെ തർജിമയിൽ ഈ വാക്കിന് തത്തുല്യമായി പ്രയോഗിക്കുന്നത് വായ എന്ന വാക്കാണ്. മ്ശായെൽ ഹ്വോ എന്നതിന് ചോദിക്കുന്നുവായ (മത്ത. 2: 4)എന്നും ഓസേൽ ഹ്വോ എന്നതിന് പോകുന്നുവായി (മത്ത. 2: 9)എന്നും മൊഴിമാറ്റം നടത്തിയിരിക്കുന്നു.

ഒരു സുറിയാനി വാക്കിന് ഒരു മലയാളം വാക്ക് ഉപയോഗിക്കുക എന്ന അടിസ്ഥാന തത്ത്വം ആവുന്നത്ര പാലിക്കുവാനുള്ള ശ്രമമാണ് കായംകുളം റമ്പാനും, പുലിക്കോട്ടിൽ തിരുമേനിയും കൂടി നടത്തിയിട്ടുള്ളത്. ദേൻ, ഗേർ എന്നീ സുറിയാനി പദങ്ങൾ ഇന്ന് പലപ്പോഴും തർജിമ ചെയ്യാതെ വിടുകയാണ് പതിവ്. എന്നാൽ നമ്മുടെ പിതാക്കന്മാർ ഈ പദങ്ങൾ ഓരോന്നും എന്നാൽ, എങ്കിൽ എന്നെല്ലാം അർത്ഥം കൊടുത്ത് എപ്പോഴും മൊഴിമാറ്റം ചെയ്തിരിക്കുന്നു. ആ തർജിമ രീതിയുടെ അന്തഃസത്ത വെളിവാകുന്ന ഒന്നു രണ്ടു വാചകങ്ങൾ മത്തായിയുടെ സുവിശേഷത്തിൽ നിന്ന് ഉദ്ധരിക്കട്ടെ.

എസ്ദ്ബർ യേശു മെൻ റൂഹോ ദ്കുദ്ശോ = റൂഹാ കുദ്ശായിൽ നിന്ന് യിശോതമ്പുരാനെ കൂട്ടിക്കൊണ്ടു പോകപ്പെട്ടു. (4: 1) മീസ് ല്ഹൂൻ ഗേർ ഹോനൂൻ ദ്ബോഹ്ഗൻ ഹാവ് = അന്വേഷിക്കുന്നവായി യെന്നയവരവർക്കവരുമരിച്ചു. (2: 20) ഹോലേൻ കീഫേ നെഹ്വ്യോൻ ലഹ്മോ = ഇവ കല്ലുകൾ അപ്പം അവയാകുവാൻ (4: 3) ബ്ഹൂൻ ദേൻ ബ്യവ്മോസോ ഹോനൂൻ = എന്നാൽ ആ ദിവസങ്ങളിൽ അവയിൽ (3: 1)

ഈ രണ്ടു പിതാക്കന്മാർ ആദ്യമായി സ്വീകരിച്ച മൊഴിമാറ്റ രീതിയൊന്നുമല്ല ഇത്. 18, 19 നൂറ്റാണ്ടുകളിൽ കേരളത്തിലെ മൽപ്പാൻ പാഠശാലകളിൽ നില നിന്നിരുന്ന തർജിമ രീതി തന്നെയാണിത്. അക്കാലത്തെ മറ്റു തർജിമകൾ നോക്കിയാലും ഏതാണ്ട് ഇതേ രീതി തന്നെ കാണാൻ കഴിയും. സുവിശേഷങ്ങൾ ആദ്യമായി പൂർണ്ണമായും മലയാളത്തിൽ പുസ്തകരൂപത്തിൽ പുറത്തിറക്കിയതിന്റെ പിന്നിലെ പ്രധാന ശിൽപ്പികൾ ഇവരായിരുന്നു എങ്കിലും അതിനു മുമ്പ്, ഏറ്റവും കുറഞ്ഞത് ഞായറാഴ്ചകളിൽ വായിക്കേണ്ട ഏവൻഗേലിയോൻ ഭാഗങ്ങളെങ്കിലും പല മൽപ്പാൻ ഭവനങ്ങളിലും ഭാഗികമായി തർജിമ ചെയ്യപ്പെട്ടിരുന്നിരിക്കണം. സുറിയാനി നോക്കി അപ്പോൾ തന്നെ മലയാളത്തിൽ വായിക്കുന്ന പതിവും നിലനിന്നിരുന്നല്ലോ. അതിനെല്ലാം ഉപയോഗിച്ചിരുന്ന ഒരു രീതി തന്നെയാവണം ഇവർ രണ്ടുപേരും അവലംബിച്ചത്.

ഇപ്രകാരമുള്ള പദാനുപദ തർജിമയ്ക്ക് ചില ദോഷങ്ങളും, ഗുണങ്ങളുമുണ്ട്. മലയാളഭാഷയുടെ വ്യാകരണത്തിനും വാചകഘടനയ്ക്കും ചേരാത്ത പലപ്രയോഗങ്ങളും ഇതിലുണ്ട്. അതുകൊണ്ടുതന്നെ ചില ആശയങ്ങൾ മനസിലാക്കാൻ തന്നെ പ്രയാസമുണ്ടാകുന്നു - പ്രത്യേകിച്ച് പുതിയ തലമുറയ്ക്ക്. എന്നാൽ മലയാളം വായിക്കുമ്പോൾതന്നെ സുറിയാനിവശമുള്ള

ഒരാൾക്ക്, സുറിയാനി മൂലത്തിലെ പ്രയോഗം എന്താണെന്നു മനസിലാക്കാനുള്ള സാദ്ധ്യത ലഭിക്കുന്നു എന്നത് ഈ രീതിയുടെ ഒരു ഗുണമാണ്.

## വിലാപകാവ്യം

പുലിക്കോട്ടിൽ തിരുമേനി രചിച്ച വിലാപകാവ്യത്തിൽ മുൻകാല പിതാക്കന്മാർ സ്വീകരിച്ച സമാനമായ കാവ്യങ്ങളുടെ ശൈലിതന്നെയാണ് അവലംബിക്കുന്നത് എന്നു പ്രസ്താവിച്ചു കഴിഞ്ഞതല്ലോ. ഒരു രചനയുടെ ആരംഭത്തിൽ ദൈവമഹത്വത്തെ വർണ്ണിച്ചതിനു ശേഷം വിഷയത്തിലേക്കു കടക്കുക എന്നത് പൂർവപിതാക്കന്മാരുടെ ശൈലിയായിരുന്നു. മാർ അപ്രേം, മാർ യാക്കോബ് തുടങ്ങിയ സുറിയാനി പിതാക്കന്മാരുടെ രചനകളുടെ ഒരു പൊതു സ്വഭാവമായിരുന്നു അത്. പുലിക്കോട്ടിൽ തിരുമേനിയും ഇവിടെ ആദ്യപാദത്തിൽ ദൈവത്തിന്റെ സർവ്വ മഹത്വങ്ങളെയും വർണ്ണിച്ച ശേഷം പറയുന്നു: നിന്റെ മഹാകരുണയാൽ എന്നെ താങ്ങിക്കൊള്ളണമേ എന്ന്. ആദ്യ ആശയത്തിന്റെ പിന്നാലെ പിതാക്കന്മാർ അവരുടെ താഴ്മ വിവരിക്കാറുണ്ട്. ജ്ഞാനം നിറഞ്ഞവൻ ദൈവമാണ്, ഈ വർണ്ണന നടത്തുവാൻ എനിക്ക് ശക്തിപോരാ, എന്റെ നാവിനെ ബലപ്പെടുത്തി, എന്നിൽകൂടി സംസാരിക്കണമേ ; എന്നീ വിധത്തിലുള്ള, താഴ്മ വെളിപ്പെടുത്തുന്ന വചനങ്ങൾ സാരമായി ഈ കാവ്യത്തിൽ കാണുന്നില്ല. ദൈവം വിജ്ഞാനം നിറഞ്ഞവനാണ് എന്നൊരു പരാമർശം മാത്രമേ ഇവിടെയുള്ളു. എന്നാൽ ദൈവത്തിന്റെ ന്യായപ്രമാണം ധ്യാനിച്ച് അതിന്റെ ആഴവും പരപ്പും ഗ്രഹിക്കുവാൻ ദൈവം മനുഷ്യനെ യോഗ്യനാക്കേണ്ടത് ആവശ്യമാണെന്ന ചിന്ത മൂന്നാം പാദത്തിൽ സുവിദിതമാണ്. അതേ പാദം, ദൈവത്തെ സംബോധനചെയ്ത് ആരംഭിച്ചിട്ട് പെട്ടെന്ന് തന്റെ സുഹൃത്തിലേക്ക് തിരിയുന്നു. 10 ചരണങ്ങളുള്ള കാവ്യത്തിന്റെ അവസാനത്തെ മൂന്നെണ്ണത്തിൽ വീണ്ടും ദൈവസമക്ഷത്തിലുള്ള പ്രാർത്ഥനയും അപേക്ഷയുമാണ് പ്രതിപാദ്യ വിഷയം.

തന്റെ സുഹൃത്തിനെ ഉയിർപ്പിക്കണമേ എന്ന അപേക്ഷ രണ്ടു പ്രാവശ്യം ആവർത്തിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വേർപാടിൽ ഉണ്ടായ വ്യഥയിൽ നിന്നും വീണ്ടെടുക്കണമേ എന്ന അപേക്ഷയും കാവ്യത്തിലെ ഒരു മുഖ്യ ആശയമാണ്. ചിലപ്പോൾ ഒരേ പാദത്തിൽ തന്നെ സംബോധന സുഹൃത്തിൽ നിന്നും ദൈവത്തിലേക്കും, ദൈവത്തിൽ നിന്നും സുഹൃത്തിലേക്കും മാറുന്ന പ്രവണത, വായനക്കാരിൽ അല്പം ആശയക്കുഴപ്പം സൃഷ്ടിച്ചേക്കാം. (ഉദാ. ചരണം 3, 8)

ഇരുവരും തമ്മിലുള്ള ബന്ധത്തിൽ പറയേണ്ടിയിരുന്ന ചിലതെല്ലാം പറയാതെ പോയി എന്നൊരു ആരോപണം ഉണ്ടായതായി സൂചന കാണുന്നുണ്ട്. ഈ വചനങ്ങളുടെ അർത്ഥവ്യാപ്തി, ഇരുവരുടെയും ചരിത്രം വേണ്ടവിധം ആഴമായി പഠിച്ചാൽ മാത്രമേ മനസിലാകൂ. ഉറ്റമിത്രത്തിന്റെ വേർപാടിൽ അതീവമായി ദുഃഖിക്കുന്ന ഒരു മനസിൽനിന്നുതിർന്ന സ്നേഹനിർഭരമായ വചനങ്ങൾ എന്നു മാത്രമേ ഈ കാവ്യത്തെക്കുറിച്ച് സമഗ്രമായി പറയാനാവൂ. ഏതായാലും വിലാപകാവ്യശാഖയ്ക്ക് ഇതൊരു അമൂല്യനിധി തന്നെയാണ്. ■

# പഴയസെമിനാരിയും ഇംഗ്ലീഷ് വിദ്യാഭ്യാസവും

ഫാ. ഡോ. ജേക്കബ് മാത്യു
പഴയ സെമിനാരി, കോട്ടയം

**ആമുഖം**

"വിദ്യാവെളിച്ചത്തിന്റെ വ്യാപനത്തിന് തടസ്സമോ കാലതാമസമോ ഉണ്ടാകാതെയിരിക്കുവാൻ, സംസ്ഥാനത്തെ വിദ്യാഭ്യാസചെലവു മുഴുവനും പൊതുഖജനാവിൽ നിന്ന് നിർവഹിച്ചു കൊള്ളും." തിരുവിതാംകൂർ നാട്ടുരാജ്യം* ഭരിച്ചിരുന്ന റാണി ഗൗരി പാർവ്വതിഭായി (1815 – 29)** 1817 ൽ പുറപ്പെടുവിച്ച കല്പനയുടെ പ്രസക്തഭാഗമാണിത്. ഈ കല്പന പുറപ്പെട്ടതിന്റെ 175–ാം വാർഷികത്തിൽ, കൃത്യമായി കുറിച്ചാൽ 1991 ഏപ്രിൽ 18–ാം തിയ്യതി കേരളത്തെ സംബന്ധിച്ച് ഒരു പ്രഖ്യാപനമുണ്ടായി. കേന്ദ്രസാക്ഷരതാമിഷന്റേതായ ആ പ്രഖ്യാപനം, ഭാരതത്തിൽ സമ്പൂർണ്ണസാക്ഷരത നേടിയ ആദ്യസംസ്ഥാനമെന്ന പദവി കേരള സാംസ്കാരികതനിമയുടെ അകക്കുപ്പായത്തിന്റെ നെഞ്ചിൽ തുന്നിച്ചേർത്ത തങ്കലിപി മുദ്രയായിരുന്നു. തിരുവിതാംകൂർ ഭരിച്ച രാജാക്കന്മാരുടെയും റാണിമാരുടെയും ഉത്പതിഷ്ണുത്വവും ഒരു ജനതയുടെ സഹകരണവും അവരുടെ നേതൃത്വത്തിന്റെ സമർപ്പണവും അതിൽ തുല്യംപാർത്തി നില്പുണ്ട്. എന്നാൽ ഈദൃശ ഔന്നത്യങ്ങൾക്കു നാന്ദിയും വളർച്ചയും സാക്ഷാത്കാരവും നൽകുന്നതിൽ നിർണ്ണായകമായ ഇംഗ്ലീഷ് വിദ്യാഭ്യാസാരംഭമാണ് ഈ കുറിപ്പിന്റെ താല്പര്യം.

**കേരളം സാമൂഹിക-സാംസ്കാരിക വളർച്ചയിൽ**

ഏറെ പരിഷ്കൃതവും, വളർച്ചയുടെ മാനദണ്ഡങ്ങളിലും അളവുകോലിലും ഏറ്റവും ഉയർന്നു നിൽക്കുകയും ചെയ്യുന്ന യുണൈറ്റഡ് സ്റ്റേറ്റ്സ് ഓഫ് അമേരിക്കയുടെ പൊതുവിദ്യാഭ്യാസ സാക്ഷരതാ നിലവാരത്തിനടുത്തോ അതിനു മുകളിലോ ഉള്ള നിലവാരം പുലർത്തുന്നത്രേ കേരളം എന്ന കൊച്ചു തെന്നിന്ത്യൻ സംസ്ഥാനം. സാമൂഹിക വളർച്ചയുടെ മാനദണ്ഡങ്ങളിലും വികസിതരാജ്യങ്ങളുടെ നിലവാരത്തിൽ തലയുയർത്തി നിലകൊള്ളുന്ന കേരളത്തിന്റെ ഉയർന്ന സാമൂഹിക-സാംസ്കാരിക നിലവാരത്തിന് അടിത്തറപാകിയ ഘടകങ്ങൾ അനവധിയാണ്. എന്നാൽ വിദ്യാർജ്ജനത്തിനും അതിൽ തന്നെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും നല്കിയ പ്രാധാന്യം പ്രശംസനീയമാണ്.

**ആംഗലേയ വിദ്യാഭ്യാസം കേരളത്തിൽ**

കേരളത്തിന്റെ സാംസ്കാരിക വളർച്ചയിൽ നിർണ്ണായകമായ പങ്ക്വഹിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആരംഭം സംബന്ധിച്ചുള്ള ചർച്ചയിൽ എക്കാലത്തും ഉയർന്നുനിൽക്കുന്ന





സ്ഥലവും സ്ഥാപനവുമാണ് കോട്ടയം എന്ന പട്ടണവും, അവിടെ 1815 ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ സ്ഥാപിച്ച സിറിയൻ കോളജ് എന്ന പഠിത്തവീടും. പത്തൊമ്പതാംനൂറ്റാണ്ടു മുതൽ ലഭ്യമായ സ്വദേശ–വിദേശ എഴുത്തുകാരുടെ ലേഖനങ്ങളും ശക്തമായ സാംസ്കാരിക പൈതൃക സാക്ഷ്യവും അതിനുണ്ട്.

കോട്ടയം മീനച്ചലാറിന്റെ തീരപ്രദേശത്ത് തിരുവിതാംകൂർ റാണി ഗൗരി പാർവ്വതീഭായി സൗജന്യമായി നല്കിയ സ്ഥലത്ത് 1814–15 കാലഘട്ടത്തിൽ പ്രവർത്തനം ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണ് സുറിയാനി സെമിനാരി അഥവാ കോട്ടയം കോളജ്. അവിടെയാണ് കേരളത്തിൽ ക്രമീകൃതമായും തുടർച്ചയായും ഇംഗ്ലീഷ്പഠനം ആരംഭിച്ചത്. തിരുവിതാംകൂറിൽ ദിവാനും റസിഡന്റുമായി ഒരേസമയം ചുമതല നിർവഹിച്ച കേണൽ ജോൺ മൺറോ (1811–14, Col John Munroe) യുടെ പ്രോത്സാഹനത്തിൽ സി.എം.എസ്. എന്ന ചർച്ച് മിഷനറി സൊസൈറ്റി (Church Missionary Society) വിദ്യാഭ്യാസ പ്രവർത്തനം ഏകോപിപ്പിക്കുവാൻ നിയോഗിച്ച റവ. ബെഞ്ചമിൻ ബെയ്‌ലിയാണ് (Rev. Benjamin Bailey) 1817–ൽ കോട്ടയം കോളജിൽ ഇത് ആരംഭിച്ചത്. എന്നാൽ അതിന് അടിത്തറയും താല്പര്യവും ഇടവും ഒരുക്കിയത് മലങ്കരയുടെ അഭിമാനമായ ഇട്ടൂപ്പ് റമ്പാൻ എന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസും ആദ്ദേഹത്തിന്റെ ജ്ഞാന ഗർഭത്തിൽ നിന്നുദയം ചെയ്ത സിറിയൻ സെമിനാരിയുമായിരുന്നു.

**ഇട്ടൂപ്പ് റമ്പാനും ഇംഗ്ലീഷ് വിദ്യാഭ്യാസവും**

സിറിയൻ സെമിനാരിയുടെ ആരംഭത്തിന്, ക്രൈസ്തവസമൂഹം, ഇട്ടൂപ്പ് റമ്പാൻ എന്ന പുലിക്കോട്ടിൽ ജോസഫ് റമ്പാനോട് കടപ്പെട്ടിരിക്കുന്നതുപോലെ, കേരളത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസാരംഭത്തിന് കേരളത്തിലെ പൊതുസമൂഹം കടപ്പെട്ടിരിക്കുന്നത് അദ്ദേഹത്തോടു തന്നെയാണ്.

1813 ഫെബ്രുവരി 18 ന് സെമിനാരി കെട്ടിടത്തിന്റെ നിർമ്മാണം ആരംഭിച്ച് 1815 മാർച്ചിൽ വൈദിക പഠനത്തിന് തുടക്കംക്കുറിച്ച് അധികം താമസിയാതെ തന്നെ ഇംഗ്ലീഷ് വിദ്യാഭ്യാസവും അവിടെ സമാരംഭിക്കുകയുണ്ടായി. അങ്ങനെ എഴുപതിലധികം ഗ്രാമീണ പള്ളിക്കൂടങ്ങളുടെ ഏകോപനത്തിനു പ്രാഥമിക വിദ്യാഭ്യാസപ്രവർത്തനങ്ങളുടെ സിരാകേന്ദ്രവുമായി അത് രൂപാന്തരപ്പെട്ടു. തിരു–കൊച്ചി നാട്ടുരാജ്യങ്ങളിൽ ഔപചാരിക വിദ്യാഭ്യാസകേന്ദ്രങ്ങളോ പ്രത്യേകിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസ കേന്ദ്രങ്ങളോ ഇല്ലാതിരുന്ന കാലഘട്ടമായിരുന്നു 19–ാം നൂറ്റാണ്ടിന്റെ ആദ്യപാദം എന്നത് പ്രത്യേക ശ്രദ്ധയാകർഷിക്കുന്നു.

കോട്ടയം സിറിയൻ കോളജ് എന്ന വൈദിക പാഠശാലയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസ കേന്ദ്രം ഔപചാരികമായി സമാരംഭിച്ചത് 1817 ൽ ആണെങ്കിലും അതിന് രണ്ടുവർഷം മുമ്പു മുതൽ കുറഞ്ഞത് ആറ് ഭാഷകൾ പഠിക്കുന്നതിനും ഭരണരംഗത്ത് ശോഭിക്കുവാൻ കഴിവും, അറിവും പ്രാപ്തിയും നേടത്തക്ക രീതിയിൽ അദ്ധ്യാപനം നിർവഹിക്കുവാനും ക്രമീകരിച്ചത് ഇട്ടൂപ്പ് റമ്പാൻ എന്ന സെമിനാരി സ്ഥാപകനായിരുന്നു. സുറിയാനി, മലയാളം, സംസ്കൃതം, എബ്രായ, ഗ്രീക്ക്, ലാറ്റിൻ എന്നീ ഭാഷകൾക്കൊപ്പം ഗണിതശാസ്ത്രം തത്വചിന്ത എന്നിവയും അവിടെ പഠിപ്പിച്ചിരുന്നു. ഇക്കാരണത്താൽ പൊതുവിദ്യാഭ്യാസത്തിന് ഉതകുന്ന നല്ല ഒരുകേന്ദ്ര

മായി തിരുവിതാംകൂർ ഭരണാധികാരികൾ കോട്ടയം കോളജിനെ അംഗീകരിച്ചിരുന്നു.

വൈദികപഠനകേന്ദ്രത്തിന്റെയും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെയും ആരംഭംകുറിച്ച് അധികകാലം കഴിയുംമുമ്പ് ഇട്ടൂപ്പ് റമ്പാൻ മെത്രാപ്പോലീത്ത സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു എന്നത് നിയോഗവും അക്കാലഘട്ടത്തിന്റെ ആവശ്യവുമായിരുന്നു. എന്നാൽ അതിനുമുമ്പു തന്നെ ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയുടെയും ഭരണാധികാരികളായ രാജകുടുംബത്തിന്റെയും ആദരവിന് അദ്ദേഹം പാത്രീഭൂതനായിത്തീർന്നു. അതുകൊണ്ടുതന്നെയാണ്, അദ്ദേഹത്തിന്റെ സമുദായത്തിന് വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കും മറ്റുമായി ഇരുപതോളം ഏക്കർ സ്ഥലം കരമൊഴിവാക്കി ലഭിക്കുന്നതിന് ഇടയായത്.

**നേതാവും സാഹചര്യവും ഒരുക്കപ്പെടുന്നു**

സാഹചര്യത്തിന്റെ സമ്മർദ്ദങ്ങളെ നേരിട്ട് അതിനെ നന്മ ചെയ്യുന്നതിനുള്ള അവസരമാക്കുന്നത് ഇട്ടൂപ്പ് റമ്പാന് ഒരു ശീലമായിരുന്നു. അദ്ദേഹം കോട്ടയത്തെത്തുന്നതിന് മുമ്പ് ടിപ്പു സുൽത്താന്റെ പടയോട്ടത്തിൽ കുന്നംകുളം ദേശവും പള്ളികളും നശിപ്പിക്കപ്പെടുകയുണ്ടായി. ഭയന്നോടിയവർക്കു ധൈര്യംപകർന്നുകൊണ്ട് ഇടവകപ്പള്ളിയായ കുന്നംകുളം ആർത്താറ്റ് സെന്റ് മേരിയുടെ പള്ളിയകത്ത് അദ്ദേഹം പാർത്തു, ദൈവാലയം അറ്റകുറ്റപ്പണി തീർത്ത ശേഷം ക്രിസ്തുവിൽ ഇടവക ജനങ്ങളെ ശക്തിപ്പെടുത്തുക മാത്രമല്ല, വൈദിക വിദ്യാഭ്യാസത്തിനുള്ള കേന്ദ്രം ആരംഭിക്കേണ്ടതിനെക്കുറിച്ച് ആളുകളെ ബോധവൽക്കരിക്കുന്ന യജ്ഞത്തിൽ ഏർപ്പെടുകയും ചെയ്തു.

**കേണൽ മൺറോ**

അന്ന് സഭാഭരണം നിർവ്വഹിച്ചുവന്ന എട്ടാം മാർത്തോമ, ഇട്ടൂപ്പ് റമ്പാന്റെ സെമിനാരി സ്ഥാപനം എന്ന നവീനാശയത്തിന് എതിരല്ലായിരുന്നെങ്കിലും സഞ്ചിതനിക്ഷേപത്തിന്റെ പലിശയുടെ വിനിയോഗം സംബന്ധിച്ച് ഭിന്നത മറനീക്കി പുറത്തുവന്നു. എന്നാൽ കേണൽ മൺറോയുടെ ഇടപെടൽമൂലം, ദൈവശാസ്ത്രപഠനസ്ഥലമൊരുക്കുവാനുള്ള റമ്പാന്റെ ആഗ്രഹം നിവർത്തിച്ചു കിട്ടുന്നതിനുള്ള യജ്ഞം തുടരുന്നതിനും, സുറിയാനിക്രിസ്ത്യാനികളോട് ആഭിമുഖ്യം പുലർത്തുകയും അവരുടെ വൈദികരുടെ കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിന് ആഗ്രഹിച്ചുമിരുന്ന കേണൽ മൺറോയുമായി ചേർന്ന് പരിശ്രമം തുടരുന്നതിനും സഭാനേതൃത്വം അനുമതി നൽകി എന്നത് ശ്രദ്ധാർഹമാണ്. സുറിയാനി സമൂഹത്തിന്റെ നിലപാടുകളിൽ ആഭിമുഖ്യവും റോമൻകത്തോലിക്കാ രീതികളോട് അതിലേറെ അകൽച്ചയും മുൻവിധിയും വച്ചുപുലർത്തിയിരുന്ന ദൈവകാര്യതല്പരനായ മൺറോ സായിപ്പ് പ്രത്യേക താല്പര്യമെടുത്ത് മുമ്പ് നിക്ഷേപിച്ചിരുന്ന സഞ്ചിതതുക*യുടെ കുടിശ്ശിക ഉൾപ്പെടെയുള്ള മുഴുവൻ പലിശയും റമ്പാന് നൽകുന്നതിന് ഉത്തരവിറക്കി എന്നുമാത്രമല്ല, കോട്ടയം മീനച്ചിൽ ആറിന്റെ (പുഴയുടെ) തീരത്ത് 16 ഏക്കർ സ്ഥലം കരമൊഴിവാക്കി ലഭിക്കുന്നതിന് രാജകൊട്ടാരത്തിൽ ശുപാർശ നൽകി അത് ഉറപ്പാക്കുകയും ചെയ്തു. മൺറോ സായിപ്പിനോട് മമത പുലർത്തിയിരുന്ന റാണിക്ക് അദ്ദേഹത്തിനു താല്പര്യമുള്ള സമൂഹത്തെ ഉയർത്തുന്നതിനുള്ള പരിശ്രമത്തിൽ പങ്കാളിയാകുന്നതിന് അത് ഒരു അവസരവുമായിത്തീർന്നു.

മെത്രാപ്പോലീത്ത അല്ലാത്ത വ്യക്തി സഞ്ചിത നിക്ഷേപത്തിന്റെ പലിശതുക സമുദായത്തിനു വേണ്ടി സ്വീകരിക്കുന്നതിൽ നടപടിപിശകുണ്ട് എന്ന് അധികാരികൾ ചൂണ്ടിക്കാണിച്ചപ്പോൾ പോരായ്മ നികത്തുന്നതിന് ഇട്ടൂപ്പ് റമ്പാൻ സമുദായത്തിന്റെ മെത്രാപ്പോലീത്തസ്ഥാനം സ്വീകരിക്കണമെന്ന് പ്രോത്സാഹിപ്പിച്ചതും കേണൽ മൺറോ സായിപ്പ് തന്നെയായിരുന്നു.

ഇട്ടൂപ്പ് റമ്പാന്റെയും കേണൽ മൺറോയുടെയും അതുവഴി മിഷനറിമാരുടേയും ദർശനത്തിലും സംയുക്തഅധ്വാനത്തിലും ആണ് വിദ്യാഭ്യാസപ്രവർത്തനങ്ങൾ സമാരംഭിച്ചത് എങ്കിലും കാഴ്ചപ്പാടിലും പ്രവർത്തിയിലും വ്യത്യസ്ത മനോഭാവവും രീതികളുമാണ് അവർ പുലർത്തിയിരുന്നത്. സെമിനാരി പ്രവർത്തനങ്ങളും സഭാപ്രവർത്തനങ്ങളും കുറ്റമറ്റതാക്കണമെന്ന ലക്ഷ്യത്തോടെ തോമസ് നോർട്ടൻ എന്ന സായിപ്പ് സെമിനാരിയിൽ താമസിച്ച് ദൈനംദിന പ്രവർത്തനങ്ങളിൽ ഏർപ്പെടണമെന്ന് കേണൽ മൺറോ ആഗ്രഹിച്ച് റമ്പാനോട് നിർദ്ദേശിച്ചു എങ്കിലും അതു സംബന്ധിച്ച് വ്യത്യസ്തമായ നിലപാടുകളാണ് ഇട്ടൂപ്പ് റമ്പാനും കേണൽ മൺറോയും വച്ചുപുലർത്തിയത്. വിദേശമിഷനറിമാർ സെമിനാരിയിൽ താമസിച്ച് പ്രവർത്തിക്കുന്നതിനോ സഭാവിശ്വാസികളെയും ഭാവി വൈദികരെയും സ്വാധീനിക്കുവാൻ ഇടയാക്കുന്നതിനോ റമ്പാന് താല്പര്യമില്ലായിരുന്നു. റമ്പാന്റെ കാഴ്ചപ്പാടിലെ ദൃഢതയും സദുദ്ദേശവും മൺറോ അംഗീകരിക്കുകയുണ്ടായി. ഇതിന്റെ തുടർച്ചയായാണ് സി.എം.എസ്. മിഷനറിമാരായ തോമസ് നോർട്ടൻ, ബെഞ്ചമിൻ ബയ്‌ലി ജോസഫ് ഫെൻ ഹെൻറി ബേക്കർ എന്നിവർ കോട്ടയം സെമിനാരിയിലോ കോട്ടയം പട്ടണത്തിലോ താമസിക്കാതെ ആലപ്പുഴകേന്ദ്രമാക്കി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടത്. എന്നാൽ സെമിനാരി അധ്യാപനത്തിലും മറ്റ് പ്രവർത്തനങ്ങളിലും അവരുടെ കഴിവുകൾ തുടർന്നും പ്രയോജനപ്പെടുത്തുകയുണ്ടായി.

**ഇംഗ്ലീഷ് വിദ്യാഭ്യാസം അമ്മമടിയിൽ നിന്ന് പുറത്തേക്ക്**

1816 നവംബറിൽ ഇട്ടൂപ്പ്റമ്പാൻ എന്ന പുലിക്കോട്ടിൽ ദീവന്നാസിയോസ് കാലംചെയ്തു. അദ്ദേഹത്തിനു ശേഷവും ഇംഗ്ലീഷ് വിദ്യാഭ്യാസവും വൈദികപഠനവും സെമിനാരിയിൽ തുടർന്നുവന്നു. 1820 ൽ കേരളത്തിലെ തന്നെ ആദ്യമുദ്രണകേന്ദ്രം (Printing Press) സെമിനാരിയിൽ ആരംഭിക്കുന്നതിന് ഇടയായി. ഇംഗ്ലീഷ് മലയാളം സുറിയാനി ഭാഷകളിൽ ഉള്ള ഗ്രന്ഥങ്ങൾ അവിടെ നിന്ന് തുടരെ പ്രസിദ്ധീകരിക്കുകയുണ്ടായി. 1836 വരെ സി.എം.എസ്. മിഷനറി സഹകരണം തുടർന്നു എങ്കിലും പല കാരണങ്ങളാൽ അത് ഊഷ്മളമായിരുന്നില്ല.

ഇംഗ്ലീഷ്ഭാഷാപരിജ്ഞാനത്തിനും പ്രൈമറി സ്കൂളുകൾ സ്ഥാപിക്കുന്നതിനും ഉതകിയ മുന്നൊരുക്കിയ സംവിധാനം ചർച്ച് മിഷനറി സൊസൈറ്റിയുടെ പ്രത്യേക താല്പര്യത്തിൽ സെമിനാരി കെട്ടിടത്തിൽ നിന്ന് മാറ്റി 1837 മുതൽ സമീപ കുന്നിൻ പ്രദേശത്തൊരുക്കിയ ക്രമീകരണത്തിൽ പ്രവർത്തനമാരംഭിച്ചതാണ് പിൽക്കാലത്ത് പ്രസിദ്ധമായിത്തീർന്ന കോട്ടയം സി.എം.എസ്. കോളജ്. കരുതൽ ധനം രണ്ടായി വിഭജിച്ച് ഒരു ഭാഗം സെമിനാരി പ്രവർത്തനത്തിന് മെത്രാന്റെ നിയന്ത്രണത്തിലും ഒരു ഭാഗം മിഷനറിമാരുടെ നിയന്ത്രണത്തിലും നൽകുന്നതിന്

രാജകൊട്ടാരം തീർപ്പു കല്പിച്ചത് അനുസരിച്ച് തങ്ങൾക്കു ലഭിച്ച ഭാഗം ഉപയോഗിച്ച് മിഷനറിമാർ ആണ് ഇതിന് തുനിഞ്ഞത്. അങ്ങനെ ഇംഗ്ലീഷ് വിദ്യാഭ്യാസം അതിന്റെ ഈറ്റില്ലത്തു നിന്നും അമ്മമടിത്തട്ടിൽ നിന്നും പുറത്തേക്ക് മാറി നടക്കാനാരംഭിച്ചു.

**ഉപസംഹാരം**

മുന്നെഴുതിയ കുറിപ്പിന്റെ വെളിച്ചത്തിൽ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസിയോസ് എന്ന ഇട്ടൂപ്പ് റമ്പാന്റെ സവിശേഷതകളായി ഇനി കുറിക്കുന്ന കാര്യങ്ങൾ ശ്രദ്ധാർഹമാണ്.

1. വൈദികപാഠശാല സംബന്ധിച്ച് അനന്യമായദർശനം ഉണ്ടായിരുന്ന വ്യക്തി എന്നു മാത്രമല്ല വൈദിക സ്ഥാനികൾ പഠനമികവുപുലർത്തുവാൻ ഭാഷാപരിചയം, ലോകപരിചയം, സാംസ്കാരിക പങ്കുചേരലുകൾ ഇവ ആവശ്യമെന്നു കരുതി പ്രവർത്തിച്ചു.

2. ഭാരതത്തിൽ ആദ്യമായാരംഭിച്ച ഇംഗ്ലീഷ് ഭാഷാപഠനകേന്ദ്രം കോട്ടയത്തും അവിടെ വൈദിക പഠനത്തിനാരംഭം കുറിച്ച സിറിയൻ കോളജിലും ആരംഭിക്കണമെന്നുള്ള ദർശനമികവ് അദ്ദേഹത്തിനുണ്ടായിരുന്നു.

3. തന്റെ നിലപാടുകളിൽ ഉറച്ചു നിൽക്കുമ്പോൾ തന്നെ ഇംഗ്ലീഷ്മിഷനറിമാരുമായും നാട്ടുരാജാക്കന്മാരുമായും ബ്രിട്ടീഷ് ഭരണാധികാരികളുമായും നല്ലബന്ധം പുലർത്തുന്നതിനും അവരുടെ സമ്മതിനേടുന്നതിനും സ്വസമുദായത്തെ അതിനുപാത്രീഭൂതരാക്കി ഉയർത്തുന്നതിനും യത്നിച്ചു.

4.ലോകസാംസ്ക്കാരിക വിനിമയത്തിലൂടെ നേടേണ്ടതു തിരിച്ചറിയുവാനും കൊള്ളേണ്ടത് കൊള്ളുകയും തള്ളേണ്ടത് തള്ളുകയും ചെയ്യുന്നതിനുമുള്ള വിവേകംപുലർത്തി. വരട്ടുതത്വങ്ങളാൽ ആരെയും അകറ്റുവാൻ അദ്ദേഹം ശ്രമിച്ചില്ല.

5. എന്നാൽ അദ്ദേഹത്തിന്റെ പിൻഗാമികൾ ബ്രിട്ടീഷ് റസിഡന്റിനോടോ സി.എം.എസ്. മിഷനറിമാരോടോ ഗുണപരമായബന്ധം പുലർത്തിയില്ല എന്നു മാത്രമല്ല, ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രത്തിന്റെ പ്രവർത്തനത്തിലാകട്ടെ, പ്രൈമറി സ്കൂളുകളുടെ ഏകോപനത്തിലാകട്ടെ ശ്രദ്ധപതിപ്പിച്ചുമില്ല. അവരാരും തിരുവിതാംകൂർ ഭരണാധികാരികളുടെ മതിപ്പ് ഇക്കാര്യത്തിൽ നേടിയിരുന്നുമില്ല. ■

★ ★ ★ ★ ★ ★ ★

* നാട്ടുരാജ്യമായ കൊച്ചിയുടെ തെക്കേ അറ്റത്തുള്ള ഇടിഞ്ഞില്ലവും (കോട്ടയം) മുതൽ കന്യാകുമരി വരെയുള്ള മധ്യതിരുവിതാംകൂറിലെയും തെക്കൻ തിരുവിതാംകൂറിലെയും സ്ഥലങ്ങൾ ഉൾപ്പെട്ടിരുന്നതായിരുന്നു 1949 വരെ തിരുവിതാംകൂർ രാജകുടുംബത്തിന്റെ ഭരണത്തിലുണ്ടായിരുന്ന തിരുവിതാംകൂർ നാട്ടുരാജ്യം.

** റീജന്റ് സ്ഥാനത്തിന്റെ കാലഘട്ടത്തിൽ റാണി ഗൗരി ലക്ഷ്മി ബായി (1810-15) ആയിരുന്നു ഭരണം നടത്തിയിരുന്നത്.

*** മാർത്തോമാ ഏഴാമന്റെ കാലത്ത് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ നിക്ഷേപിച്ച 3000 രൂപയുടെ നിധി.





# സാമൂഹ്യപ്രതിബദ്ധതയുടെ പ്രവാചകൻ:
# യുഗപ്രഭാവനായ മാർ ദീവന്നാസിയോസ്

(സഭാതേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻ മലങ്കരമെത്രാപ്പോലീത്ത)

കേരളചരിത്രത്തിൽ ഒരദ്ധ്യായത്തിന്റെ കേന്ദ്രബിന്ദുവായിത്തീരേണ്ടിയിരുന്ന ഒരു അതുല്യപ്രതിഭയുടെ വിരഹത്തിന് ഒരുനൂററാണ്ടിന്റെ പഴക്കം. കേരളത്തിന്റെ നവോത്ഥാന നായകനെന്ന് പ്രഘോഷിക്കപ്പെടുന്ന നാരായണഗുരുവിനും അരനൂറ്റാണ്ടുമുമ്പ് കേരളക്കരയിൽ സാമൂഹ്യ വിപ്ലവത്തിന്റെ ശംഖൊലി മുഴക്കിയ ആ ആദ്ധ്യാത്മിക തേജസ്സിന്റെ നാമം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ അഥവാ മഹാനായ മാർ ദീവന്നാസിയോസ് എന്നായിരുന്നു. മലങ്കരസഭയുടെ നാലുചുമരുകൾക്കുള്ളിൽ ആ മഹത്വത്തെ തളച്ചിടുവാൻ ശ്രമിക്കുന്നവർക്ക് ചരിത്രം മാപ്പുതരുമെന്ന് തോന്നുന്നില്ല. ഈ പിതാവ് കേരളസംസ്കാരത്തിനും സമൂഹത്തിനും നൽകിയ സംഭാവനകളുടെ നാലിലൊന്ന് പോലും വരില്ല, ഇന്ന് ചരിത്രം ഉദ്ഘോഷിക്കുന്ന പല മഹാന്മാരുടെയും സംഭാവനകൾ; എന്നിട്ടും എന്തേ ചരിത്രം ഈ പിതാവിനെ വിസ്മരിച്ചത്?

ഷേക്സ്പിയറെ ലോകത്തിന് പരിചയപ്പെടുത്താൻ ജോൺസണും, കാൾമാർക്സിനു ലെനിനും, നാരായണഗുരുവിന് ടി.കെ. മാധവനും, ടപ്ളജയും, പ. പരുമലത്തിരുമേനിയ്ക്ക് പ. വട്ടശ്ശേരിൽ തിരുമേനിയും, പ. വട്ടശ്ശേരിൽ തിരുമേനിയ്ക്ക് വലിയ ബാവായും ഉണ്ടായിരുന്നു. എന്നാൽ ഈ മഹാത്മാവിന്റെ പ്രവർത്തനങ്ങളുടെ മഹത്വം സമൂഹത്തെ അറിയിക്കേണ്ടിയിരുന്ന അദ്ദേഹത്തിന്റെ ശിഷ്യൻ (പ. പരുമല തിരുമേനി) ഗുരുവിനു മുമ്പേ പരലോകപ്രാപ്തനായി. യൗസേഫിനെ അറിയാത്ത പിൻമുറക്കാർ മാർ ദീവന്നാസിയോസിനെ വിസ്മരിച്ചത് നന്ദികേടുകൊണ്ടല്ല, അജ്ഞതകൊണ്ടാണെന്ന് നമുക്കു സമാധാനിക്കാം.

വ്യവഹാരങ്ങളുടെയും, വിശ്വാസവിപരീതങ്ങളുടെയും, പ്രൊട്ടസ്റ്റണ്ടുകാരായ ഇംഗ്ലീഷ് ഭരണാധികാരികളുടെയും, അവരോട് മമതയും കൂറും പുലർത്തുന്ന, സഭയ്ക്കുള്ളിലെ തന്നെ വിഘടിത വിഭാഗത്തിന്റെയും ബോധപൂർവ്വവും സംഘടിതവുമായ ആക്രമണങ്ങൾ മൂലം ദിശാബോധം നഷ്ടപ്പെട്ട് ആടിയുലഞ്ഞ മലങ്കരസഭയെ ഏകനായി (അമരക്കാരനായി) നയിച്ച് ശുഭോദർക്കത്തയ്ക്ക് നയിച്ചു എന്നതു മാത്രമല്ല ആ പിതാവിന്റെ മഹത്വം. ഇന്ന് മലങ്കര സഭയിൽ കാണുന്ന എല്ലാ ആത്മീയ സംഘടനകളുടെയും പ്രോദ്ഘാടകൻ, കുന്നംകുളം, കോട്ടയം, മാവേലിക്കര, പരുമല എന്നിവിടങ്ങളിലെ വൈദികപരിശീലന കേന്ദ്രങ്ങളുടെ സ്ഥാപകൻ, കേരളത്തിലെ സുപ്രധാന നഗരങ്ങളിൽ നിരവധി ദേവാലയങ്ങൾ സ്ഥാപിച്ച് സഭയുടെ അതിർത്തികൾ വിശാലമാക്കിയ സംഘാടക പ്രതിഭ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പേരിൽ കേരളത്തിലെ പ്രഥമ സമുദായ സംഘടനയുണ്ടാക്കി മലങ്കരസഭക്ക്

ദിശാബോധം നൽകിയ ക്രാന്തദർശി, മുളന്തുരുത്തി വെട്ടിക്കൽ ദയറായുടെ സ്ഥാപനത്തിലൂടെ മലങ്കരയിലെ ദയറാപ്രസ്ഥാനത്തിന്റെ പ്രാരംഭകൻ, എന്നീ നിലകളിൽ കർമ്മനിരതനായത് സഭയ്ക്കുള്ളിലെ പ്രവർത്തനങ്ങളായിരുന്നുവെങ്കിൽ, കേരളത്തിൽ പ്രമുഖപട്ടണങ്ങളിൽ അച്ചടിശാലാകേന്ദ്രങ്ങൾ സ്ഥാപിച്ച് അവയിലൂടെ മലയാളം, സുറിയാനി എന്നീ ഭാഷകളിലുള്ള ആരാധനാ സാഹിത്യഗ്രന്ഥങ്ങളും, കേരളപതാക, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ ആനുകാലികങ്ങളും പ്രസിദ്ധീകരിച്ച് ജനങ്ങളെ ഉദ്ബുദ്ധരാക്കിയതും, 250 ലധികം പള്ളിക്കൂടങ്ങൾ, ഇംഗ്ലീഷ് സ്കൂളുകൾ, എന്നിവ സ്ഥാപിക്കുകയും അവയിലൂടെ പ്രബുദ്ധരായ ഒരു ജനതയെ ഒരുക്കി അവർക്ക് മഹാജനസഭ എന്നപേരിൽ ഒരു സാംസ്കാരിക സംഘടനയും, മലയാള മനോരമ എന്ന പേരിൽ ഒരു പത്രവും സംവിധാനം ചെയ്യുന്നതിൽ മുന്നോടിയായി നിന്ന്, കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിന് വഴിതെളിയിച്ച് സാമൂഹ്യവിപ്ലവം യാഥാർത്ഥ്യമാക്കിയതും പൗരസ്വാതന്ത്ര്യത്തിനുവേണ്ടി ശബ്ദമുയർത്തിയ 1891 ലെ മലയാളി മെമ്മോറിയലിന്റെ അണിയറ ശില്പികളിലൊരാളായി നിന്ന് നേതൃത്വം നൽകിയതും, ഐക്യകേരളം എന്ന ലക്ഷ്യത്തെ പരിപോഷിപ്പിച്ചതും, സാക്ഷരകേരളത്തിന് അദ്ദേഹത്തിന്റെ സംഭാവനകളായിരുന്നു.

കേരളത്തിലെ നവോത്ഥാന നായകരെന്ന് വിശേഷിപ്പിക്കപ്പെടുന്ന ശ്രീനാരായണ ഗുരു, അയ്യങ്കാളി, കെ. കേളപ്പൻ, മന്നത്ത് പത്മനാഭൻ, വക്കം മൗലവി തുടങ്ങിയവരുടെ കാലഘട്ടത്തിന് അരനൂറ്റാണ്ടുമുമ്പ് പ്രവർത്തനനിരതനായ ആ മഹാത്മാവിന്റെ ചരമ ശതാബ്ദി യാഘോഷിയ്ക്കുമ്പോൾ, ആ പിതാവ് മലങ്കര സഭയ്ക്കും, കേരളസാംസ്കാരികചരിത്രത്തിനും നൽകിയ സംഭാവനകൾ കേരളം മുഴുവനും ചർച്ചചെയ്യപ്പെടാവുന്ന രീതിയിൽ സംവിധാനം ചെയ്യുവാൻ മലങ്കരസഭാനേതൃത്വത്തിന് ബാധ്യതയുണ്ട്.

### സാമൂഹ്യ നവോത്ഥാനം

ഒരു ദേശത്തിന്റെ സാമൂഹ്യ നവോത്ഥാനത്തിനും, സാംസ്കാരികോന്നതിയ്ക്കും പ്രേരകങ്ങളായി വർത്തിക്കുന്ന ഘടകങ്ങൾ ഏതെല്ലാമാണ്? സ്ഥായിയായ ഒരു ദർശനം (ശാലീഹീഴ്യ) ഏതൊരു സാമൂഹ്യമാറ്റത്തിന്റെയും അടിസ്ഥാനമായിരിക്കണം. ഇവിടെയാണ് ക്രിസ്തുമത-ബൈബിൾ ദർശനങ്ങളുടെ അതുല്യത. 1811 ൽ ബൈബിൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാനും, അതിലൂടെ ബൈബിൾ ദർശനങ്ങൾ മലയാളിയ്ക്ക് പരിചയപ്പെടുത്തുവാനും നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കരമെത്രാപ്പോലീത്തായുടെ ദീർഘവീക്ഷണം ഇവിടെ പ്രസ്താവ്യമാണ്. ആ പിതാവിന്റെ അനന്തിരവനായ സ്മര്യപിതാവ് ആരാധനയിലെ ക്രൈസ്തവ ദർശനങ്ങൾ സുറിയാനിയിൽനിന്നും വിവർത്തനം ചെയ്ത് മാതൃഭാഷയിലാക്കി. മാത്രമല്ല അവ ഏവർക്കും പ്രാപ്യമാകത്തക്കവിധം അച്ചടിച്ച് മലങ്കരയിലുടനീളം വിതരണം ചെയ്തു. ദർശനങ്ങളുടെ സംപ്രാപ്യതതന്നെയാണ് നവോത്ഥാനത്തിന്റെ കരുത്ത് എന്ന് ഗ്രഹിച്ച്, സാമൂഹ്യ പരിവർത്തനത്തിന്റെ സാദ്ധ്യതകളെപ്പറ്റിയും, മനുഷ്യരെല്ലാവരും ദൈവപിതാവിന്റെ മക്കളാണെന്നും, സ്വാതന്ത്ര്യം ദൈവദത്തമാണെന്നും, ചൂഷണം പാപമാണെന്നും, ക്രിസ്തു സാമൂഹ്യവിപ്ലവത്തിന്റെ വക്താവാണെന്നും, ക്രിസ്തുവിന്റെ അനുയായികൾ സാമൂഹ്യ പരിവർത്തനത്തിന്റെ പ്രവാചകന്മാരാ





കണമെന്നും തുടങ്ങി നിരവധി നവോത്ഥാനാശയങ്ങൾ കേരളത്തിലെമ്പാടും പ്രചരിപ്പിക്കുവാനും, സഭാമക്കളെ അതിന് സജ്ജരാക്കുവാനും, സാമൂഹ്യവിപ്ലവത്തെ ഉൾക്കൊള്ളുവാനുള്ള പശ്ചാത്തലമൊരുക്കുവാനും മാർ ദീവന്നാസിയോസ് ആനുകാലിക പ്രസിദ്ധീകരണങ്ങളും, വിദ്യാലയങ്ങളും സ്ഥാപിച്ച് സഫലമായി യത്നിച്ചു. കൂടാതെ നവോത്ഥാന ശ്രമങ്ങൾക്ക് ദിശാബോധവും നേതൃത്വവും നൽകുവാൻ നിരവധി സംഘടനകൾ രൂപീകരിച്ചു. മലങ്കര അസ്സോസിയേഷൻ, സുറിയാനിസഭ ലഘുലേഖ സംഘം, വൈദികസംഘം, മഹാജനസഭ, ജാത്യൈക്യ സംഘം, വിദ്യാർത്ഥിസംഘം എന്നിവ സ്ഥാപിച്ച് അവയിലൂടെ നവോത്ഥാന നായകരെ പരിശീലിപ്പിച്ചു.

വിദ്യകൊണ്ട് വിജ്ഞരാകുവിൻ സംഘടിച്ച് ശക്തരാകുവിൻ എന്ന് നാരായണ ഗുരു ആഹ്വാനം ചെയ്യുന്നതിനും മൂന്നു ദശകങ്ങൾക്കുമുമ്പ് ഇക്കാര്യങ്ങൾ പ്രാവർത്തികമാക്കിയ മഹാത്മാവായിരുന്നു മാർ ദീവന്നാസിയോസ്. ഇങ്ങിനെ കേരളനവോത്ഥാനം യാഥാർത്ഥ്യമാക്കിയവരിൽ പ്രഥമഗണനീയനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻ അഥവാ മാർ ദീവന്നാസിയോസ് അഞ്ചാമന്റെ നവോത്ഥാന പരിശ്രമങ്ങളെ സംക്ഷിപ്തമായി അനാവരണം ചെയ്യുകയാണീ ലേഖനത്തിന്റെ ലക്ഷ്യം.

**കേരളനവോത്ഥാനവും മിഷണറിമാരും**

1813 മുതൽ ഇംഗ്ലീഷ് മിഷനറിമാരുടെ പ്രവർത്തനം കേരളസമൂഹത്തിൽ ചലനങ്ങൾ സൃഷ്ടിച്ചെങ്കിലും, അവരുടെ മതപരിവർത്തന ശ്രമങ്ങളെ തുടക്കം മുതൽ ആശങ്കയോടെ വീക്ഷിച്ച കേരളത്തിലെ ഉന്നതശ്രേണീയർക്ക് മിഷണറിമാരെ സാമൂഹ്യ വിപ്ലവകാരികൾ എന്ന നിലയിൽ കാണുവാൻ കഴിഞ്ഞില്ലെന്നതാണ് യാഥാർത്ഥ്യം. മാത്രമല്ല 16-ാം നൂറ്റാണ്ടുമുതൽ ആരംഭിച്ച പോർത്തുഗീസ് മിഷണറി പ്രവർത്തനഫലമായി കേരളത്തിലെ പുർവ്വിക ക്രിസ്ത്യാനികൾപോലും അനുഭവിച്ച യാതനകൾ അവരുടെ മുമ്പിൽ സാധനപാഠങ്ങളായി നിലനിൽക്കുന്നുണ്ടായിരുന്നു. ഇവയെക്കാളെല്ലാമുപരി ബ്രിട്ടീഷുകാരുടെ രക്തരൂക്ഷിതമായ അടിച്ചമർത്തൽ നയവും, വിഭജിച്ചു ഭരിക്കുക എന്ന വികല നയതന്ത്രങ്ങളെയും ക്രിസ്തീയ ആദർശങ്ങൾക്ക് നിരക്കാത്തതാണെന്ന തിരിച്ചറിവും, മിഷണറിമാർ പ്രസംഗിക്കുന്നതും, ബ്രിട്ടീഷുകാർ പ്രാവർത്തികമാക്കുന്നതും തമ്മിലുള്ള വൈരുദ്ധ്യവും, പുതുക്രിസ്ത്യാനികളോടുള്ള അവരുടെ സമീപനവും എല്ലാമെല്ലാം സാധാരണ ജനങ്ങളിൽ വെറുപ്പും, വിദ്വേഷവും ഉളവാക്കി എന്നതാണ് പരമാർത്ഥം. ഇതിനർത്ഥം വിദേശമിഷണറിമാർ കേരള നവോത്ഥാനത്തിനുവേണ്ടി ഒന്നു ചെയ്തിട്ടില്ലെന്നല്ല. സാമൂഹ്യ വിപ്ലവത്തിന് നാന്ദികുറിക്കുന്ന പരിശ്രമങ്ങൾ നടത്തിയ ചില മനുഷ്യസ്നേഹികളും അവർക്കിടയിലുണ്ടായിരുന്നു. പ്രസ്തുത മനുഷ്യസ്നേഹികളായ മിഷണറിമാരുടെ പ്രവർത്തനങ്ങൾ ഉൾക്കൊള്ളുവാനുള്ള പശ്ചാത്തലം, കേരളത്തിലെ അന്യമതസ്ഥരേക്കാൾ, തദ്ദേശിയ ക്രൈസ്തവർക്കുണ്ടായിരുന്നു. അതിനാൽ കേരളനവോത്ഥാനം ഒരു യാഥാർത്ഥ്യമാക്കിത്തീർക്കുന്നതിൽ പാശ്ചാത്യരേയും, തദ്ദേശീയരേയും ബന്ധിപ്പിക്കുന്ന കണ്ണികൾ എന്ന നിലയിൽ കേരള ക്രൈസ്തവർ നൽകിയ നേതൃത്വത്തിന്റെ സഫലമായ കർമ്മകാണ്ഡമാണ് സാക്ഷര കേരളത്തിന്റെ ഉയിർത്തെഴുന്നേല്പിന്റെ ചരിത്രം. ഈ മേഖലയിലെ അനന്വയമാണ് സ്മര്യപിതാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതീയൻ





മലങ്കരമെത്രാപ്പോലീത്ത.

**പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളം**

കേരളത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിൽ നിലവിലിരുന്ന സാമൂഹ്യ അപചയവും, ഫ്യൂഡലിസത്തിന്റെ ജീർണ്ണതയും, രാഷ്ട്രീയ അരാജകത്വവും എത്രമേൽ രൂക്ഷമായിരുന്നു എന്ന് ഗ്രഹിച്ചെങ്കിൽ മാത്രമെ മാർ ദീവന്നാസിയോസിന്റെ സാമൂഹ്യ പരിഷ്ക്കരണ ശ്രമങ്ങളുടെ ആഴവും പരപ്പും ബോധ്യമാകയുള്ളൂ.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിൽ കേരളം സന്ദർശിച്ച സ്വാമി വിവേകാനന്ദന്റെ കേരളം ഒരു ഭ്രാന്താലയം1 എന്ന ഒരൊറ്റ പ്രസ്ഥാവനമാത്രം മതി അന്നത്തെ കേരള സമൂഹത്തിന്റെ ദയനീയത ഗ്രഹിക്കുവാൻ.

**നിശ്ചല സമൂഹം**

ജാതിയുടെ അടിസ്ഥാനത്തിൽ ഉറച്ചതും മാറ്റമില്ലാത്തതും, മാറ്റങ്ങളെ, ഉൾക്കൊള്ളുവാൻ പര്യാപ്തമല്ലാത്തതുമായ സാമൂഹ്യഘടനയായിരുന്നു കേരളത്തിൽ നൂറ്റാണ്ടുകളായി നിലനിന്നിരുന്നത്.2 ഒരു സമൂഹത്തിൽ ഓരോ ജാതിയ്ക്കും പ്രത്യേകം കുലത്തൊഴിലും വേഷവും, ആചാരവുമായതിനാൽ എത്ര നൂറ്റാണ്ടുകൾ കഴിഞ്ഞാലും അതിന് യാതൊരു മാറ്റവും സംഭവിക്കുകയില്ല. നിശ്ചല സമൂഹത്തിൽ ഉയർന്ന ജാതിക്കാരന്റെ അവകാശങ്ങൾ താഴ്ന്നജാതിക്കാരന് നേടാൻ കഴികയില്ല. താഴ്ന്ന ജാതിക്കാരന്റെ ജീവിത നിലവാരത്തിന് ഒരിക്കലും മാറ്റമുണ്ടാകുകയില്ല. ഇങ്ങനെ അപരിഷ്കൃതവും യാഥാസ്ഥിതികവും നിശ്ചലവും, അസമത്വങ്ങൾകൊണ്ട് പരുക്കനുമായ ഒരു സമൂഹഘടനയാണ് കേരളത്തിൽ നിലനിന്നിരുന്നത്. ഈയൊരവസ്ഥയിൽ നിന്ന് സമൂഹത്തെ ചലനാത്മകമാക്കി മാറ്റുവാൻ ഒരു പരിധിവരെയെങ്കിലും കഴിഞ്ഞത് മാർ ദീവന്നാസിയോസിന്റെ പരിശ്രമഫലമായിട്ടായിരുന്നു.

**സാമൂഹ്യ അസമത്വങ്ങൾ**

ഹൈന്ദവ മതത്തിൽ ശൂദ്രന് വിദ്യനിഷേധിച്ചിരുന്നു. ജാതിയിലെ ഉന്നതശ്രേണിയർക്കുമാത്രം പ്രാപ്യമായിരുന്ന വിദ്യാഭ്യാസം കാലാനുസൃതമായിരുന്നില്ലെന്നു മാത്രമല്ല, സമഗ്രവ്യക്തി വികാസത്തിന് സഹായകരവുമായിരുന്നുമില്ല. നിയമവ്യവസ്ഥിതിയിലെ അസമത്വം വളരെ പ്രകടമായിരുന്ന ഇക്കാലഘട്ടത്തിൽ മിക്കവാറും നിയമങ്ങളും അവർണ്ണനെ അനന്തമായി ചൂഷണം ചെയ്യുന്നതിനുള്ളതായിരുന്നു. കൂടാതെ അയിത്തം, തീണ്ടൽ, തൊടീൽ തുടങ്ങിയ അപമാനവീകരണ പ്രക്രിയ സഹജമായ രീതിയിൽ തുടർന്നുവന്നിരുന്നു.

ധാർമ്മികതയുടെ വികലമായ രൂപം ഈ കാലഘട്ടത്തിന്റെ മറ്റൊരു പ്രത്യേകതയായിരുന്നു. പാതിവ്രത്യത്തിന്റെ ഉദാത്ത രൂപമായി സതി ഒരു ഭാഗത്ത്. ശിഥിലമായ സ്ത്രീ പുരുഷബന്ധങ്ങളും ദേവദാസി എന്ന ക്ഷേത്രസമ്പ്രദായത്തിന്റെ മറവിൽ അരങ്ങേറിയിരുന്ന വേശ്യാവൃത്തിയും മറുഭാഗത്ത്. മരുമക്കത്തായത്തിന്റെയും, കൂട്ടുകുടുംബത്തിന്റെയും നീരാളിപ്പിടുത്തത്തിൽ ഞെരിഞ്ഞമർന്ന കുടുംബബന്ധങ്ങൾ, ബഹുഭാര്യത്വം, ബഹുഭർത്തൃത്വം, സ്ത്രീ വിദ്യാഭ്യാസവും സ്ത്രീ സ്വാതന്ത്ര്യവും വിലക്കിയിരുന്ന പ്രാകൃതസമൂഹം. അന്ധവിശ്വാസങ്ങ





ളുടെയും ആചാര വൈകല്യങ്ങളുടെയും വിഹാരരംഗമായ ജാതികളും ഉപജാതികളും. ഇങ്ങനെ സാമൂഹ്യമായും സാംസ്കാരികമായും അധഃപ്പതിച്ച കേരളസമൂഹത്തിന്റെ ചിത്രമാണ് 19-ാം നൂറ്റാണ്ട് അനാവരണം ചെയ്യുന്നത്.

**മാർ ദീവന്നാസിയോസ് സാമൂഹ്യ പ്രതിബദ്ധതയുടെ പ്രവാചകൻ**

ഈ സാംസ്കാരിക അപചയത്തിൽ നിന്നും, അഭിമാനാർഹമായ പ്രബുദ്ധ-സാക്ഷര കേരളത്തിലേയ്ക്ക് കേരള സമൂഹത്തെ നയിക്കുന്നതിൽ നിർണ്ണായക ശക്തിയായി മാറുവാൻ ദൈവം മലങ്കരസഭയിൽ നിന്നെഴുന്നേല്പിച്ച സാമൂഹ്യ പ്രതിബദ്ധതയുടെ പ്രവാചകനായിരുന്നു സ്മര്യപിതാവ്.

മലങ്കര സഭയുടെ അസ്തിത്വംപോലും നഷ്ടപ്പെട്ടാമായിരുന്ന അഗ്നി പരീക്ഷയെ നേരിടുമ്പോഴും, ആ അഗ്നിയെ പ്രകാശമാക്കി മാറ്റി, സമൂഹത്തിലും സഭയിലും സർവ്വതല സ്പർശിയായ സാമൂഹ്യവിപ്ലവത്തിന്റെ വേലിയേറ്റം സൃഷ്ടിച്ച ഈ മഹാത്മാവ്, കേരള നവോത്ഥാനത്തിനുവേണ്ടി ചെയ്ത സേവനങ്ങൾ അമൂല്യമാണ്. കേരള നവോത്ഥാനനായകരെന്ന് വിലയിരുത്തപ്പെട്ട മഹാത്മാക്കൾ അരങ്ങിലെത്തുന്നതിനുമുമ്പ് കേരളത്തിന്റെ സാമൂഹ്യ-സാംസ്കാരിക-മത രംഗങ്ങളിൽ നിറഞ്ഞു നിന്ന ആ മഹാരഥൻ തന്റെ വ്യക്തിപ്രഭാവംകൊണ്ട് മലങ്കര സഭയിലെന്നപോലെ കേരളീയ സമൂഹത്തിലും തന്റെ പ്രതിഭയും കർമ്മശേഷിയും വ്യാപരിപ്പിച്ചിട്ടുണ്ട്. സഭാചരിത്രപണ്ഡിതനായ മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഈ പിതാവിനെപ്പറ്റി ക്രാന്തദർശിയായ മാർ ദീവന്നാസിയോസിനോട് സഭയും, സമൂഹവും കടപ്പെട്ടിരിക്കുന്നു[2] എന്ന് പ്രസ്താവിച്ചത് തികച്ചും അർത്ഥപൂർണ്ണമാണ്. വിദ്യാസമ്പന്നതയിലൂടെ വിജ്ഞാനകുതുകികളും വിവേകമതികളുമായ ഒരു തലമുറയുടെ ഉദയം അദ്ദേഹം സ്വപ്നം കണ്ടു. വിദ്യയിലൂടെ സാമ്പത്തിക ഭദ്രത ദർശിച്ചു. അതുവഴി സമൂഹത്തിന്റെ സമഗ്രപുരോഗതിയും[3] എന്ന് ഡോ. സാമുവേൽ ചന്ദനപ്പള്ളി ഈ പിതാവിന്റെ സേവനങ്ങളെ വിലയിരുത്തുന്നുണ്ട്.

1873 ൽ പരുമലയിൽ വെച്ച് സ്മര്യപിതാവിന്റെ നേതൃത്വത്തിൽ കൂടിയ സഭാസമ്മേളനത്തിന്റെ തീരുമാനങ്ങൾ പരിശോധിച്ചാൽ ഈ മഹാപ്രതിഭയുടെ ദർശന വ്യാപ്തി ബോധ്യമാകും. സുറിയാനി സമൂഹത്തിന് അവരുടെ പള്ളിവകയ്ക്കായിട്ടും, പൊതുവകയ്ക്കായിട്ടുമുള്ള മുതലിലും രക്ഷാകർത്താക്കൾ എന്നപോലെ, സമൂഹം സംബന്ധമായും, മതസംബന്ധമായും മറ്റുമുള്ള സംഗതികളിലും.......... അധികാരം ഈ കമ്മറ്റിക്കാർക്ക് ഉണ്ടായിരിക്കണമെന്ന്............[4] സുറിയാനി സഭയ്ക്ക് മതകാര്യങ്ങളിൽ മാത്രം താല്പര്യം പോരാ എന്നും, സാമൂഹ്യമായ ചില ബാധ്യതകളും നിറവേറ്റാനുണ്ടെന്നുമുള്ള അവബോധവും ഈ നിശ്ചയത്തിൽ കാണാവുന്നതാണ്.

**സാർവ്വത്രിക വിദ്യാഭ്യാസം**

സാമൂഹ്യ വിപ്ലവം യാഥാർത്ഥ്യമാകുന്നത് അക്ഷരവെളിച്ചം സിദ്ധിച്ച മനസ്സുകളിലൂടെയാണെന്ന് വിശ്വസിച്ച പിതാവ്, നിലവിലുള്ള വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ അപാകങ്ങളും, പരിമിതികളും, മിഷണറിമാരുടെ ഇടപെടൽ സവർണ്ണരിലുണ്ടാക്കിയ അസ്വാരസ്യങ്ങളും ആഴത്തിൽ അപഗ്രഥിച്ചു. യൂറോപ്യൻ നാടുകളിലെ നവോത്ഥാനത്തിന്റെ പ്രേരകങ്ങളും, ഫ്രഞ്ചു

വിപ്ലവത്തിന്റെ മാനവിക ദർശനവും, പാശ്ചാത്യപ്രബുദ്ധതയുമെല്ലാം വിദ്യാഭ്യാസത്തിന്റെ പരിണിതഫലങ്ങളാണെന്ന യാഥാർത്ഥ്യം അദ്ദേഹം തിരിച്ചറിഞ്ഞു. ഇതിന്റെ ഫലമായി നിലവിലുള്ള വിദ്യാഭ്യാസ സമ്പ്രദായത്തെ പൊളിച്ചെഴുതുവാനും ആധുനിക വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ അടിത്തറ പാകുവാനും ആ പിതാവിനു കഴിഞ്ഞു. പരമ്പരാഗതമായ ആശാൻപള്ളിക്കൂടങ്ങൾക്കു പകരം ആധുനിക വിദ്യാഭ്യാസസമ്പ്രദായത്തിന്റെ പ്രാരംഭം കുറിച്ചുകൊണ്ട് സർവ്വത്രിക വിദ്യാഭ്യാസം യാഥാർഥ്യമാക്കി. വർഗ്ഗ-വർണ്ണ ഭേദമില്ലാതെ എല്ലാവർക്കും പഠനം നിർവ്വഹിക്കത്തക്കവിധത്തിൽ ആ പിതാവ് തിരുവിതാംകൂറിലും, കൊച്ചിയിലും ഇരുന്നൂറ്റിയമ്പതോളം സ്ക്കൂളുകൾ സ്ഥാപിച്ചു.[5]

സാമ്പത്തിക ഞെരുക്കങ്ങളുടേയും, വ്യവഹാരങ്ങളുടേയും, സഭയിലെ ആഭ്യന്തര പ്രശ്നങ്ങളുടേയും നീർചുഴിയിൽപ്പെട്ട് നട്ടം തിരിയുമ്പോഴാണ് സ്മര്യപിതാവ് വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ കൂടെ വ്യാപൃതനായത് എന്ന യാഥാർത്ഥ്യം ഗ്രഹിക്കുമ്പോഴാണ് ആ പിതാവിന്റെ സാമൂഹ്യ പ്രതിബദ്ധതയുടെ മഹത്വം വെളിപ്പെടുന്നത്. ഡോ. ചന്ദനപ്പിള്ളി എഴുതുന്നു. വിദ്യാ ഭ്യാസമേഖലയായിരുന്നു മാർ ദീവന്നാസ്യോസിന്റെ മറ്റൊരു പ്രവർത്തന നിര. സാമ്പത്തികമായി വളരെയധികം ഞെരുക്കങ്ങൾ അനു ഭവിച്ചുകൊണ്ടിരുന്നപ്പോഴും സ്ക്കൂൾ സ്ഥാപനത്തിൽ നിന്ന് അദ്ദേഹം പിന്മാറിയില്ല. മോതിരവും, അംശവടിയും കുടെക്കൂടെ പണയം വെയ്ക്കുകയും, വീണ്ടെടുക്കുകയും ചെയ്തുകൊണ്ടാണ് സ്ക്കൂളുകൾ സ്ഥാപിച്ചത്. പണസമ്പാദനമല്ലായിരുന്നു, പ്രത്യുത ആശയസമ്പാദനവും, വിതരണവുമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. വിദ്യാസമ്പന്നതയിലൂടെ വിജ്ഞാനകുതുകികളും, വിവേകമതികളുമായ ഒരു തലമുറയുടെ ഉദയം അദ്ദേഹം സ്വപ്നംകണ്ടു.[6]

സമുദായത്തിന്റെ പരമപ്രധാനമായ ദൗത്യം വിദ്യയാർജിക്കലും, വിദ്യ വിതരണം ചെയ്യലുമാണെന്ന ദർശനത്തിന്റെ കർമ്മതലത്തിലുള്ള ആവിഷ്ക്കാരമായിരുന്നു ആ പിതാവിന്റെ നേതൃത്വത്തിൽ കൂടിയ എല്ലാ സഭാ സമ്മേളനങ്ങളിലും നാം ദർശിക്കുന്നത്. പള്ളികൾ കേവലം ആരാധനാലയങ്ങൾ മാത്രമല്ലെന്നും , സമുദായത്തിനും, സമൂഹത്തിനും വിപ്ലവകരമായ പരിവർത്തനം ഉണ്ടാക്കുവാൻ നേതൃത്വം കൊടുക്കേണ്ട സംവിധാനങ്ങളാണെന്നും തിരിച്ചറിഞ്ഞ മാർ ദീവന്നാസിയോസ്, പള്ളികളോടനുബന്ധിച്ച് നിരവധി വിദ്യാലയങ്ങൾ സ്ഥാപിക്കുവാനുള്ള പ്രേരണ നൽകുകയും പല വിദ്യാലയങ്ങളും താൻ തന്നെ നേതൃത്വം കൊടുത്ത് സ്ഥാപിക്കുകയുമുണ്ടായി.[7]

സ്മര്യ പിതാവിന്റെ നേതൃത്വത്തിൽ കൂടിയ പരുമല സമ്മേളനത്തിൽ സമർപ്പിക്കപ്പെട്ട നിർദേശങ്ങളിൽ ഇക്കാര്യം നിർദ്ദേശമായി സമർപ്പിക്കുന്നുണ്ട്. കേടു വെച്ചിട്ടുള്ള പള്ളികളുടെ അറ്റകുറ്റം തീർക്കുന്നതിനും, പുതിയ പള്ളികൾ പണിയിക്കുന്നതിനും, ഈ പള്ളികളിൽ പള്ളിക്കൂടം പണിയിക്കുന്നതിനും ഇടവകക്കാർക്ക് പ്രയാസമായി (സാമ്പത്തികം) വരുന്ന പക്ഷം പൊതുമുതലിൽനിന്ന് ആ വക പണികൾ നടത്തിക്കൊടുക്കുകയും.........[8] ഇടവകകളുടെ ഏകീകരണം നിർവ്വഹിക്കുന്നതിനും, പൊതു മുതൽ മറ്റ് ഇടവകകൾക്ക് കൂടി ലഭ്യമാക്കുന്നതിനും അതിലൂടെ കേന്ദ്രീകൃത ഭരണ സംവിധാനം ഏർപ്പെടുത്തുന്നതിനും മാത്രമല്ല ഈ നിർദ്ദേശം.





വിദ്യാഭ്യാസപുരോഗതിക്കായി പള്ളികളിൽ പള്ളിക്കൂടം സ്ഥാപിക്കുന്നതിനും, പൊതുമുതൽ സമൂഹത്തിന്റെ നന്മയ്ക്കുകൂടി ഉപയുക്തമാക്കണമെന്നുമുള്ള വിശാലചിന്ത ഇവിടെ പ്രദർശിപ്പിക്കുന്നുണ്ട്. 1876 ലെ മുളന്തുരുത്തി കാനോനകളിലും സ്മര്യപിതാവിന്റെ പ്രത്യേകത താല്പര്യപ്രകാരം ഇക്കാര്യം തീരുമാനങ്ങളായി ചേർത്തിട്ടുണ്ട്. അതിനർത്ഥം 1873 ലെ പരുമല സുന്നഹദോസിൽവെച്ചുതന്നെ മലങ്കരസഭയുടെ കേന്ദ്രീകൃത ജനായത്ത ഭരണസമ്പ്രദായവും, സമുദായത്തിനും, സമൂഹത്തിനും സാമൂഹ്യ നവോത്ഥാനം ഉണ്ടാകത്തക്ക ക്രമീകരണങ്ങളും, മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി തുടങ്ങിയ സംവിധാനങ്ങളും മാർ ദീവന്നാസിയോസ് സുചിന്തിതമായി അവതരിപ്പിക്കുകയും അവയുടെ അംഗീകാരം നേടുകയും ചെയ്തിട്ടുണ്ടെന്നുള്ളതാണ്.

മുളന്തുരുത്തി കാനോനാകളിലെ 11-ാം നിശ്ചയത്തിൽ ഇങ്ങനെ രേഖപ്പെടുത്തി. ജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം വർദ്ധിപ്പിക്കുന്നതിനുവേണ്ടിയുള്ള പഠിത്തവീടുകൾ പണിയിക്കുന്നതിനും പൈതങ്ങൾക്ക് അറിവുണ്ടാകത്തക്ക വസ്തുകൾ അച്ചടിക്കുന്നതിനും ഇംഗ്ലീഷ്, സുറിയാനി-മലയാളം ഈ മൂന്നു ഭാഷകൾ പഠിപ്പിക്കാൻ യോഗ്യന്മാരായ പരദേശക്കാരെയോ, നാട്ടുകാരെയോ വാദ്ധ്യന്മാരായി ഏർപ്പെടുത്തി പഠിത്തം നടത്തിക്കുന്നതിനും, ......................കമ്മറ്റിക്കാർ ചുമതലക്കാരായി ഇരിക്കണമെന്നും....................9 ഇവിടെ മൂന്നു കാര്യങ്ങൾ സാമൂഹ്യ പരിവർത്തനത്തെ ലക്ഷ്യമാക്കി സൂചിപ്പിക്കുന്നുണ്ട്. 1. വിദ്യാഭ്യാസങ്ങൾ വർദ്ധിക്കുന്നതിന് സ്കൂളുകൾ സ്ഥാപിക്കുന്നതിനും . 2. പുസ്തകങ്ങൾ അച്ചടിപ്പിക്കുന്നതിനും, 3. ഇംഗ്ലീഷ്, സുറിയാനി-മലയാളം എന്നീ മൂന്നു ഭാഷകൾ പഠിപ്പിക്കാൻ യോഗ്യന്മാരായ പരദേശക്കാരെയോ, നാട്ടുകാരെയോ വാദ്ധ്യന്മാരായി ഏർപ്പെടുത്തി പഠിത്തം നടത്തിക്കുന്നതിനുമുള്ള നിർദ്ദേശങ്ങൾ. 1876 ലെ പരുമല അസ്സോസിയേഷനിലും സ്മര്യ പിതാവ് ഇക്കാര്യങ്ങൾ പ്രാവർത്തികമാക്കാനുള്ള പരിശ്രമങ്ങൾ നടത്തിയതായി രേഖപ്പെടുത്തുന്നുണ്ട്.

സ്കൂളുകൾ സ്ഥാപിക്കുന്നതു കൂടാതെ, പഠനം സിദ്ധിച്ചവർക്കാവശ്യമായ പുസ്തകങ്ങൾ മൂന്നു ഭാഷകളിലും അച്ചടിപ്പിക്കാനുള്ള ക്രമീകരണവും, ഇംഗ്ലീഷ്, സുറിയാനി-മലയാളം എന്നീ മൂന്നു ഭാഷകൾ പഠിപ്പിക്കത്തക്ക ക്രമീകരണം നിർവ്വഹിക്കണമെന്നുമുള്ള നിർദ്ദേശങ്ങൾ കാലത്തിനുമുമ്പേ സഞ്ചരിക്കുന്ന മഹാത്മാക്കളിൽ നിന്നു മാത്രം പ്രതീക്ഷിക്കാവുന്നതാണ്. പത്തൊമ്പതാംനൂറ്റാണ്ടിൽ വിദ്യാഭ്യാസത്തിനുള്ള താല്പര്യക്കുറവിന് ഒരു പ്രധാന കാരണം അക്ഷരാഭ്യാസത്തിന്റെ പ്രയോജനം പ്രാവർത്തികമാക്കാനുള്ള സാദ്ധ്യതകളുടെ അഭാവമായിരുന്നു. വിദ്യ അഭ്യസിച്ചവർക്ക് വായിക്കുവാൻ അക്കാലത്ത് പുസ്തകങ്ങൾ ലഭ്യമായിരുന്നില്ല. വിദ്യാഭ്യാസത്തിലൂടെ വായിക്കുവാനുള്ള കഴിവും, അതിലൂടെ വിജ്ഞാന സമ്പാദനവും എന്ന ലക്ഷ്യം മുൻനിർത്തി മാർ ദീവന്നാസിയോസ് നിരവധി പുസ്തകങ്ങൾ അച്ചടിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി.

കേരള സമൂഹത്തിന്റെ സാംസ്കാരിക നവോത്ഥാനം യാഥാർത്ഥ്യമാകണമെങ്കിൽ സാർവ്വത്രിക വിദ്യാ ഭ്യാസം അനിവാര്യമാണെന്ന ചിന്ത സ്മര്യ പിതാവിൽ ആദ്യകാലം മുതലെ ഉണ്ടായിരുന്നു. കേവലം 20-ാം വയസ്സിൽ വൈദികനായി ഉയർത്തപ്പെട്ട മാർ ദീവന്നാസി

യോസ് തന്റെ ചുമതലയിൽ ആദ്യ ഇടവകയായ പഴഞ്ഞി പള്ളി ഇടവകയിൽ പഴഞ്ഞി, കാഞ്ഞിരമുക്ക്, കാട്ടകാമ്പാൽ, മങ്ങാട്, കരിക്കാട് എന്നിവിടങ്ങളിലായി ആറ് സ്കൂളുകൾ സ്ഥാപിച്ചു. [10] മലങ്കര മെത്രാപ്പോലീത്ത എന്ന നിലയിൽ മാർ ദീവന്നാസിയോസ് അന്ന് മലങ്കരയിലുണ്ടായിരുന്ന ഇരുനൂറോളം ദേവാലയങ്ങളുടെ സാരഥിയായി ഉയർത്തപ്പെട്ടപ്പോൾ ഓരോ ദേവാലയങ്ങളോടും ചേർന്ന് ഓരോ പള്ളിക്കൂടങ്ങൾ എന്ന ആശയം സഫലമാക്കി. സ്മര്യ പിതാവിന്റെ കഠിനപ്രയത്നത്തിന്റെ ഫലമായി ഇരുന്നൂറ്റിയമ്പതോളം സ്കൂളുകൾ സ്ഥാപിച്ചതായി അദ്ദേഹത്തിന്റെ സമകാലികനായ ഫീരൻ വർഗീസ് സാക്ഷിക്കുന്നുണ്ട്. അദ്ദേഹം ഇക്കാര്യം വിവരിക്കുന്നത് ഇങ്ങനെയാണ്. 1830 മുതൽക്ക് അദ്ദേഹം ഭരണകാര്യം കൈയ്യേറ്റു. പള്ളികളുടെ എണ്ണം 175 ൽ നിന്ന് 282 ആയി ഉയർന്നു. അദ്ദേഹത്തിന്റെ കഠിനാദ്ധ്വാനത്തിൽ 3 ഹൈസ്കൂൾ, 8 മിഡിൽ സ്കൂൾ നിരവധി ഇംഗ്ലീഷ് പ്രൈമറി വിദ്യാലയങ്ങൾ തുടങ്ങിയവ ഉണ്ടായി. 250 ൽ കുറയാത്ത മലയാളം സ്കൂളുകളും അദ്ദേഹം സ്ഥാപിച്ചു.[11] ഗീവർഗീസ് പ്രഥമൻ ബാവായുടെ സഭാചരിത്രഗ്രന്ഥത്തിലും ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. മലയാളം വിദ്യാലയങ്ങളോടൊപ്പം ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും മാർ ദീവന്നാസ്യോസ് ദീർഘ വീക്ഷണത്തോടെ ശ്രമങ്ങൾ ആരംഭിച്ചതായി മനസ്സിലാക്കാം. വിദ്യാലയങ്ങൾ ഇന്നത്തെപ്പോലെ ധനസമ്പാദനമാർഗ്ഗങ്ങളല്ലായിരുന്ന കാലത്ത് നിരവധി ത്യാഗങ്ങൾ സഹിച്ച്, വിദേശ സഹായമില്ലാതെ സ്വന്തം നാട്ടിലെ വിഭവങ്ങളെ മാത്രം സ്വീകരിച്ച് സ്മര്യപിതാവ് ആരംഭിച്ച വിദ്യാലയങ്ങളിൽ നിന്ന് വിദ്യനേടിയവരാണ് പില്ക്കാലത്ത് കേരള നവോത്ഥാനപരിശ്രമങ്ങളുടെ മുൻനിര പടയാളികളായത്.

താൻ സ്ഥാപിച്ച ഇരുന്നൂറ്റിഅമ്പതിലേറെ വിദ്യാലയങ്ങളിൽ അവർണ്ണർക്കും പ്രവേശനാനുമതി നൽകിക്കൊണ്ടാണ് അദ്ദേഹം സാമൂഹ്യപരിവർത്തനശ്രമങ്ങൾ ആരംഭിച്ചത്. പുലയന് ആത്മാവുണ്ടോ എന്ന് പോലും ചോദിക്കത്തക്കവിധം കുലീനതയുടെ അഹന്തയിൽ ക്രിസ്തീയത മരവിച്ചുപോയ ഒരു സമുദായത്തെ തൊട്ടുണർത്തുവാൻ ഈ യത്നം സഹായിച്ചു. കുഷ്ഠരോഗികളെപ്പോലെ സമൂഹം അകറ്റി നിർത്തിയിരുന്ന അവർണ്ണസമുദായത്തിലെ മനുഷ്യരെ എനിക്കു മനസ്സുണ്ട്, നീ ശുദ്ധനാകുക എന്ന് കല്പിച്ച യേശുവിന്റെ സാന്നിധ്യത്തെ അനുസ്മരിപ്പിക്കുമാറ് അദ്ദേഹം സ്നേഹിക്കുകയും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് ആനയിക്കുവാൻ ഉദ്യമിക്കുകയും ചെയ്തു.[12]

പ്രാഥമിക വിദ്യാലയങ്ങൾ കൂടാതെ കോട്ടയം, തിരുവല്ല, കുന്നംകുളം എന്നിവിടങ്ങളിൽ ആ പിതാവ് സെക്കണ്ടറി വിദ്യാലയങ്ങൾ സ്ഥാപിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് വഴിതെളിയിച്ചു. കുന്നംകുളത്തു സ്ഥാപിതമായ സ്കൂളിനെപ്പറ്റി ജാതിമതഭേദമെന്യേ അനവധി കുട്ടികളെ ഫീസ് ഒഴിവ് ചെയ്ത് പഠിപ്പിച്ചിരുന്ന ഒരു പ്രശസ്ത വിദ്യാലയമായിരുന്നു അത് [13] എന്ന് ആർത്താറ്റ് പള്ളിച്ചരിത്രത്തിൽ രേഖപ്പെടുത്തുന്നുണ്ട്. മാർ യൗസേബിയോസ് പിതാവ് സ്മര്യപുരുഷനെപ്പറ്റി ഇങ്ങനെ എഴുതി. സഭയിലെ ഒന്നാമത്തെ വിദ്യാഭ്യാസ സ്ഥാപനമായ എം.ഡി. സെമിനാരി സ്കൂൾ സ്ഥാപിച്ചത് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത ആണ്. മലങ്കരസഭയിലെ വിദ്യാഭ്യാസമിഷന്റെ തുടക്കം അവിടെയാണ് എന്ന് പറയാം. ക്രാന്തദർശിയായ മാർ ദീവന്നാസിയോസിനോട് സഭയും സമൂഹവും കടപ്പെട്ടിരിക്കുന്നു.[14]

സമുദായവും, പള്ളികളും ഒരു സംവിധാനത്തിന്റെ കീഴിൽ സംഘടിപ്പിക്കണമെന്നും ആ സംഘടനയുടെ പ്രധാനലക്ഷ്യം പൊതുവിഭവങ്ങളുടെ സമാഹരണത്തിലൂടെയും നീതി പൂർവ്വമായ വിതരണത്തിലൂടെയും നാടിന്റെ സാമൂഹ്യപരിവർത്തനം യാഥാർത്ഥ്യമാക്കുക എന്നതാണെന്നും, അതിന് ആഭ്യന്തര പ്രശ്നങ്ങൾ തടസ്സമല്ലെന്നും, ആകാൻ പാടില്ലെന്നും ജീവിതാനുഭവങ്ങളിലൂടെ സ്മര്യപിതാവ് മാതൃക കാണിച്ചുതന്നു.

**മതബോധനം**

കേരള നവോത്ഥാനത്തിന്റെ അമരക്കാരാകുവാൻ നിയോഗം ലഭിക്കുന്നവർ സുസജ്ജരാകണമെന്ന ചിന്തയിൽ നിന്നായിരിക്കാം ആ പിതാവ് വൈദിക സെമിനാരിയെ ആധുനിക വിജ്ഞാനത്തിന്റെ പുത്തൻ മേഖലകളിലേക്ക് നയിച്ചത്. ഇടവകകൾ തോറും പള്ളിക്കൂടങ്ങൾ സ്ഥാപിച്ച് സാമൂഹ്യ-സാംസ്കാരിക രംഗത്ത് നേതൃത്വം നൽകേണ്ടവർ വൈദികരാണെന്നും അവർക്കാവശ്യമായ സഹകരണം നൽകേണ്ടവർ അവൈദിക നേതൃത്വമാണെന്നുമുള്ള കാഴ്ചപ്പാടിൽനിന്ന്, മതബോധന രംഗത്ത് വൈദികരെ നേതൃപരിശീലനത്തിലൂടെ സാമൂഹ്യ പരിഷ്കർത്താക്കളാക്കി മാററുക; മതബോധനത്തിലൂടെ അവൈദിക നേതൃത്വത്തെ സുസജ്ജരാക്കുക; എന്നീ രണ്ട് സുപ്രധാന കാര്യങ്ങളാണ് ആ പിതാവ് സംവിധാനം ചെയ്തത്.

മേല്പറഞ്ഞ ലക്ഷ്യങ്ങൾ സാക്ഷാത്ക്കരിക്കുന്നതിനുവേണ്ടി മാർ ദീവന്നാസിയോസ് മലങ്കരയിൽ 4 സെമിനാരികൾ സ്ഥാപിച്ചു. ജീവചരിത്രകാരൻ ഫാ. ചീരൻ വിവരിക്കുന്നു. തന്റെ പൂർവ്വികൻ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് ജോസഫ് പ്രഥമൻ കോട്ടയത്ത് സ്ഥാപിച്ച പഴയസെമിനാരി ക്രമേണ നവീകരണക്കാരുടെ കൈവശത്തിൽ വന്നപ്പോൾ അദ്ദേഹം അതിനോട് പ്രതികരിച്ചത് കേരളത്തിന്റെ വിവിധഭാഗങ്ങളിൽ നാലു സെമിനാരികൾ സ്ഥാപിച്ചുകൊണ്ടാണ്. കുന്നംകുളം ആർത്താറ്റ് പള്ളിയിൽ സെഹിയോൻ ബംഗ്ലാവ് പണികഴിപ്പിച്ച് അവിടെ വൈദിക വിദ്യാഭ്യാസത്തിന് വേദിയൊരുക്കി. കോട്ടയം മാർ ദീവന്നാസിയോസ് സെമിനാരിയിലും, പരുമല സെമിനാരിയിലും, മാവേലിക്കര തഴക്കര സെമിനാരിയിലും വൈദിക വിദ്യാഭ്യാസത്തിന് വേദിയൊരുക്കിയതോടെ സുറിയാനി സഭ ഒരു സാമൂഹ്യ മാറ്റത്തിന്റെ പ്രചാരകരാകാനുള്ള പരിശീലനത്തിൽ പങ്കു ചേരുകയായിരുന്നു.15

സാമൂഹ്യ വിപ്ലവത്തിന്റെ നേതാക്കളാകേണ്ടവർ സ്വന്തം നാടിന്റെ അടിവേരുകൾ അറിയണമെന്ന ആഗ്രഹത്തോടെ തമിഴ്, സംസ്കൃതം, മലയാളം എന്നീ ഭാഷകളും, വേദപഠനത്തിൽ അവഗാഹം നേടുന്നതിന് ക്ലാസിക്ക് ഭാഷയായ ഗ്രീക്കും, നിലവിലുള്ള രാഷ്ട്രീയ സാഹചര്യങ്ങളെ വിലയിരുത്തുവാൻ പ്രാപ്തരാകേണ്ടതിന് ഇംഗ്ലീഷും; ഇങ്ങിനെ അഞ്ചു ഭാഷകൾ അഭ്യസിക്കാവുന്ന വിധത്തിലാണ് വൈദിക വിദ്യാഭ്യാസം ക്രമീകരിച്ചത്.16

അവൈദികർ സഭാകാര്യങ്ങളിലും സാമൂഹ്യകാര്യങ്ങളിലും ഇടപ്പെട്ട് നേതൃത്വം നൽകുവാനുള്ള സാഹചര്യങ്ങൾ ഉണ്ടാക്കുന്നതിന് ഒരു കേന്ദ്രീകൃത മതബോധന സംവിധാനം മലങ്കരയിൽ ആവിഷ്ക്കരിച്ചു. ഇന്നത്തെ സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ ആവിർഭാവം അവിടെ നിന്നായിരുന്നു. സൂര്യവാര പാഠശാലകൾ എന്നും രവിവാര പാഠശാലകൾ എന്നും

അറിയപ്പെട്ടിരുന്ന പ്രസ്തുത മതബോധന പാഠശാലകൾ മറ്റു മതങ്ങളേയും സ്വാധീനിച്ചിട്ടുണ്ടെന്ന് കാണാവുന്നതാണ്. ശരിയായ മതബോധനത്തിലൂടെ മാത്രമെ മതസൗഹാർദ്ദത്തിലടിസ്ഥാനപ്പെടുത്തിയ സെക്കുലറിസം പ്രാവർത്തികമാക്കാൻ കഴിയുകയുള്ളൂ എന്നും സ്വമതത്തിന്റെ അന്തഃസത്ത ഉൾക്കൊള്ളുവാൻ കഴിയുന്ന ഒരു സമൂഹത്തിന് മാത്രമെ മറ്റുമതങ്ങളെ ആദരിക്കാൻ കഴിയൂ എന്നും ഇന്ന് എവരും അംഗീകരിക്കുമെങ്കിലും ഒരു നൂറ്റാണ്ടുമുമ്പ് ഇക്കാര്യം ദീർഘവീക്ഷണത്തോടെ സംവിധാനം ചെയ്യുന്നതിന് സ്മര്യപിതാവിന് കഴിഞ്ഞു എന്നതാണ് ആ വ്യക്തിത്വത്തിന്റെ മാഹാത്മ്യം.

**മലങ്കരസുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ: കേരളത്തിലെ ഒന്നാമത്തെ സമുദായ സംഘടന**

സമുദായവും, പള്ളികളും ഒരു സംവിധാനത്തിന്റെ കീഴിൽ സംഘടിപ്പിക്കണമെന്നും ആ സംഘടനയുടെ പ്രധാനലക്ഷ്യം പൊതുവിഭവങ്ങളുടെ സമാഹരണത്തിലൂടെയും നീതിപൂർവ്വമായ വിതരണത്തിലൂടെയും നാടിന്റെ സാമൂഹ്യപരിവർത്തനം യാഥാർത്ഥ്യമാക്കുക എന്നതാണെന്നും, അതിന് ആഭ്യന്തര പ്രശ്നങ്ങൾ തടസ്സമല്ലെന്നും, ആകാൻ പാടില്ലെന്നും സ്വജീവിതാനുഭവങ്ങളിലൂടെ സ്മര്യപിതാവ് മാതൃക കാണിച്ചുതന്നു.ഒരു നാടിന്റെ നവോത്ഥാനത്തിന് നേതൃത്വം നൽകുവാൻ സമുദായത്തിന്റെ ചിതറിക്കിടക്കുന്ന ശക്തി ഏകീകരിക്കപ്പെടണമെന്ന അഭിപ്രായം ആകർഷകമായി അദ്ദേഹം ഓരോ ഇടവകയുടെയും മുമ്പിൽ അവതരിപ്പിച്ചു. ഒരു മെത്രാപ്പോലീത്തായുടെ നേതൃത്വവും സേവനവും ഫലപ്രദമായി സമുദായത്തിന് ലഭിക്കുവാൻ ഈ ഒരു ഫെഡറൽ സംവിധാനം അനിവാര്യമെന്ന് അദ്ദേഹം ഇടവകകളെ ബോധ്യപ്പെടുത്തി. അദ്ദേഹത്തിന് മുമ്പിൽ പൂർവ്വമാതൃകകൾ ഇല്ലായിരുന്നു. .........തന്റെ ഭാവനകൾ പൂർണ്ണമായി സ്മര്യപുരുഷൻ 1873ലെ പരുമല സമ്മേളനത്തിൽ വെളിപ്പെടുത്തി.17 ഇടവകകൾ ഒരേ സമയം സ്വതന്ത്ര യൂണിറ്റുകളും അതേ സമയം പൊതുസമുദായത്തിന്റെ ശാഖകളുമെന്ന നിലയിൽ ഒരു ഫെഡറൽ സംവിധാനമാണ് അദ്ദേഹം അവതരിപ്പിച്ച നിർദ്ദേശത്തിന്റെ കാതൽ. ക്രിയാത്മകവും അപൂർവ്വവുമായ ഈ നിർദ്ദേശം പരുമല സമ്മേളനം ഏകകണ്ഠമായി അംഗീകരിച്ചു. അങ്ങനെയാണ് മലങ്കരസുറിയാനി ക്രിസ്ത്യാനി അസോസ്യേഷനും മലങ്കര മാനേജിംഗ് കമ്മിറ്റിയും രൂപവത്ക്കരിക്കപ്പെട്ടത്.േ സമുദായവും, പള്ളികളും ഒരു സംവിധാനത്തിന്റെ കീഴിൽ സംഘടിപ്പിക്കണമെന്നും ആ സംഘടനയുടെ പ്രധാനലക്ഷ്യം പൊതുവിഭവങ്ങളുടെ സമാഹരണത്തിലൂടെയും നീതിപൂർവ്വമായ വിതരണത്തിലൂടെയും നാടിന്റെ സാമൂഹ്യപരിവർത്തനം യാഥാർത്ഥ്യമാക്കുക എന്നതാണെന്നും, അതിന് ആഭ്യന്തര പ്രശ്നങ്ങൾ തടസ്സമല്ലെന്നും, ആകാൻ പാടില്ലെന്നും സ്വജീവിതാനുഭവങ്ങളിലൂടെ സ്മര്യപിതാവ് മാതൃക കാണിച്ചുതന്നു.ഒരു നാടിന്റെ നവോത്ഥാനത്തിന് നേതൃത്വം നൽകുവാൻ സമുദായത്തിന്റെ ചിതറിക്കിടക്കുന്ന ശക്തി ഏകീകരിക്കപ്പെടണമെന്ന അഭിപ്രായം ആകർഷകമായി അദ്ദേഹം ഓരോ ഇടവകയുടെയും മുമ്പിൽ അവതരിപ്പിച്ചു. ഒരു മെത്രാപ്പോലീത്തായുടെ നേതൃത്വവും സേവനവും ഫലപ്രദമായി സമുദായത്തിന് ലഭിക്കുവാൻ ഈ ഒരു ഫെഡറൽ സംവിധാനം അനിവാര്യമെന്ന് അദ്ദേഹം ഇടവകകളെ ബോധ്യപ്പെടുത്തി. അദ്ദേഹത്തിന് മുമ്പിൽ പൂർവ്വമാതൃകകൾ ഇല്ലായിരുന്നു. .........തന്റെ ഭാവനകൾ പൂർണ്ണമായി സ്മര്യപുരുഷൻ 1873ലെ പരുമല സമ്മേളനത്തിൽ വെളിപ്പെടുത്തി.17 ഇടവകകൾ ഒരേ സമയം സ്വതന്ത്ര യൂണിറ്റുകളും അതേ സമയം പൊതുസ

മുദായത്തിന്റെ ശാഖകളുമെന്ന നിലയിൽ ഒരു ഫെഡറൽ സംവിധാനമാണ് അദ്ദേഹം അവതരിപ്പിച്ച നിർദ്ദേശത്തിന്റെ കാതൽ. ക്രിയാത്മകവും അപൂർവ്വവുമായ ഈ നിർദ്ദേശം പരുമല സമ്മേളനം ഐകകണ്ഠമായി അംഗീകരിച്ചു. അങ്ങനെയാണ് മലങ്കരസുറിയാനി ക്രിസ്ത്യാനി അസോസ്യേഷനും മലങ്കര മാനേജിംഗ് കമ്മിറ്റിയും രൂപവത്ക്കരിക്കപ്പെട്ടത്.

സമുദായത്തെ ആകമാനം പ്രതിനിധാനം ചെയ്യുന്ന ഈ സംഘടന, ഇടവകകളുടെ ശക്തിയെ സമാഹരിക്കുവാനും ശക്തി കുറഞ്ഞ ഇടവകകളെ സഹായിക്കുവാനും സമുദായത്തിന്റെ സംഘടിതശക്തിയായി മെത്രാപ്പോലീത്താ വളർത്തിയെടുത്തു. മറ്റൊരു സമുദായ സംഘടന കേരളത്തിലുണ്ടാകുന്നത് 29 കൊല്ലത്തിന് ശേഷം 1902ലാണ്, ശ്രീനാരായണ ധർമ്മ പരിപാലനയോഗം. വിദ്യകൊണ്ട് വിജ്ഞരാകുക, സംഘടിച്ച് ശക്തരാകുക തുടങ്ങിയ മുദ്രാവാക്യങ്ങൾ നാരായണഗുരു ആവിഷ്കരിച്ചത് തന്റെ തൊട്ട് മുമ്പുള്ള തലമുറയിൽ സുറിയാനി ക്രിസ്ത്യാനികളുടെ മേലധ്യക്ഷൻ നടത്തിയ വിദ്യാഭ്യാസ പ്രവർത്തനങ്ങളെയും അസോസ്യേഷൻ രൂപീകരണത്തെയും നിരീക്ഷിച്ചതിൽ നിന്ന് പ്രചോദനം ആർജ്ജിച്ചിട്ടാണ്. 18


സമുദായത്തെ ആകമാനം പ്രതിനിധാനം ചെയ്യുന്ന ഈ സംഘടന, ഇടവകകളുടെ ശക്തിയെ സമാഹരിക്കുവാനും ശക്തി കുറഞ്ഞ ഇടവകകളെ സഹായിക്കുവാനും സമുദായത്തിന്റെ സംഘടിതശക്തിയായി മെത്രാപ്പോലീത്താ വളർത്തിയെടുത്തു. മറ്റൊരു സമുദായ സംഘടന കേരളത്തിലുണ്ടാകുന്നത് 29 കൊല്ലത്തിന് ശേഷം 1902ലാണ്. ശ്രീനാരായണ ധർമ്മ പരിപാലനയോഗം. വിദ്യകൊണ്ട് വിജ്ഞരാകുക, സംഘടിച്ച് ശക്തരാകുക തുടങ്ങിയ മുദ്രാവാക്യങ്ങൾ നാരായണഗുരു ആവിഷ്കരിച്ചത് തന്റെ തൊട്ട് മുമ്പുള്ള തലമുറയിൽ സുറിയാനി ക്രിസ്ത്യാനികളുടെ മേലധ്യക്ഷൻ നടത്തിയ വിദ്യാഭ്യാസ പ്രവർത്തനങ്ങളെയും അസോസ്യേഷൻ രൂപീകരണത്തെയും നിരീക്ഷിച്ചതിൽ നിന്ന് പ്രചോദനം ആർജ്ജിച്ചിട്ടാണ്. 18


**മഹാജനസഭ**

കേരളത്തിന്റെ നവോത്ഥാനവും സാമൂഹ്യപുരോഗതിയും ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ച ഒരു തലമുറയുടെ കൈകളിലാണ് എന്ന് മനസ്സിലാക്കിയ മെത്രാപ്പോലീത്താ ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ സമുദായാംഗങ്ങളെ മഹാജനസഭ എന്ന പേരിൽ സംഘടിപ്പിച്ചു. ഇ.എം. ഫിലിപ്പ് ആ സമിതിയുടെ രൂപവത്ക്കരണത്തെപ്പറ്റി പറയുന്നത് ഇപ്രകാരമാണ്: ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്ത സുറിയാനിക്കാരുടെ ഒരു യോഗം 1072 മേടത്തിൽ (1897) എം.ഡി.സിമ്മനാരിയിൽ കൂടി സാമുഹ്യപരിഷ്ക്കാരത്തെ ഉദ്ദേശിച്ച് ചില പ്രസംഗങ്ങൾ നടത്തുകയും പ്രതിവർഷം ഒരു സമ്മേളനം നടത്താമെന്ന് നിശ്ചയിക്കുകയും ചെയ്തു. ഒന്നു രണ്ടു വർഷം കഴിഞ്ഞപ്പോൾ.....ഇംഗ്ലീഷ് പഠിക്കാത്തവർക്കും ചേരാമെന്ന് നിശ്ചയിച്ചു അതുമുതൽ സമ്മേളനം ആണ്ടുതോറും പുഷ്ടി പ്രാപിച്ചുവന്നു.19 മഹാജനസഭയിലൂടെ നേതൃനിരയിലേയ്ക്ക് വന്നവർ പില്ക്കാലത്ത് കേരളനവോത്ഥാന പരിശ്രമങ്ങളുടെ മുൻനിര പടയാളികളായത് സ്വാഭാവികം.

**പ്രിന്റിംഗ്**

ആശയസംവേദനം വാമൊഴിയായി നിലനിന്നിരുന്ന ഒരു സമൂഹത്തിൽ കൈയ്യെഴുത്തു ഗ്രന്ഥങ്ങളായിട്ടായിരുന്നു പല പുസ്തകങ്ങളും പ്രചാരത്തിലിരുന്നത്. കൈയ്യെഴുത്തു ഗ്രന്ഥ

ങ്ങൾ അമൂല്യവും അംഗുലി പരിമിതവുമായിരുന്നതിനാൽ പലതും സാധാരണക്കാർക്ക് അപ്രാപ്യവുമായിരുന്നു. യൂറോപ്പിൽ അച്ചടിയുടെ ആവിർഭാവം സാമൂഹ്യപരിവർത്തനത്തിന് വഴിതെളിയിച്ചത് ഒരു യാഥാർത്ഥ്യമായി നില്ക്കുമ്പോൾ പ്രസ്തുത പരീക്ഷണം ഭാരതത്തിൽ സന്നിവേശിപ്പിക്കുവാൻ തീവ്രയത്നം ചെയ്ത യുഗപുരുഷനായിരുന്നു മാർ ദീവന്നാസിയോസ്. സ്കൂളുകളുടെ സ്ഥാപനത്തിലൂടെ വായനയഭ്യസിച്ച തലമുറയ്ക്ക് വായിച്ചുമനസ്സിലാക്കുന്നതിനും, അറിവുനേടുന്നതിനും, അവരെ ആഗോളതലത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങളെക്കുറിച്ച് ബോധവാന്മാരാക്കുന്നതിനും, അതുമൂലം കേരള സമൂഹത്തിൽ കാലികമായ മാറ്റങ്ങൾ ഉണ്ടാക്കുന്നതിന് സജ്ജരാക്കുന്നതിനും, അങ്ങിനെ സാമൂഹ്യ വിപ്ലവം യാഥാർത്ഥ്യമാക്കുന്നതിനും ആ പിതാവിന്റെ ഈദൃശ പ്രവർത്തനങ്ങൾ മുഖാന്തിരമായിട്ടുണ്ടെന്ന് കാണാവുന്നതാണ്.

സ്മര്യപിതാവ് ശെമ്മാശനായിരിക്കുമ്പോൾ 1850 ൽ കുന്നംകുളത്ത് ജോസഫ് കത്തനാർ പ്രസ്സ് എന്ന പേരിൽ ഒരച്ചുകൂടം സ്ഥാപിച്ചു.20 അവിടെനിന്ന് സുറിയാനി ഭാഷയിൽ അച്ചടിച്ച തക്സ അക്കാലത്ത് സഭയിൽ ആരാധനയ്ക്കായി ഉപയോഗിച്ചിരുന്നു. ഇന്ത്യയിൽ ആദ്യമായി സുറിയാനി അച്ചടി നിർവ്വഹിച്ചത് കുന്നംകുളത്തെ ഈ പ്രസിൽ നിന്നായിരുന്നു. അവിടെ നിന്നച്ചടിച്ച തക്സയിൽ വി. കുർബ്ബാനക്രമത്തിനു പുറമെ വിവാഹം, മാമ്മോദീസ തുടങ്ങിയവയുടെ ക്രമങ്ങളും ഉൾപ്പെടുത്തിയിരുന്നു. മലങ്കരസഭയുടെ ആരാധനാക്രമങ്ങളിൽ ഇന്നു കാണുന്ന പ്രത്യേകതകൾ കൂട്ടിച്ചേർത്ത പ.പത്രോസ് ത്രിതീയൻ (നാലാമൻ?) പാത്രിയർക്കീസ് ബാവായ്ക്ക് മുമ്പുള്ള ആരാധനാക്രമമെന്ന നിലയിൽ ഈ തക്സ പ്രത്യേകം പഠനം അർഹിക്കുന്നുണ്ട്.

1870ൽ കൊച്ചികോട്ടയിൽ സെന്റ് തോമസ് അച്ചുകൂടം സ്ഥാപിച്ച് മലയാളം, സുറിയാനി, ഇംഗ്ലീഷ്, തമിഴ് എന്നീ ഭാഷകളിൽ അച്ചടി നിർവ്വഹിച്ചതും മാർ ദീവന്നാസിയോസിന്റെ നേതൃത്വത്തിലായിരുന്നു. ഇക്കാര്യത്തെപ്പറ്റി കണ്ടനാട്ട് ഗ്രന്ഥവരി പ്രസ്ഥാവിക്കുന്നത് നോക്കുക.
മലയാളത്തിലും, സുറിയാനിയിലും ദുർലഭമായി ഇംഗ്ലീഷിലും അച്ചടി വേലകൾ ചെയ്തുവരുന്നതു കൂടാതെ, പരജനങ്ങൾക്കു വിദ്യയും നാഗരികവും അഭിവൃദ്ധിയായി വരുവാൻവേണ്ടി കേരള പതാക എന്ന് നാമധേയമായി ഒരു വർത്തമാന പത്രിക കൊല്ലം 1048 മാണ്ട് ചിങ്ങമാസം 1–ാം തിയ്യതി മുതൽ മാസത്തിൽ രണ്ടുതവണയായി പ്രസിദ്ധം ചെയ്തുവരുന്നു. 21

1873ലെ പരുമല സമ്മേളനത്തിൽ പ്രസ്ഥാവിക്കുന്നത് കേൾക്കുക

ജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം വർദ്ധിപ്പിക്കുന്നതിനുവേണ്ടിയുള്ള പഠിത്തവീടുകൾ പണിയിക്കുന്നതിനും പൈതങ്ങൾക്ക് അറിവുണ്ടാകത്തക്ക വസ്തുതകൾ അച്ചടിക്കുന്നതിനും ഇംഗ്ലീഷ്, സുറിയാനി, മലയാളം ഈ മൂന്നു ഭാഷകൾ പഠിപ്പിക്കാൻ യോഗ്യന്മാരായ പരദേശക്കാരെയോ, നാട്ടുകാരെയോ വാധ്യന്മാരായി ഏർപ്പെടുത്തി പഠിത്തം നടത്തിക്കുന്നതിനും, .....................കമ്മറ്റിക്കാർ പുമതലക്കാരായി ഇരിക്കണമെന്നും...............22 എന്നിങ്ങനെ സ്കൂൾ സ്ഥാപനവും, പഠനം സിദ്ധിച്ചവർക്കാവശ്യമായ പുസ്തകങ്ങൾ അച്ചടിപ്പിക്കാനുള്ള ക്രമീകരണവും, മൂന്നു ഭാഷകളും പഠിപ്പിക്കാൻ യോഗ്യന്മാരായ അദ്ധ്യാപകരെ നിയമിക്കണ

മെന്ന നിർദ്ദേശവും കാലത്തിനുമുമ്പേ സഞ്ചരിക്കുന്ന മഹാത്മാക്കളിൽ നിന്നു മാത്രം പ്രതീക്ഷിക്കാവുന്നതാണ്. പത്തൊമ്പതാം നൂറ്റാണ്ടിൽ വിദ്യാഭ്യാസത്തിനുള്ള താല്പര്യം കുറയുന്നതിന് ഒരു പ്രധാന കാരണം അക്ഷരാഭ്യാസത്തിന്റെ പ്രയോജനം പ്രാവർത്തികമാക്കാനുള്ള സാദ്ധ്യതകളുടെ അഭാവമായിരുന്നു. വിദ്യ അഭ്യസിച്ചവർക്ക് വായിക്കുവാൻ അക്കാലത്ത് വേണ്ടത്ര പുസ്തകങ്ങൾ ലഭ്യമായിരുന്നില്ല. വിദ്യാഭ്യാസത്തിലൂടെ വായിക്കുവാനുള്ള കഴിവും, അതിലൂടെ വിജ്ഞാന സമ്പാദനവും എന്ന ലക്ഷ്യം മുൻനിർത്തി മാർ ദീവന്നാസിയോസ് നിരവധി പുസ്തകങ്ങൾ അച്ചടിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി.

**ആനുകാലിക പ്രസിദ്ധീകരണങ്ങൾ**

ആനുകാലിക പ്രസിദ്ധീകരണങ്ങൾ വിരളമായിരുന്ന അക്കാലത്ത് സ്മര്യപിതാവ് മൂന്നു മാസികകളെങ്കിലും വിജയകരമായി നടത്തി വന്നിരുന്നു എന്നതാണ് യഥാർത്ഥ്യം. കൂടാതെ ഇന്ന് ഭാരതത്തിലെ ഭാഷാപത്രങ്ങളിൽ ഒന്നാം സ്ഥാനം അലങ്കരിക്കുന്ന മലയാള മനോരമയുടെ ആവിർഭാവത്തിന് വഴിതെളിയിച്ചതും സ്മര്യപുരുഷന്റെ ദീർഘവീക്ഷണമായിരുന്നു.23

മതവിഷയമായ ഗ്രന്ഥങ്ങളും, പൊതുജനങ്ങൾക്ക് സാംസ്ക്കാരികാഭിവൃദ്ധിക്കായി ആനുകാലികങ്ങളും പുസ്തകങ്ങളും പ്രസിദ്ധീകരിച്ചതു കൂടാതെ ഇടവക പത്രിക എന്ന പേരിൽ ഒരു മലയാളം മാസികയും സുറിയാനി സുവിശേഷകൻ എന്ന പേരിൽ ഒരു മാസികയും, കേരളപതാക എന്ന പേരിൽ മറ്റൊരു ആനുകാലികവും മാർ ദീവന്നാസിയോസ് പ്രസിദ്ധീകരിച്ചിരുന്നു. മലങ്കരയിൽ ഇടവകകളെ പരസ്പരം ബന്ധിപ്പിക്കുന്നതിനും, സഭാംഗങ്ങളെ പ്രബുദ്ധരാക്കുന്നതിനും, ഭരണപരമായി ഒന്നിപ്പിക്കുന്നതിനും ഈ പത്രിക ചെലുത്തിയ സ്വാധീനം ചെറുതല്ല. കേരളത്തിന്റെ സാമൂഹ്യ നവോത്ഥാനത്തിന് ഇടവകപത്രിക വഹിച്ച പങ്ക് ശ്ലാഘനീയമായിരുന്നു.

കേരളത്തിൽ അച്ചടി പ്രചുരപ്രചാരം സിദ്ധിക്കുന്നതിന് വർഷങ്ങൾക്കു മുമ്പുതന്നെ മാർ ദീവന്നാസിയോസ് മലങ്കരയിൽ അച്ചടിയിലൂടെ സഭാമക്കളെ ബോധവൽക്കരിക്കുന്നതിനും അതിലൂടെ ഒരു തലമുറയെ പ്രബുദ്ധരാക്കുന്നതിനും പരിശ്രമിച്ചു. ആരാധനാക്രമങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ആരാധന അർത്ഥപൂർണ്ണമാക്കുന്നതിന് മാർ ദീവന്നാസിയോസ് ചെയ്ത പരിശ്രമം സമാനതകളില്ലാത്തതാണ്. ദിനംതോറുമുള്ള യാമപ്രാർത്ഥനകൾ കുമ്പസാരക്രമം, പീഢാനുഭവ വാരത്തിലെ പ്രാർത്ഥനകൾ തുടങ്ങിയവ മലയാള ഗദ്യത്തിലേക്ക് വിവർത്തനം ചെയ്ത് അച്ചടിപ്പിച്ചതിലൂടെ ആ പിതാവ് മലങ്കരയുടെ ആരാധന ജീവസുറ്റതാക്കി തീർത്തു. ഒരു പരദേശ യാത്രയുടെ കഥ എന്ന പേരിൽ ആ പിതാവ് രചിച്ച മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണഗ്രന്ഥവും,24ആരാധന മലയാള ഗദ്യത്തിലേക്ക് വിവർത്തനം ചെയ്തതും മലയാള ഗദ്യഭാഷയുടെ വികാസത്തിന് കാരണമായി എന്നത് പ്രത്യേകം പരിഗണനാർഹമാണ്.

കേരളപതാക, നവോത്ഥാന സംരംഭങ്ങളെ പ്രോത്സാഹിപ്പിക്കുന്ന ആശയങ്ങളും വാർത്തകളും പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചു. ഉല്പതിഷ്ണുക്കളായ എഴുത്തുകാരുടെ രചനകൾ അതിലൂടെ വെളിച്ചം കണ്ടു നവോത്ഥാനത്തിന്റെ വൈദേശിക മാതൃകകളേയും

ഇതര സംരംഭങ്ങളെയും കേരളപതാക മലയാളിക്ക് പരിചയപ്പെടുത്തി.25 ഇങ്ങനെ ഒരു നാടിന്റെ സാമൂഹ്യ നവോത്ഥാനത്തിന് നേതൃത്വം നൽകുവാനും, പ്രസ്തുത പരിശ്രമങ്ങളെ സമന്വയിപ്പിക്കുവാനും ഇതിലൂടെ വേദിയൊരുക്കി. ഇടവക പത്രിക സഭയ്ക്കുള്ളിൽ പരിവർത്തനത്തിന്റെ കാലാനുസൃത മാതൃകകളെ അവതരിപ്പിച്ചു. പ്രഗത്ഭരായ അമേവദികരെ എഴുത്തിന്റെ ലോകത്തേക്ക് ആനയിച്ചത് ഈ പത്രികയായിരുന്നു. കണ്ടത്തിൽ വറുഗീസ് മാപ്പിള, എം. പി. വർക്കി, കൊട്ടാരത്തിൽ ശങ്കുണ്ണി, ഇ. എം. ഫിലിപ്പ്, ഇടവഴിക്കൽ വലിയ ഫിലിപ്പോസച്ചൻ, ഇടവഴിക്കൽ ഫിലിപ്പോസ് കോറെപ്പിസ്കോപ്പ, പനയ്ക്കൽ യാക്കോബ് കത്തനാർ, കുരിയൻ റൈറ്റർ തുടങ്ങിയ എഴുത്തുകാരെ വളർത്തിയെടുക്കുന്നതിൽ ഇടവകപത്രികക്ക് വലിയ പങ്കുവഹിക്കുവാൻ കഴിഞ്ഞു. കോനാട്ട് മാത്തൻ മല്പാൻ, വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, പരുമല തിരുമേനി തുടങ്ങിയ മല്പാൻമാരെ മലങ്കരയിൽ പരിചയപ്പെടുത്തിയതും ഇടവകപത്രികയാണെന്ന ഫാ. ചീരന്റെ നിരീക്ഷണം അർത്ഥപൂർണ്ണമാണ്.26

മഹത്തായ സാമൂഹ്യവിപ്ലവത്തിന് ദിശാബോധം നൽകുന്നതിനും, മുന്നണിപ്പോരാളികളെ സജ്ജമാക്കുന്നതിനും ഈ ആനുകാലികങ്ങൾ വഹിച്ച പങ്ക് വലുതായിരുന്നു.
പൗരസ്വാതന്ത്ര്യത്തിനുവേണ്ടി ആദ്യം ശബ്ദമുയർത്തിയ 1891 ലെ മലയാളി മെമ്മോറിയലിന്റെ അണിയറ ശിൽപികളിലൊരാളും,27 മലയാള മനോരമ, ഭാഷാപോഷിണി എന്നീ പത്രമാധ്യമങ്ങളുടെ പ്രേരകവും,28 മഹാനായ മാർ ദീവന്നാസ്യോസ് മലങ്കരമെത്രാപ്പോലീത്തയായിരുന്നു എന്നറിയുമ്പോൾ ആ പിതാവിന്റെ ദർശനവ്യാപ്തി ആരെയാണ് അത്ഭുതപ്പെടുത്താതിരിയ്ക്കുക. ഈഴവ സമുദായവും, അവർണ്ണസമൂഹവും, നായർ സമുദായവും, നമ്പൂതിരി സമുദായവും, ഏറ്റവും ഒടുവിൽ മുസ്ലീം സമുദായവും നവോത്ഥാന ശ്രമങ്ങളോട് ആഭിമുഖ്യം പ്രദർശിപ്പിച്ചത് മലങ്കരസഭയുടെ ഈ സാംസ്കാരിക ദർശനങ്ങളുടെ സ്വാധീന ഫലമായിട്ടായിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു. ജാതീയത, അയിത്തം, സ്ത്രീകളോടുള്ള അവഗണന, മരുമക്കത്തായം, കൂട്ടുകുടുംബം, ബഹുഭാര്യത്വം, ബഹുഭർത്തൃത്വം, വിഗ്രഹാരാധന തുടങ്ങിയ സാമൂഹ്യപ്രശ്നങ്ങളിൽ തിരുവചനാടിസ്ഥാനത്തിലുള്ള ദർശനാവിഷ്ക്കാരങ്ങൾ കേരളത്തിൽ സാമൂഹ്യ വിപ്ലവത്തിന് കളമൊരുക്കി.

**ഉപസംഹാരം**

കേരളത്തിലെ നവോത്ഥാന നായകരെന്ന് വിശേഷിപ്പിക്കപ്പെടുന്ന ശ്രീനാരായണ ഗുരു, അയ്യങ്കാളി, കേളപ്പൻ, മന്നത്ത് പത്മനാഭൻ, വക്കം മൗലവി തുടങ്ങിയവരുടെ കാലഘട്ടത്തിന് അര നൂറ്റാണ്ടുമുമ്പ് പ്രവർത്തനനിരതനായ ആ മഹാത്മാവിന്റെ ചരമശതാബ്ദി യാഘോഷിയ്ക്കുമ്പോൾ, ആ പിതാവ് മലങ്കര സഭയ്ക്കും, കേരള സാംസ്കാരികചരിത്രത്തിനും നൽകിയ സംഭാവനകൾ കേരളം മുഴുവനും ചർച്ചചെയ്യപ്പെടാവുന്ന രീതിയിൽ സംവിധാനം ചെയ്യുവാൻ മലങ്കര സഭാനേതൃത്വത്തിന് ബാധ്യതയുണ്ട്. മുളന്തുരുത്തി സുന്നഹദോസിന്റെ മഹാശില്പിയും ജാതിയുടെ സംഘാടകനും ആയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്കു നമസ്ക്കരിക്കാം.... 29 ഈ വിധം ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾ നടത്തിയ മറ്റൊരു മെത്രാൻ നസ്രാണികൾക്കു ഇതേവരെ ഉണ്ടായിട്ടില്ല, ഇനി ഉണ്ടാകുമെന്നും തോന്നുന്നില്ല.30

കാർമേഘപടലങ്ങൾ സൂര്യബിംബത്തെ ക്ഷണികമായി മറച്ചെന്നുവരാം. എന്നാൽ കാർമേഘ പടലങ്ങൾ നീങ്ങുമ്പോൾ സൂര്യൻ വർധിതശോഭയോടെ പ്രകാശം പരത്തുക തന്നെചെയ്യും. ഒരമ്പതുവർഷത്തിനുമുമ്പ് നാരാണഗുരുവിന്റെ സംഭാവനകളെ കേരളം വേണ്ടതുപോലെ ഗ്രഹിച്ചിരുന്നില്ല. ടപളജ പോലുള്ള സംഘടനകളുടെയും മറ്റും പ്രവർത്തനഫലമായി ഇന്ന് നാരായണഗുരു ചരിത്രത്തിന്റെ ഭാഗമായി. മലങ്കരസഭയുടെ സംഘടിതപരിശ്രമംകൊണ്ട് വരുംനാളുകളിൽ ഈ യുഗപ്രഭാവന്റെ സംഭാവനകളും കേരളചരിത്രത്തിന്റെ ഒരു അവിഭാജ്യ അധ്യായമായി പരിണമിക്കുമെന്നാണ് പ്രതീക്ഷ.

FRDRSC

## End Notes


1. വിവേകാനന്ദ സാഹിത്യസർവ്വസ്വം മൂന്നാം ഭാഗം. പേജ്. 186
2. ഫിലിപ്പോസ് മാർ യൗസേബിയോസ്, ക്രാന്തദർശിയായ പിതാവ്. ലേഖനം. ശതാബ്ദി ജൂബിലി സ്മരണിക. തൃശ്ശൂർ, 1999., പേജ്. 31
3. ഡോ.ചന്ദനപ്പിള്ളി, മലങ്കര സഭാപിതാക്കന്മാർ, മാർ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ, പേജ്. 127
4. റവ. ഡോ. ജോസഫ് ചീരൻ...., ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, കോട്ടയം., 2002, പേജ്. 662
5. ചീരൻ വി. വർഗീസ്, ഫെയ്ത്ത് ഓഫ് അവർ ഫാദേഴ്സ്, പേജ്. 110
6 ഡോ.ചന്ദനപ്പിള്ളി, അതേ പുസ്തകം, പേജ്. 127
7. റവ. ഡോ. ജോസഫ് ചീരൻ........, അതേ പുസ്തകം, പേജ്. 662
8. അതേ പുസ്തകം, പേജ്. 703
9. അതേ പുസ്തകം, പേജ്. 732
10. അതേ പുസ്തകം, പേജ്. 749
11. ചീരൻ വി. വർഗീസ്, അതേ പുസ്തകം, പേജ്. 110
12. ഫാ.ഡോ.ജോസഫ് ചീരൻ, മലങ്കരയുടെ മഹാനായ മാർ ദീവന്നാസ്യോസ്, കുന്നംകുളം., 2004, പേജ്. 168
13. പി.സി.കുഞ്ഞാത്തു. ആർത്താറ്റ് പള്ളിച്ചരിത്രം, കുന്നംകുളം, 1946, പേജ്. 24
14. ഫിലിപ്പോസ് മാർ യൗസേബിയോസ്, അതേ പുസ്തകം, പേജ്. 31
15. റവ. ഡോ. ജോസഫ് ചീരൻ........, അതേ പുസ്തകം, പേജ്. 761
16. ഫാ.ഡോ.ജോസഫ് ചീരൻ, അതേ പുസ്തകം, പേജ്. 159
17. അതേ പുസ്തകം, പേജ്. 161
18. അതേ പുസ്തകം, പേജ്. 164
19. ഇ.എം.ഫിലിപ്പ്, മലങ്കരസഭയുടെ രഹസ്യ പേടകം, കോട്ടയം, 1993., പേജ്. 122
20. റവ. ഡോ. ജോസഫ് ചീരൻ........, അതേ പുസ്തകം, പേജ്. 628
21. അതേ പുസ്തകം, പേജ്. 652
22. അതേ പുസ്തകം, പേജ്. 662
23. ഫാ.ഡോ.ജോസഫ് ചീരൻ, അതേ പുസ്തകം, പേജ്. 165
24. റവ. ഡോ. ജോസഫ് ചീരൻ........, അതേ പുസ്തകം, പേജ്. 775
25. ഫാ.ഡോ.ജോസഫ് ചീരൻ, അതേ പുസ്തകം, പേജ്. 165
26. റവ. ഡോ. ജോസഫ് ചീരൻ........, അതേ പുസ്തകം, പേജ്. 775
27. ഇസെഡ്. എം. പാറേട്ട്, മലങ്കരനസ്രാണികൾ, വാല്യം 3, പേജ്. 301
28. ജോസഫ് മാർ പക്കോമിയോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും മലങ്കരസഭയും , ശതാബ്ദി ജൂബിലി സ്മരണിക, തൃശ്ശൂർ, 1999., പേജ്. 18
29. ഇസെഡ്. എം. പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ്, ഉപസംഹാരവാക്യം
30. ഇസെഡ്. എം. പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം 3, പേജ്. 302.





# ഇംഗ്ലീഷ്‌വിദ്യാഭ്യാസവും സാമൂഹ്യപുരോഗതിയും

ഫാദർ. ഡോ. സണ്ണി ചാക്കോ, കുന്നംകുളം.
സെമിനാരി ഗവേണിംഗ് ബോർഡ് മെമ്പർ

വികസിത രാഷ്ട്രങ്ങളുടെ വിദ്യാഭ്യാസപുരോഗതിയെ വെല്ലുന്ന വിദ്യാഭ്യാസവിപ്ലവത്തിന് വേദിയായ കേരളത്തിന്റെ ഗതകാലചരിത്രത്തിന്റെ തേജോമയമായ വഴികാഴ്ചകളിലൂടെ പുറകോട്ട് സഞ്ചരിച്ചാൽ മലങ്കരസഭാപിതാക്കന്മാർ നല്കിയ സഫലമായനേതൃത്വത്തിന്റെ അതുല്യമായ സംഭാവനകൾ ആർക്കും നിഷേധിക്കാനാവുമെന്ന് തോന്നുന്നില്ല. ചരിത്രസത്യങ്ങളെയും, യാഥാർത്ഥ്യങ്ങളേയും ആനുകാലികമാക്കി ചിത്രീകരിക്കുന്ന വ്യഗ്രതയിൽ പഴമയുടെ ഈടുവയ്പുകളെ ആനുകാലിക സംവിധാനങ്ങളുടെ മാനദണ്ഡങ്ങളിലൂടെ വിലയിരുത്തുവാൻ ശ്രമിക്കുന്ന ഇക്കൂട്ടർ സംഭവങ്ങളെയും വ്യക്തികളെയും സാഹചര്യങ്ങളിൽ നിന്നടർത്തിമാറ്റി വ്യക്തിപരമായ, മതപരമായ, രാഷ്ട്രീയമായ, പ്രാദേശികമായ നിലപാടുകളുടെയും വ്യാഖ്യാനങ്ങളുടെയും താല്പര്യങ്ങളുടെയും അടിസ്ഥാനത്തിൽ വിലയിരുത്തുന്നു എന്ന പോരായ്മ സഭാചരിത്രത്തിൽ മാത്രമല്ല, സെക്കുലർചരിത്രരചനയിലും പ്രബലപ്പെടുന്നുണ്ടെന്നതാണ് യാഥാർത്ഥ്യം.

ചരിത്രരചനയുടെ ഈ അനാരോഗ്യകരമായ പ്രവണത ആധുനികകാലഘട്ടത്തിലാണ് ഇത്രയും രൂക്ഷമാകുന്നത്. അതിനാൽ യഥാർത്ഥ മഹത്വങ്ങളെ തിരിച്ചറിയുവാനോ, അറിഞ്ഞാദരിക്കുവാനോ സാമാന്യജനങ്ങൾക്കുമാത്രമല്ല, ചരിത്രപഠിതാക്കൾക്കുപോലും കഴിയുന്നില്ല. ഗവേഷണം നടത്തിയാലേ സത്യം ഗ്രഹിക്കാനാവൂ എന്നും, പ്രഭവസാമഗ്രികൾ പലപ്പോഴും വേട്ടക്കാരന്റെ പക്ഷത്താണെന്നും, സംഘടിതമായ ശാക്തികചേരിയുടെ സമ്മർദ്ദത്തിലാണ് ചരിത്രമെന്നതും അരോചകമായ സത്യമാണ്. ഇതൊക്കെയാണെങ്കിലും കാലം അവശേഷിപ്പിക്കുന്ന ചിലമുദ്രകൾ ആർക്കും മായ്ക്കുവാനോ, നിഷേധിക്കുവാനോ കഴിയാത്തവിധത്തിൽ ഇന്നും നിലനില്ക്കുന്നുണ്ടെന്നതാണ്, 200 വർഷങ്ങൾക്കുമുമ്പ് കലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമന്റെ കർമ്മപഥങ്ങളെ ജാജ്വല്യമാനമാക്കുന്നത്.

പ്രധാനമായും മൂന്നുതരം പ്രഭവസാമഗ്രികളാണ് ഈ പിതാവിനെപ്പറ്റി പഠിക്കുവാനാഗ്രഹിക്കുന്നവർക്ക് ലഭ്യമാകുന്നത്.

1. പാശ്ചാത്യ കൊളോണിയൽ അധീശത്വത്തിന്റെ ഭാഗമായ ബ്രിട്ടീഷ് ഭരണാധികാരികളുടെയും, പാശ്ചാത്യമിഷണറിമാരുടെയും പരാമർശങ്ങളും ബോധപൂർവ്വം അവശേഷിപ്പിയ്ക്കുന്ന പാശ്ചാത്യമേൽക്കോയ്മയുടെ തെളിവുകളും. ഇവയാകട്ടെ അധിനിവേശത്വത്തിന്റെ തെളിവുകൾ എന്ന നിലയിലാണ് പണ്ഡിതന്മാർ വിലയിരുത്തുന്നത്. ഭാരതീയമായ ഏതു നേതൃത്വവും, പ്രവർത്തനങ്ങളും വിലകുറച്ചുകാണുവാനുള്ള ഒരുതരംവ്യഗ്രത. 1857 ലെ മഹത്തായ കലാ

പഴഞ്ചൻ ശിപ്പായിലഹള എന്ന് തരംതാഴ്ത്തിവിളിക്കുന്ന മാനസികാവസ്ഥ.

2. സഭയ്ക്കുള്ളിൽ വാമൊഴിയായും, വരമൊഴിയായും പ്രചരിക്കുന്ന ആനുകാലികവും, ആധുനികവുമായ രേഖകളും പ്രസ്താവങ്ങളും. അന്നത്തെ മലങ്കരസഭയുടെ ആലസ്യത്തിന്റെയും ഭാവനാരാഹിത്യത്തിന്റെയും കടുത്തവിമർശകനും, സഭയിലെ കുടുംബവാഴ്ചക്കെതിരെ നിലപാടെടുത്ത ഉല്പതിഷ്ണുവുമായ ഇട്ടൂപ്പ് റമ്പാനെപ്പറ്റിയാകുമ്പോൾ അത് എത്രകണ്ട് യാഥാർത്ഥ്യത്തോട് നീതിപുലർത്തുന്നതായിരിക്കും എന്നത് ചിന്തനീയം! നന്മകാണാതിരിക്കുകയും, ചെറിയ വീഴ്ചകൾപോലും പർവ്വതീകരിക്കയും ചെയ്യുന്ന പ്രവണത ഇവിടെ നിഴലിച്ചുകാണാവുന്നതാണ്.

3. മൂർത്തവും അനിഷേധ്യവുമായ തെളിവുകൾ. സ്മര്യപിതാവ് രണ്ടുനൂറ്റാണ്ടുകൾക്കുമുമ്പ് സ്ഥാപിച്ചതും, ഇന്നും തലയെടുപ്പോടെ നില്ക്കുന്ന മലങ്കരസഭയുടെ അക്കാദമിക നേതൃത്വം വഹിക്കുന്ന പഠിത്തവീട്; മലങ്കരസഭയുടെ അന്നത്തെ ഭരണസിരാകേന്ദ്രം, കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ഉദ്ഘാടനം ചെയ്യപ്പെട്ട ആദ്യകേന്ദ്രം, സ്ത്രീ വിദ്യാഭ്യാസത്തിന്റെയും പൊതുവിദ്യാഭ്യാസത്തിന്റെയും തറവാട്, മലങ്കരസഭയുടെ സ്വത്വത്തിനുവേണ്ടി ധീരമായി പ്രതികരിച്ച സഭാജ്യോതിസ്സിന്റെ കർമ്മഭൂമിക. സെമിനാരി സ്ഥാപനത്തിനുവേണ്ടി തിരുവിതാംകൂർ സർക്കാർ നികുതിരഹിതമാക്കി ഇട്ടൂപ്പ് റമ്പാന്റെ പേരിൽ പതിച്ചു നൽകിയ 16 ഏക്കർ സ്ഥലവും അതിന്റെ രാജകീയ രേഖകളും. മലങ്കര മെത്രാപ്പോലീത്താസ്ഥാനത്തിന്റെ 1816 ലെ പ്രഥമ രാജകീയ വിളംബരം, 1806 ലെ ആർത്താറ്റ് ചെപ്പേട്, 1809 ലെ കണ്ടനാട്ട് പടിയോല, 1811 ലെ റമ്പാൻ ബൈബിൾ തുടങ്ങിയ ധിഷണാവൈഭവത്തിന്റെയും സ്വാതന്ത്ര്യബോധത്തിന്റെയും ഈടുവെയ്പുകൾ, ടിപ്പുവിന്റെ പടയോട്ടത്തെ അതിജീവിക്കുവാൻ ഒരു ജനതയ്ക്ക് ശക്തിയും, ആത്മധൈര്യവും പകർന്ന്, നശിപ്പിക്കപ്പെട്ട ആർത്താറ്റ് പള്ളി പുനർനിർമ്മിച്ച് ആത്മാഭിമാനം വീണ്ടെടുത്ത വീരസേനാനി; ഇങ്ങനെ ചരിത്രത്തിൽ തലയെടുപ്പോടെ നില്ക്കുന്ന സ്മാരകങ്ങൾ.
ഇവയിലേതു പ്രഭവസാമഗ്രികൾ സ്വീകരിച്ചാലും മലങ്കരസഭാപിതാവെന്ന നിലയിൽ, മലങ്കരസഭയുടെ പൊതുവായ സ്രോതസ്സിൽ നിന്നുള്ള ഉറവ എന്ന നിലയിൽ ഈ മഹാത്മാവിനെ സമൂഹത്തിന് പരിചയപ്പെടുത്താൻ നമുക്ക് ബാധ്യതയുണ്ട്.

1815 മാർച്ച് മാസത്തിൽ ഇട്ടൂപ്പ് റമ്പാൻ സ്ഥാപിച്ച പഠിത്തവീട് കേരളത്തിലെ ആദ്യത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രമായി പ്രവർത്തനക്ഷമമായി എന്നതാണ് ഇട്ടൂപ്പ് റമ്പാന്റെ വീക്ഷണവ്യാപ്തിയുടെ അനന്യത. ഇക്കാര്യത്തിൽ മലങ്കരസഭ മാത്രമല്ല, കേരള സമൂഹവും ആ പിതാവിനോട് കടപ്പെട്ടിരിക്കുന്നു. വ്യക്തവും കൃത്യവുമായ പദ്ധതികളോടെയായിരുന്നു റമ്പാൻ പഠിത്തവീട് ആരംഭിച്ചതെന്ന് അന്നത്തെ സാഹചര്യങ്ങൾ വിലയിരുത്തിയാൽ ഗ്രഹിക്കാവുന്നതാണ്.

1809ലെ കണ്ടനാട് പടിയോലയിലൂടെ മലങ്കരയിലെ ഇടവകകളെ ഭരണപരമായും, സാംസ്കാരികമായും ഏകീകരിക്കുവാനുള്ള യൗസേഫ് കത്തനാരുടെ ശ്രമം നാം കാണുന്നുണ്ട്. പള്ളികളുടെ ഭരണപരമായും ആരാധനാപരമായും മറ്റുമുള്ള ഏകീകരണം, അവയ്ക്ക് നേതൃത്വം കൊടുക്കുന്ന അഥവാ നേതൃത്വം കൊടുക്കണമെന്ന് പ്രതീക്ഷിക്കുന്ന വൈദികരിലൂടെ മാത്രമേ യാഥാർത്ഥ്യമാകുകയുള്ളൂ എന്നും, നിലവിലുള്ള നിരവധി മല്പാൻ

പാഠശാലകളിൽനിന്നും പരിശീലനം ലഭിക്കുന്നവർ പ്രാദേശിക വ്യത്യസ്തതകളെ പ്രോത്സാഹിപ്പിക്കുവാൻ സാധ്യതയുണ്ടെന്നും തിരിച്ചറിഞ്ഞ്, ഭൂമിശാസ്ത്രപരമായി തെക്കും വടക്കും ഓരോ പഠിത്തവീടുകൾ സ്ഥാപിക്കുന്നതിന് കണ്ടനാട്ടുപടിയോലയിൽ കാണുന്ന നിർദ്ദേശം ആ അർത്ഥത്തിലാണ് മനസ്സിലാക്കേണ്ടത്. എന്നാൽ ഏകമനസ്സോടെ സഹോദരതുല്യം പ്രവർത്തിച്ചിരുന്ന കായംകുളം ഫീലിപ്പോസ് റമ്പാന്റെ ആകസ്മികമായ വിയോഗം രണ്ടുസെമിനാരി എന്ന ആശ്രയത്തിൽ നിന്നും മധ്യഭാഗത്ത് ഒരു സെമിനാരി എന്ന വിധത്തിൽ ലക്ഷ്യത്തെ പുനർക്രമീകരിച്ചതായി വേണം മനസ്സിലാക്കുവാൻ. ഇവിടെയാണ് ഒരു നിയോഗമെന്നവണ്ണം ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയുടെ സഹായം ഇട്ടൂപ്പ് റമ്പാന് ലഭിക്കുന്നത്. പാശ്ചാത്യരേഖകൾ മാത്രം വായിച്ചവരായി സഭയിൽ തന്നെ ചിലരെങ്കിലും സെമിനാരി സ്ഥാപകൻ കേണൽ മൺറോയാണ് എന്ന നിലയിൽ നിരാസ്പദമായ വാദമുഖങ്ങൾ നിരത്തുന്നത് ശ്രദ്ധയിൽപെട്ടിട്ടുണ്ട്. മൺറോയുടെ ഭരണപരമായ അധികാരവും, അന്നത്തെ തിരുവിതാംകൂർ രാജ്ഞിമാരിലുള്ള സ്വാധീനവും പഠിത്തവീടിന്റെ സ്ഥാപനത്തിൽ ഇട്ടൂപ്പ് റമ്പാന് സഹായകമായി എന്ന വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല. സഭയ്ക്കും, സമൂഹത്തിനും നേതൃത്വം കൊടുക്കേണ്ട വൈദികർ, കേരളത്തിൽ നിലനിന്നിരുന്ന നിശ്ചല സാമൂഹ്യഘടനക്കതീതമായി ചലനാത്മകസമൂഹമായി ആദ്യം മലങ്കര നസ്രാണികളെയും, അവരിലൂടെ കേരളസമൂഹത്തെയും പരിവർത്തനവിധേയമാക്കി സാമൂഹ്യനവോത്ഥാനം യൂറോപ്പിലെപോലെ ഒരു പ്രസ്ഥാനമായി രൂപപ്പെടുവാൻ നേതൃത്വം നല്കണമെങ്കിൽ, അതിനനുസൃതമായ വൈജ്ഞാനിക നേതൃത്വം നൽകത്തക്കവിധത്തിൽ വൈദികരെ വിദ്യാഭ്യാസസമ്പന്നരാക്കി തീർക്കണം എന്ന നവീനചിന്ത മൺറോയ്ക്കു മുമ്പുതന്നെ കണ്ടനാട്ട് പടിയോലയിലൂടെ ഇട്ടൂപ്പ് കത്തനാർ ധ്വനിപ്പിക്കുന്നത് നാം കണ്ടുകഴിഞ്ഞതാണ്. ഈ നവീനാശയം പ്രാവർത്തികമാക്കുവാൻ ഏറ്റവും അനുയോജ്യനായ വ്യക്തിയുടെ സഹായം നേടുന്നതിൽ ആ പിതാവ് വിജയശ്രീലാളിതനായി എന്നോ, തന്റെ സ്വപ്നസാക്ഷാത്ക്കാരത്തിന് മൺറോയെ ഉപകരണമാക്കി എന്നോ ഒക്കെ പറയുന്നതാണ് വസ്തുത. ഈ വസ്തുതയെ അടിവരയിട്ട് ഉറപ്പിക്കുന്നതാണ് പിന്നീട് നാം സെമിനാരി ചരിത്രത്തിൽ കാണുന്നത്. മലങ്കരസഭയുടെ പൈതൃകമായ വിശ്വാസാചാരങ്ങളിൽ തെല്ലും ഭേദം വരുത്തുവാൻ അധീശത്വ കൊളോണിയൽ ശക്തികളെ സ്മര്യപിതാവ് അനുവദിച്ചില്ലെന്ന് മാത്രമല്ല, 1816ൽ വൃദ്ധനും പരിക്ഷീണിതനുമായിരിക്കെ, റവ. നോർട്ടനെ സെമിനാരിയിൽ ഇംഗ്ലീഷ് പഠിപ്പിക്കാൻ ചുമതലപ്പെടുത്തിയപ്പോൾ സെമിനാരിയിൽ തന്നെ താമസിച്ച് പഠിപ്പിക്കുവാനുള്ള അനുവാദം, മൺറോ പോലും, സെമിനാരിയുടെ പ്രഥമപ്രിൻസിപ്പൽ എന്ന നിലയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായോടാണ് ചോദിച്ചത് എന്നതും, റവ. നോർട്ടന്റെ വിശ്വാസം വ്യത്യസ്തമായതിനാൽ സഭയിലെ വൈദിക വിദ്യാർത്ഥികളിൽ അത് ആശയകുഴപ്പം സൃഷ്ടിക്കുമെന്നതുകൊണ്ട് ആ അഭ്യർത്ഥന നിഷ്കരുണം തിരസ്കരിച്ചതും നാം ചരിത്രത്തിൽ വായിക്കുന്നുണ്ട്. എന്നാൽ പഠിത്തവീട് പൊതുവിദ്യാഭ്യാസത്തിനും, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും, സ്ത്രീ വിദ്യാഭ്യാസത്തിനും വേദിയാക്കുന്നതിന് ആ പിതാവ് ശ്രദ്ധാലുവായിരുന്നു. വരേണ്യവർഗ്ഗത്തിന്റെ മാത്രം കുത്തകയായിരുന്ന വിദ്യാഭ്യാസം സാധാരണക്കാരിലേക്ക് എത്തിക്കുന്നതിൽ സ്മര്യപിതാവ് പഠിത്തവീടിന്റെ സാധ്യതകളെയും, വിഭവങ്ങളെയും വിനിയോഗിക്കുവാൻ സന്നദ്ധനായിരുന്നു. ഇവിടെയാണ് നാം ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ സ്വാധീനം പില്ക്കാലത്ത് കേരളസമൂഹത്തിലാകമാനം പരിവർത്തനമുണ്ടാക്കിയതിന്റെ അഗ്രഗാമിത്വം ഇട്ടൂപ്പ് റമ്പാന് നൽകുന്നത്.

**എന്താണ് ഇംഗ്ലീഷ് വിദ്യാഭ്യാസം.**

1835ൽ ഇംഗ്ലീഷ് വിദ്യാഭ്യാസനിയമം ചർച്ചചെയ്ത ബ്രിട്ടീഷ് പാർലമെന്റിൽ പ്രധാനമായും രണ്ടു കാര്യങ്ങളാണ് ചർച്ചചെയ്യപ്പെട്ടത്.

1. പാശ്ചാത്യസംസ്കാരവും, ബ്രിട്ടീഷ് കൊളോണിയലിസത്തോടുള്ള വിധേയത്വവുമുള്ള ഒരു തലമുറയെ വളർത്തുക. "ഇന്ത്യൻ രക്തവും, നിറവുമുള്ള വ്യക്തികൾ, എന്നാൽ ഇംഗ്ലീഷ് അഭിരുചികളും, ചിന്തകളും ധാർമ്മികതയും ഉള്ള ഒരു സമൂഹത്തെ വാർത്തെടുക്കുക" എന്നാണ് ഇതിനെപ്പറ്റി തോമസ് മക്കാളെ വിശദീകരിച്ചത്.

2. ബ്രിട്ടീഷ് ഭരണ സംവിധാനത്തിൽ സഹായികളായി നിയമിക്കപ്പെടുവാൻ അർഹതയുള്ള ആളുകളെ ഒരുക്കുക, അവർക്ക് ഇംഗ്ലീഷ് ഭാഷകൈകാര്യം ചെയ്യുവാനുള്ള കഴിവും കണക്കുകൂട്ടാനുള്ള ശേഷിയും പ്രധാനം ചെയ്യുക.

മേല്പറഞ്ഞ ലക്ഷ്യങ്ങളോടെ ഭാരതത്തിൽ മുഴുവനുമായി സ്ഥാപിക്കപ്പെട്ട ഇംഗ്ലീഷ് സ്കൂളുകളിൽ മതപരമായഗ്രന്ഥം എന്ന നിലയിലല്ലാതെ ബൈബിൾ സംബന്ധിയായ പാഠഭാഗങ്ങൾ ക്രമീകരിച്ച് മതപരിവർത്തനത്തിന് ആക്കംകൂട്ടിയെന്നത് പില്ക്കാല ചരിത്രം.
എന്നാൽ 1813 ലെ ചാർട്ടർ നിയമപ്രകാരം ഒരു പരീക്ഷണമെന്നനിലയിൽ കേരളത്തിൽ മിഷണറിമാർ രംഗപ്രവേശം ചെയ്തതും പില്ക്കാലത്ത് വിവിധ മിഷണറി സൊസൈറ്റികളുടെ ലേബലിൽ പ്രവർത്തനം വിപുലപ്പെടുത്തിയതും നാം കാണുന്നുണ്ട്. ഇവിടെ കേരളത്തിൽ ബ്രിട്ടീഷ് കൊളോണിയലിസത്തിന്റെ ശക്തമായ വേരോട്ടം ഉത്തരമലബാറിൽ മാത്രമായി പരിമിതപ്പെട്ടുപോയതിനാൽ നാട്ടുരാജ്യങ്ങളായ തിരുവിതാംകൂറിലും കൊച്ചിയിലും ഇംഗ്ലീഷ്വിദ്യാഭ്യാസത്തിന്, ഭാരതത്തിലെ മറ്റു സ്ഥലങ്ങളിലേതുപോലെ ബ്രിട്ടീഷ് സംസ്കാരസ്ഥാപനം, വിധേയത്വമുള്ള സമൂഹനിർമ്മിതി എന്നീ രഹസ്യഅജൻഡകൾ ശക്തമായിരുന്നില്ല. കേരളത്തിന്റെ നവോത്ഥാന പരിശ്രമങ്ങൾക്ക് ശക്തിപകരുന്ന ഒരു ഘടകം എന്ന നിലയിലാണ് 1815ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കോട്ടയം സിറിയൻ കോളേജ് എന്ന പഠിത്തവീട്ടിൽ ഇംഗ്ലീഷ് ഭാഷ പരിശീലിപ്പിക്കുന്നതിനുള്ള വേദിയൊരുക്കിയത്. ആ പിതാവിന്റെ കാലത്ത് ഒരു കൊളോണിയൽ ശക്തിയ്ക്കും യാതൊരു രഹസ്യ അജൻഡയും ഇക്കാര്യത്തിൽ നടപ്പിലാക്കാനായില്ല എന്നതാണ് ചരിത്രപരമായ യാഥാർത്ഥ്യം. ലോകത്തെ മിക്കവാറും എല്ലാഭൂഖണ്ഡങ്ങളിലും വ്യാപിച്ചുകിടക്കുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ പൊതുഭാഷ എന്നനിലയിൽ ഇംഗ്ലീഷ് ഭാഷയ്ക്ക് ലഭിക്കാവുന്ന സ്വീകാര്യത മുൻകൂട്ടികാണുവാൻ സ്മര്യപിതാവിന് കഴിഞ്ഞു എന്നർത്ഥം.

കേരളത്തിന്റെ സാമൂഹ്യനവോത്ഥാനത്തിന് പ്രേരകമായിത്തീർന്ന രണ്ടുപ്രധാനഘടകങ്ങളാണ് ഇംഗ്ലീഷ് വിദ്യാഭ്യാസവും, ബൈബിളിന്റെ സന്ദേശവും. ഇവ രണ്ടും മലയാളിക്ക് പരിചയപ്പെടുത്തിക്കൊടുത്ത മാർ ദിവന്നാസ്യോസ് കേരളനവോത്ഥാനനായകരിൽ പ്രഥമഗണനീയനാണെന്നുള്ളത് തലമുറകളിലേക്ക് സംക്രമിപ്പിക്കുവാൻ നമുക്ക് ബാധ്യതയുണ്ട്.

യൂറോപ്പിനേക്കാളും ഏകദേശം രണ്ടുനൂറ്റാണ്ടുകളുടെ പിന്നിലായിരുന്ന ഭാരതജനതയെ ആനുകാലികമാക്കുന്നതിന് നാന്ദികുറിക്കുവാൻ ഇംഗ്ലീഷ് വിദ്യാഭ്യാസം വഴിയൊരുക്കി. കേരളത്തിൽ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും, ചൂഷണവും ചോദ്യംചെയ്യുവാനുള്ള





മാനസികാവസ്ഥ കൈവരിക്കുന്നതിൽ കേരളജനതയെ പ്രബുദ്ധരാക്കിയത് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിലൂടെ യൂറോപ്യൻ നവോത്ഥാനചിന്തകളുമായി സംവദിച്ചതിനാലാണ്. നവോത്ഥാനചിന്തകളായ പാശ്ചാത്യവിജ്ഞാനവും, സാഹിത്യവും, മാനവികതയും, വിമർശാത്മകതയും സമൂഹത്തിൽ സ്വാധീനം ചെലുത്തി കേരളീയരെ വിശാലമായ ലോകത്തിന്റെ സാംസ്കാരിക രാജവീഥിയിലേക്ക് നയിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസം, ഭാരതീയ സംസ്കാരത്തെ നവീകരിക്കുന്നതിലും ഭാരതീയതത്വചിന്തയുടെ നിസ്സർഗ്ഗവിശുദ്ധി വീണ്ടെടുക്കുന്നതിൽ സഹായിക്കുന്നതിലും, കാര്യമായ പങ്കുവഹിച്ചിട്ടുണ്ടെന്ന ഡോ. സർവ്വേപ്പിള്ളി രാധാകൃഷ്ണന്റെ പ്രസ്ഥാവന ഇവിടെ സംഗതമാണ്.

കോട്ടയം സിറിയൻ കോളേജിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് സമൂഹം പ്രത്യേകം മാന്യത കല്പിച്ചിരുന്നു. കൂടാതെ ഇംഗ്ലീഷ് പഠിച്ചവർക്ക് ജോലി ലഭിക്കാനുള്ള സാധ്യതയും കൂടുതലായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾക്ക് ഇംഗ്ലീഷ് ഭാഷയോട് പ്രത്യേകം ആഭിമുഖ്യം ഉണ്ടായിരുന്നുവെന്നും, രാജ്യത്തുടനീളം ഇംഗ്ലീഷ് സ്കൂളുകളിൽ അധ്യാപകരാകുവാൻ ഇവർ യോഗ്യതയുള്ളവരാണെന്നും റവ. ജോസഫ് ഫെന്നിന്റെ കത്തുകളിൽ സാക്ഷിക്കുന്നുണ്ട്. പഠിത്തവീട് കേരളത്തിന്റെ പൊതുവിദ്യാഭ്യാസ കേന്ദ്രമാകണമെന്നും സ്ത്രീശാക്തീകരണത്തിന് വഴിയൊരുക്കുവാൻ സ്ത്രീവിദ്യാഭ്യാസത്തിന് അവസരമൊരുക്കണമെന്നും ദീർഘവീക്ഷണം ചെയ്ത ആ മഹാത്മാവ് കൊളുത്തിവെച്ച ദീപം ഇന്നും സമൂഹത്തിനാകമാനം നേതൃത്വം കൊടുക്കത്തക്കവിധത്തിൽ ധീഷണശാലികളെ പരിശീലിപ്പിക്കുന്നുണ്ടെന്നുള്ളത് സെമിനാരി സ്ഥാപകന്റെ സ്വപ്നസാക്ഷാത്ക്കാരമാണ്.

**ദേശീയബോധം, സ്വാതന്ത്ര്യചിന്ത, ജനാധിപത്യം**

1653ലെ കൂനൻകുരിശ് വിപ്ലവവും, 1806ലെ ആർത്താറ്റ് മലങ്കരനസ്രാണികളുടെ ചെപ്പേടും ജനാധിപത്യത്തിന്റെയും, സ്വാതന്ത്ര്യബോധത്തിന്റെയും, ദേശീയതയുടെയും പ്രതീകങ്ങളായിരുന്നു. വൈദേശികാധിപത്യത്തെ ചെറുത്ത്നില്ക്കുവാനും, പൈതൃകത്തിലേക്ക് തിരിച്ച്‌വരുവാനുമുള്ള ദിശാബോധംനൽകുന്ന ഈ പ്രാമാണിക രേഖകളിൽ ആദ്യത്തേതിന്റെ സ്വാധീനവും രണ്ടാമത്തേതിന്റെ ശില്പി എന്ന നിലയിലുള്ള അഭിമാനബോധവും നേതൃനിരയിലേക്കുയരുന്ന വൈദികരിലേക്ക് സന്നിവേശിപ്പിക്കുവാൻ സ്മര്യപിതാവിന് കഴിഞ്ഞിരുന്നു. കൂടാതെ ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിലൂടെ അമേരിക്കൻ സ്വാതന്ത്ര്യസമരം, ഫ്രഞ്ചുവിപ്ലവം എന്നിവയുടെ അന്തസത്ത ഗ്രഹിക്കുവാൻ അവസരമൊരുക്കത്തക്കവിധത്തിൽ സെമിനാരിയിൽ ആധുനിക രീതിയിലുള്ള സിലബസ് സംവിധാനം ചെയ്യുന്നതിൽ ആ പിതാവ് കാണിച്ച ക്രാന്തദർശിത്വം പ്രത്യേകം പരാമർശമർഹിക്കുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയവർ പില്ക്കാലത്ത് ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ മുന്നണിപ്പോരാളികളായിത്തീർന്നു എന്നത് ചരിത്രം. സങ്കുചിതലക്ഷ്യങ്ങളോടെ ഇംഗ്ലീഷ് വിദ്യാഭ്യാസം നടപ്പിലാക്കി ബ്രിട്ടീഷ് കൊളോണിയലിസത്തോട് വിധേയത്വം പുലർത്തുന്ന തലമുറയെ സ്വപ്നംകണ്ടവർ, സ്വാതന്ത്ര്യചിന്തയും പ്രബുദ്ധതയും നേടിയ തലമുറയുടെ വൈദേശികാധിപത്യത്തിനെതിരെയുള്ള സമരങ്ങളെ നേരിടേണ്ടി വന്നത് ചരിത്രനിയോഗമായിരിക്കാം.

**സാമൂഹ്യനവോത്ഥാനം**

ഇംഗ്ലീഷ് വിദ്യാഭ്യാസം സാമൂഹ്യമായ ചിലപരിവർത്തനങ്ങൾ അനിവാര്യമാക്കി. യൂറോ

പ്യൻ നവോത്ഥാനചിന്തകളും, ഫ്രഞ്ചുവിപ്ലവത്തിന്റെ സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നീ ഘടകങ്ങളും സാമൂഹ്യനീതിയിലധിഷ്ഠിതമായ സമൂഹനിർമ്മിതിക്ക് വഴിയൊരുക്കി. സാമൂഹ്യ നവോത്ഥാന നായകരെല്ലാംതന്നെ ഈ പുത്തൻ വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ സന്തതികളായിരുന്നു എന്നത് വെറും യാദൃച്ഛികമല്ല.

ധാർമ്മികത, ഏകപത്നി-ഏകഭർത്തൃ വ്രതം, അണുകുടുംബം, കാരുണ്യപ്രവർത്തികൾ, സാമൂഹികസമത്വം, മനുഷ്യാവകാശസംരക്ഷണം തുടങ്ങി നിരവധി മേഖലകളിൽ സ്വാധീനം ചെലുത്തുവാനും, പരിഷ്കരണങ്ങൾ നടപ്പിലാക്കുവാനും അവ സ്വീകരിക്കുവാനുമുള്ള ഒരു മാനസിക നിലവാരത്തിലേക്ക് സമൂഹത്തെ നയിക്കുവാനും, ഇംഗ്ലീഷ് വിദ്യാഭ്യാസം വഴിയായി സ്ത്രീകളുടെയും ദരിദ്രരുടേയും ഉന്നമനത്തിനും ദാരിദ്ര്യനിർമ്മാർജ്ജനത്തിനും, യൂറോപ്യൻ മാതൃക പരിചയപ്പെടുത്തുന്നതിൽ ഈ വിദ്യാഭ്യാസസമ്പ്രദായം ഒരുപരിധിവരെ വിജയം വരിച്ചിട്ടുണ്ട്. കൂടാതെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പാഠഭാഗങ്ങൾ എന്ന നിലയിൽ ബൈബിൾ സന്ദേശം പുതുതലമുറയിലേക്ക് പകരുവാൻ കഴിഞ്ഞതും, സമസ്ത മേഖലകളിലും സ്വാധീനം ചെലുത്താൻ കെല്പുള്ള ബൈബിൾ ആശയങ്ങൾ പുത്തൻപ്രഭാതേ പ്രസരിപ്പായിവേച്ചതും ഇതിന്റെ അഭിലഷണീയമായ അനന്തരഫലങ്ങളാണ്.

ജാതിവ്യവസ്ഥയിൽ ശ്രേണീകൃതമായ സാമൂഹ്യഘടന നിലനിന്നിരുന്ന നിശ്ചലസമൂഹത്തെ ചലനാത്മകസമൂഹമാക്കി മാറ്റുന്നതിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം വഹിച്ച പങ്ക് അവിതർക്കിതമാണ്. ജാതി പരിഗണനകൾക്കപ്പുറമായി ഏവർക്കും വിദ്യാഭ്യാസം നേടാനുള്ള ആധുനിക വിദ്യാഭ്യാസ സമ്പ്രദായം കേരളജനതയ്ക്ക് പരിചയപ്പെടുത്തുന്നതിലും അതിലൂടെ എങ്ങിനെ പുരോഗതിയും പ്രബുദ്ധതയും നേടാം എന്നതിന്റെ ജീവിക്കുന്ന മാതൃകയായി തീരുന്നതിലും സുറിയാനി ക്രിസ്ത്യാനികൾ കാണിച്ച വ്യഗ്രതയും തീക്ഷ്ണതയും കേരളസമൂഹത്തിന്റെ പ്രബുദ്ധതക്കും അതിലൂടെ കേരളനവോത്ഥാനത്തിനും മാർഗ്ഗദർശനം നൽകി. ഈ വെളിച്ചം ആദ്യം തെളിയിക്കുന്നതിന് നേതൃത്വംനൽകി കേരളക്കരയെ പ്രകാശത്തിലേക്ക് നയിച്ച അമരജ്യോതിസ്സിന് പ്രണാമംഅർപ്പിക്കുവാൻ മലങ്കരസഭയും, കേരളസമൂഹവും ഒന്നടങ്കം പ്രതിജ്ഞാബദ്ധരായി സ്വമേധയാ മുന്നോട്ട് വരുന്ന തിരിച്ചറിവിന്റെ നാളുകളെ സ്വപ്നം കണ്ടുകൊണ്ട് ഉപസംഹരിക്കുന്നു.

■




THE FIRST ENGLISH EDUCATION INSTITUTION IN TRAVANCORE BEGINS AT THE SEMINARY KNOWN BY THE NAME KOTTAYAM COLLEGE (SYRIAN COLLEGE).

This Black Board is still preserved in the Old Seminary



സദാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...



# ചെമ്മണ്ണൂർ കുറീസ്

## തൃശ്ശൂർ



സഭാജ്യോതിസ്
പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ
ദിവന്നാസിയോസ് ഒന്നാമൻ തിരുമേനി
ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ...

# കൊള്ളന്നൂർ കുടുംബം
## വൈശ്ശേരി

പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ സർവ്വശക്തനായ
ദൈവത്തിൽ നിന്നും അനുഗ്രഹം പ്രാപിച്ച ഒരു കുടുംബം












ചരമദ്വിശതാബ്ദി സമാപന സമ്മേളനം സ്വീകരണ ഘോഷയാത്ര





പരിശുദ്ധ പിതാക്കന്മാരെ സമ്മേളനവേദിയിലേക്ക് സ്വീകരിച്ചാനയിക്കുന്നു.



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

## പാവന സ്മരണയ്ക്ക്



**Mr.Ittyesan K.P (Kochu)**
Kuttikkat House
Male Pattithadam
Pazhanji

Born: 06.03.1927
Died : 27.12.2010

*Inserted by:*
Mrs. A.K. Lilly Ittyesan & Family
Pazhanji

## പാവന സ്മരണയ്ക്ക്

**Mrs.Susanna Baby**
W/o Mr. K.V. Baby
Koothoor House, Arthat

Born : 10.05.1947
Died : 29.11.2008

*Inserted by:*
Mr. K.V. Baby & Family
Arthat







## പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമൻ

# ആധുനിക മലങ്കരയുടെ ശില്പി

ഫാ. പത്രോസ് പുലിക്കോട്ടിൽ
വൈദികസംഘം സെക്രട്ടറി, കുന്നംകുളം

മലങ്കര കണ്ട ക്രാന്തദർശിയും ഭരണതന്ത്രജ്ഞനും ദീർഘവീക്ഷണത്തോടെ സഭയെയും സമൂഹത്തെയും കോർത്തിണക്കികൊണ്ട് പൗരോഹിത്യജീവിതത്തിന്റെ നാളുകൾ മുഴുവനും പൂർണ്ണതയോടെ ഊർജ്ജസ്വലനായി ജീവിച്ച പരമഭക്തനും, ആരോടും കൃത്യമായി കാര്യം തുറന്നുപറയുന്ന സ്വഭാവക്കാരനും, തികഞ്ഞ ബുദ്ധിശാലിയും – വിശ്വാസികളോടും സഭയോടും സമൂഹത്തോടും പ്രതിബദ്ധത പുലർത്തി-ആധുനിക മലങ്കരയുടെ രൂപം തീർത്ത ശില്പിയുമാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമൻ. അദ്ദേഹം ശില്പംതീർത്ത രൂപങ്ങളൊന്നൊന്നായി പരിചയപ്പെടാം.

### 1. ഒരു ദേശത്തിന്റെ ശില്പി

ഒന്നുമില്ലായ്മയിൽ നിന്നും സൃഷ്ടിച്ചെടുത്തതാണ് കുന്നംകുളങ്ങരെ അങ്ങാടി. അതിനു വലിയങ്ങാടി എന്ന പേരുണ്ടായി. ഇതെങ്ങനെയുണ്ടായി എന്നു നോക്കാം. 1790ൽ ടിപ്പുവിന്റെ പടയോട്ടം ചാട്ടുകുളങ്ങരപള്ളിയും കമ്പോളവും ചുട്ടുവെണ്ണീറാക്കി. ഇസ്ലാംമതത്തിൽ ചേരുവാൻ വിസമ്മതിച്ച നസ്രാണികളെ തൂക്കിക്കൊന്നും, ചിലരെ വാളാൽ വെട്ടിനുറുക്കിയും നശിപ്പിച്ചു കളഞ്ഞു. അവശേഷിച്ചവർ തിരിച്ചറിയാതെയും ഇനി എന്തെന്നറിയാതെയും നിലവിളിച്ചവശരായി. ആ ആർപ്പുവിളികളുടെ ആരവം, കുതിരക്കുളമ്പടിയുടെ ഭയാനകശബ്ദം, കലഹവും നിലവിളിയും, ചോരക്കളവും, കമ്പോളത്തിന്റെ അവശിഷ്ടവും, ചുട്ടുവെന്ത പള്ളിയും മാത്രം മുൻപിൽ – അവരെ യഥാസ്ഥാനപ്പെടുത്തിയ ദിവ്യനക്ഷത്രമാണ് ഉട്ടൂപ്പച്ചൻ. മേൽക്കൂരയില്ലാതെ നിൽക്കുന്ന ആർത്താറ്റ്പള്ളി. അവശേഷിച്ചവരെയും കൊണ്ട് മണക്കുളം രാജാവിന്റെ സന്നിധിയിൽ അഭയംതേടിയതും ഉട്ടൂപ്പച്ചൻ തന്നെ. മനയ്ക്ക് കാവൽകിടന്നും കച്ചവടം ചെയ്തും ജീവിക്കാമെന്ന നിശ്ചയത്തിന്മേൽ അന്തിമാളൻകാവും പരിസരവും കുന്നംകുളം അങ്ങാടിയായി രൂപപ്പെടുത്തി. അനാഥരെ ഒന്നിച്ചുനിർത്തി. ദൈവാരാധനയ്ക്കായി മണക്കുളംരാജാവിന്റെ കീഴിലുള്ള അന്തിമാളൻകാവ് പള്ളിയായി ഉപയോഗിക്കുവാൻ രാജാവ് അനുമതിനൽകി. പഴയപള്ളി മുറ്റത്തുള്ള അന്തിമാളൻ എന്ന ക്ഷേത്രമാണ് പള്ളിയായ് രൂപപ്പെട്ടത്.

തച്ചുശാസ്ത്രത്തിൽ അഗ്രഗണ്യനായ ഉട്ടൂപ്പച്ചന്റെ സകലപാടവവും ഉപയോഗിച്ച് തെക്കും വടക്കും കിഴക്കും പടിഞ്ഞാറും വഴികൾ രൂപീകരിച്ച്, പാതയോരങ്ങളിൽ കുടിലുകെട്ടി ഭവനനിരകൾ സൃഷ്ടിച്ചു. കാവുകളും കാടും നിറഞ്ഞ ഭൂമി ജനവാസമുള്ള നിറഞ്ഞ അങ്ങാടിയായി. കച്ചവടവും ആൾതാമസവും ഉള്ള വീടുകളായി രൂപപ്പെട്ടു. മക്കൾ വലുതായി. അവരെ





ന്നിനൊന്നുപോന്നവരായി. അവരെ കൈയ്ക്കു പിടിച്ചു നടത്തിയ ആ നാടിന്റെ ശില്പി ഉട്ടൂപ്പച്ചനെന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ പിതാവായിരുന്നു.

**2. ക്ഷേത്രങ്ങൾ പള്ളിയായി രൂപംകൊടുത്ത ശില്പി**

അന്തിമാളൻകാവ് ക്ഷേത്രങ്ങൾ രണ്ടെണ്ണം കുന്നംകുളത്തുണ്ടായിരുന്നു. ഒന്ന് മണക്കുളം രാജകൊട്ടാരംവക ഇന്നുകാണുന്ന പഴയപള്ളി മുറ്റത്തുള്ള ചെറിയ കുരിശുപള്ളി. മറ്റൊന്ന് തെക്കെ അങ്ങാടിയിൽ കാണുന്ന ക്ഷേത്രരൂപം മാറ്റാതെ നിലനിർത്തിയിട്ടുള്ള തെക്കെ കുരിശുപള്ളി. ഇതു പണ്ഡാരംവകയായിരുന്നു. രണ്ടും അന്തിമാളൻകാവായിരുന്നു. അതിനാൽ തന്നെ ചുറ്റുവട്ടം മുഴുവനും കാവുകളായിരുന്നു. രണ്ടുകാവുകളും ചേർന്ന് - മരങ്ങളും വള്ളികളും നിറഞ്ഞ വലിയ കാടുപിടിച്ച പ്രദേശമായി. അവിടെ ആൾതാമസം ഉണ്ടായിരുന്നില്ല. ടിപ്പു സുൽത്താന്റെ ആക്രമണം കഴിഞ്ഞ് പള്ളിയില്ലാതിരുന്ന ആർത്താറ്റ് ദേശത്തുള്ള ശേഷിച്ച ജനങ്ങളെ മണക്കുളംവക കാവു വെട്ടിത്തെളിയിച്ച് കുടിലുകൾ കെട്ടി, ജനവാസയോഗ്യമാക്കി. അങ്ങാടിയിലെ വിശ്വാസികൾക്കായി മണക്കുളം രാജാവ് ക്ഷേത്രം പള്ളിയാക്കുവാൻ വിട്ടുകൊടുത്തു, നസ്രാണികൾക്ക് ആരാധനാസൗകര്യത്തിന് പുലിക്കോട്ടിൽ ഉട്ടൂപ്പച്ചൻ ആ ക്ഷേത്രത്തിന് രൂപമാറ്റം വരുത്താതെ പ്രതിഷ്ഠകൾ മാറ്റി ദൈവത്തെ പ്രതിഷ്ഠിച്ചു, മാർ കുരിയാക്കോസ് സഹദായുടെ നാമത്തിൽ അന്തമാളൻകാവ് ക്ഷേത്രം പരിശുദ്ധ ആലയമാക്കി കൂദാശ ചെയ്തു, കെട്ടിടരൂപം ദൈവപ്രതിഷ്ഠയ്ക്കും ബലിയർപ്പണത്തിനും തടസ്സമല്ലെന്ന് ആ പരിശുദ്ധൻ വിശ്വാസികളെ ബോധ്യപ്പെടുത്തി.

അങ്ങനെ ഏകദേശം പത്തുപതിനഞ്ചു വർഷങ്ങൾ പിന്നിട്ട് നിരന്തരമായ അപേക്ഷകൾ ഉട്ടൂപ്പച്ചനാൽ സമർപ്പിക്കപ്പെട്ടപ്പോൾ സാക്ഷാൽ കൊച്ചിരാജാവായ ശക്തൻതമ്പുരാൻ കക്കാട് സ്വരൂപത്തിലും മണക്കുളം കൊട്ടാരത്തിലും വന്നപ്പോൾ, ആർത്താറ്റ് കത്തിനശിച്ച ദേവാലയം കത്തോലിക്കരുമായി തർക്കംതീർക്കാൻ നറുക്കിട്ട് ഭാഗം വെയ്ക്കാൻ വേണ്ടി ആർത്താറ്റ് പള്ളിനടയിലേക്ക് എഴുന്നള്ളി. മണക്കുളത്തുനിന്നും തെക്കെഅങ്ങാടി വഴി ആർത്താറ്റേക്ക് പല്ലക്കിൽ ശക്തൻതമ്പുരാൻ എഴുന്നള്ളുമ്പോൾ ആ പല്ലക്ക് പിന്തുടർന്ന് ഉട്ടൂപ്പച്ചൻ രാജാവിനോട് സംഭാഷണം നടത്തിക്കൊണ്ടിരുന്നു. കുന്നംകുളം അന്തിമാളൻകാവ് ക്ഷേത്രം പള്ളിയാക്കി ഉപയോഗിക്കുന്ന ചരിത്രം രാജാവിനോട് അച്ചൻ വിസ്തരിച്ചുപറഞ്ഞു, ആയത് കാണിക്കുകയും ചെയ്തു. മണക്കുളം രാജാവിന്റെ ശ്രേയസ് പുകഴ്ത്തിയും അറിയിച്ചു. അപ്പോഴേക്കും തെക്കെ അങ്ങാടി അന്തിമാളൻകാവ് ക്ഷേത്രമുറ്റം വരെ നടന്നടുത്തു, ഈ ക്ഷേത്രം ഏതെന്ന് ശക്തൻതമ്പുരാൻ ചോദിച്ചു. ഉടൻ മറുപടി പറഞ്ഞത് കാര്യക്കാരല്ല, ഉട്ടൂപ്പച്ചനാണ്."ഇതു പണ്ഡാരംവക അവിടുത്തെ തന്നെ. ഇതുകൂടി അങ്ങനുവദിച്ചാൽ ഞങ്ങൾ പള്ളിയാക്കി ഉപയോഗിക്കാമെന്നും അങ്ങയുടെ വിശാലമനസ്കതയാൽ ഈ ദേശവും കരമൊഴിവാക്കി നസ്രാണികൾക്ക് പാർക്കാൻ അനുവദിച്ചാൽ, തിങ്ങിപ്പാർക്കുന്ന ജനത്തിന് ഒരല്പം ആയാസവും, ചെറിയപള്ളി ഒന്നുകൂടി ലഭിച്ചാൽ അതും അവിടുത്തെ കരുണയായി നസ്രാണികൾ എന്നും ഓർക്കും." ഉട്ടൂപ്പച്ചന്റെ ഈ പ്രസ്താവന രാജാവിന് ഇഷ്ടപ്പെട്ടു. ആർത്താറ്റ് ചെന്ന് മടങ്ങും വഴി പണ്ഡാരംവക ക്ഷേത്രം പള്ളിയാക്കാമെന്നും ചുറ്റുപാടുകൾ നസ്രാണികൾക്ക് കരമൊഴി

വാക്കി താമസിക്കാമെന്നും ശക്തൻതമ്പുരാൻ കല്പനയായി ഈ ക്ഷേത്രം പ്രതിഷ്ഠകളെ നീക്കി, മാർ കുരിയാക്കോസ് സഹദായുടെ നാമത്തിൽ ഉട്ടൂപ്പച്ചൻ കൂദാശചെയ്ത് ദൈവത്തിന്റെ ആലയമാക്കി. ഈ രണ്ടു പള്ളികൾക്കും മാർ കുരിയാക്കോസ് സഹദായുടെ നാമം തന്നെ നൽകാനും പ്രത്യേക കാരണമുണ്ട്. ആർത്താറ്റ് പള്ളിയിൽ കത്തോലിക്കരും നാമും തർക്കം തുടർന്ന് രണ്ടു ചേരിയായി ആഴ്ച വീതങ്ങൾ നടത്തിയിരുന്നു. ആ സമയത്താണ് ടിപ്പുവിന്റെ ആക്രമണം. ഇതേ തുടർന്ന് ആർത്താറ്റുള്ള കത്തോലിക്കസമുദായം പാലയൂർ മാർ കുരിയാക്കോസ് സഹദായുടെ നാമത്തിലുള്ള ആർത്താറ്റ് പള്ളിയുടെ കുരിശുപള്ളി കയ്യടക്കി. നമുക്ക് പ്രാർത്ഥിക്കാൻ പള്ളിയില്ലാത്ത സ്ഥിതിവന്നു. ആ ദുഃഖത്തിൽ ഉട്ടൂപ്പച്ചൻ, നസ്രാണികൾക്ക് അനുവദിച്ച രണ്ടു ക്ഷേത്രങ്ങളും നഷ്ടപ്പെട്ട പാലയൂർ കുരിയാക്കോസ് കുരിശുപള്ളിക്കുപകരം മാർ കുരിയാക്കോസ് സഹദായുടെ നാമത്തിൽ കൂദാശചെയ്ത് ദേവാലയങ്ങളാക്കി. ഇപ്രകാരം രണ്ടുക്ഷേത്രങ്ങൾ രൂപത്തിൽ മാറ്റമില്ലാതെ പ്രതിഷ്ഠയ്ക്ക് മാത്രം മാറ്റം വരുത്തി ഉട്ടൂപ്പച്ചൻ നസ്രാണി ദേവാലയങ്ങൾക്ക് കേരളീയശില്പചാരുത നൽകി.

3.സാംസ്കാരിക ശില്പി

ഒരു നാടുണരണമെങ്കിൽ സംസ്കാരത്തിൽ നന്മയോടെയുള്ള തിരുത്തലുകൾ ആവശ്യമാണ്. ക്രിസ്തു ഈ വെളിച്ചം തന്റെ ജീവിതം കൊണ്ടും, ക്രിസ്തുശിഷ്യന്മാർ കണ്ടനുഭവിച്ച പ്രചരണം കൊണ്ടും എല്ലാ ദേശത്തും വെളിച്ചം പകർന്നു. എന്നാൽ അർത്ഥതലങ്ങൾ മനസ്സിലാകണമെങ്കിൽ സാധാരണക്കാരിലേക്ക് ഇറങ്ങിച്ചെല്ലണം. അതിന് സാധാരണക്കാരന്റെ എരിവും പുളിയും തിരിച്ചറിയണം ഈ ദൗത്യം ഏറ്റെടുക്കുകയാണ് ഉട്ടൂപ്പ് കത്തനാർ.

1806ൽ റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ ആർത്താറ്റ് പള്ളി സന്ദർശിച്ചു. കാരണം അന്നുവരെ ആർത്താറ്റ്പള്ളിയെ പാലൂർ പള്ളി എന്നാണ് വിളിച്ചിരുന്നത്. അതിനാൽ മർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർപള്ളി സന്ദർശിക്കാനും അപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ആലയത്തിന്റെ പുനരുദ്ധാരണം കാണാനും പുനരുദ്ധാരണ ശില്പിയായ ഉട്ടൂപ്പച്ചനെ സന്ദർശിക്കാനുമാണ് ബുക്കാൻ സായിപ്പ് ആർത്താറ്റ് കടന്നുവന്നത്. ബുക്കാനൻ സായിപ്പും ഉട്ടൂപ്പച്ചനും സുദീർഘമായ ചർച്ചകൾ നടത്തി. അക്കൂട്ടത്തിൽ സഭയുടെ അന്നത്തെ സ്ഥിതിയും, വേദപുസ്തകത്തിന്റെ മലയാള പരിഭാഷയും ചർച്ചാവിഷയമായി. ഉട്ടൂപ്പച്ചൻ സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയ സങ്കീർത്തന പുസ്തകം ബുക്കാനനെ കാണിച്ചു. ഭാഷാവിവർത്തനത്തിന് മർത്തോമ്മ ആറാമന്റെ അനുവാദം ലഭിക്കുവാൻ ആഗ്രഹിക്കുന്നതായും ഉട്ടൂപ്പച്ചൻ സായിപ്പിനെ അറിയിച്ചു. സായിപ്പു തനിക്കാവുന്നതെല്ലാം ചെയ്യാമെന്ന് ഉട്ടൂപ്പച്ചനോട് വാഗ്ദാനം ചെയ്തു. ആർത്താറ്റ് പള്ളിയ്ക്ക് പത്താക്ക് സമ്മാനിച്ച് സായിപ്പ് തിരിച്ചുപോയി. തുടർന്ന് ഉട്ടൂപ്പച്ചനും കായംകുളം ഫിലിപ്പോസ് റമ്പാച്ചനും ചേർന്ന് ബൈബിൾ-സുവിശേഷ ഭാഗങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്തു പൂർത്തിയാക്കി. ബോംബെ കുറിയർ പ്രസ്സിൽ ആയതു അച്ചടിച്ചു. ബുക്കാനന്റെ സന്ദർശനമാണ് സുവിശേഷ വിവർത്തനത്തിന് വഴിതെളിയിച്ചതെങ്കിൽ, പിന്നീട് ഉട്ടൂപ്പച്ചൻ  ബൈബിൾ പൂർണ്ണമായും വിവർത്തനം ചെയ്തുതീർത്തു. സുവിശേഷങ്ങൾ പ്രിന്റ് ചെയ്യുമ്പോഴേക്കും കായംകുളം റമ്പാച്ചൻ ചരമമടഞ്ഞിരുന്നു. ബൈബിൾ വിവർത്തനംമൂലം ഒരു പുതിയസംസ്കാരം കേരളത്തിൽ രൂപംപൂണ്ടു. പിൽക്കാല നവോ

സ്ഥാനനായകരെ പരിശോധിച്ചാൽ അവരുടെ ചിന്തകൾക്ക് ബൈബിൾ സ്വാധീനം വ്യക്തമാണ്. മലയാളം ബൈബിളിന്റെ പൂർണ്ണശില്പി ഉട്ടൂപ്പച്ചൻ മാത്രമാണ്. വിവർത്തനം പൂർത്തിയാകുമ്പോഴേക്കും ഉട്ടൂപ്പച്ചൻ റമ്പാനായിക്കഴിഞ്ഞിരുന്നു. അതിനാൽ ആ വിവർത്തനം റമ്പാൻ ബൈബിൾ എന്നറിയപ്പെട്ടു. കേരള സംസ്കാരത്തിന് പുതിയ വാതായനങ്ങൾ തുറന്ന – ആ സാംസ്കാരിക ശില്പി ഉട്ടൂപ്പ് റമ്പായിരുന്നു.

**4. സമൂഹ ശില്പി**

ഒരു സമൂഹം ഉയർന്നുവരണമെങ്കിൽ സ്ത്രീ-പുരുഷ ജാതി–മത ഭേദമന്യേ വിദ്യാഭ്യാസരംഗം സുസജ്ജമാകണം. ഇത് റമ്പാച്ചന്റെ ഉള്ളിലെ അറിവാണ്. ഇതിനായി വിദ്യാഭ്യാസരംഗത്ത് അദ്ദേഹം പരിശ്രമിക്കുകയും പ്രവർത്തനനിരതനാവുകയും ചെയ്തു. മല്പാൻ പള്ളിക്കൂടങ്ങളിലെല്ലായിടത്തും ഉട്ടൂപ്പുറമ്പാൻ, അച്ചനായിരുന്ന കാലത്തും ഗുരുതന്നെയായിരുന്നു. കോട്ടയത്തെ സെമിനാരി സ്ഥാപിച്ചശേഷം അവിടെ പെൺപള്ളിക്കൂടം അദ്ദേഹം സ്ഥാപിച്ച് നടത്തി. സ്ത്രീകൾ അറകളിലും മറ്റും ഒളിച്ചും, പുറത്തിറങ്ങാൻ അനുവദിക്കാതെയും ഇരുട്ടിൽ തപ്പിനടന്ന കാലമായിരുന്നു അത്. ഇന്ത്യയിലെ ആദ്യത്തെ ഇംഗ്ലീഷ് വിദ്യാലയവും സെമിനാരി തന്നെയായിരുന്നു. ഈ ഇംഗ്ലീഷ് വിദ്യാലയത്തിന്റെ വളർച്ചയാണ് കോട്ടയം കോളേജ്. വിദ്യാഭ്യാസരംഗത്തെ റമ്പാച്ചന്റെ കുതിച്ചുകയറ്റം ജാതിമത ഭേദമന്യേ ചിന്തകൾക്കപ്പുറത്തുള്ള ഒരു സാമൂഹിക ശില്പിയാക്കിമാറ്റി.

**5. സമുദായ ശില്പി (സഭാശില്പി)**

ഏകീകൃത സ്വഭാവം പകരണമെങ്കിൽ ആദ്യം അച്ചടക്കവും പരിശീലനവും ഒരിടത്ത് കേന്ദ്രീകരിക്കണമെന്ന് ആ സമുദായപ്രേമി തിരിച്ചറിഞ്ഞിരുന്നു. ഈ ആശയമാണ് പഠിത്തവീട് എന്ന സുറിയാനി സെമിനാരിയിലേക്കും തിരി പകർന്നത്.

i)ആർത്താറ്റ് പടിയോല (1806)

ആർത്താറ്റ് പടിയോലയുടെ മസ്തിഷ്കം ഉട്ടൂപ്പ് മല്പാനെന്നതിന് സംശയമില്ല. ഭാരതത്തിൽ സ്വാതന്ത്ര്യസമരം എന്ന ആശയം പ്രകടമാകും മുമ്പേ എല്ലാ വിദേശ മെത്രാന്മാരുടെ വരവും പ്രവർത്തിയും മലങ്കരസഭയ്ക്ക് നല്ലതല്ലെന്ന്, അദ്ദേഹത്തിന്റെ സമുദായബോധം, പടിയോലയിലൂടെ വിളിച്ചോതുന്നു. വിദേശമേൽക്കോയ്മയെ മർത്തോമാശ്ലീഹായുടെ മക്കൾ വെറുക്കുന്നുവെന്നും മലങ്കരയിലെ സമുദായസ്നേഹം തനതുഭാവമുള്ളതാണെന്നും ഇതു ദൈവത്തോടുള്ള വിധേയത്വവും, മാർത്തോമ്മാശ്ലീഹായോടും തബുതാനെപ്പെട്ടതയോടുമുള്ള ആദരവുമാണെന്നും ആർത്താറ്റ് പടിയോല പ്രഖ്യാപിച്ചു. റോമായിൽനിന്നോ, ബാബേലിൽനിന്നോ, അന്ത്യോഖ്യയിൽനിന്നോ, മറ്റ് പരദേശത്ത് നിന്നോ എന്ന പടിയോലയിലെ പ്രയോഗം സ്വന്തം ദേശത്തെയും സമുദായത്തെയും വ്യക്തിത്വമുള്ളതായി കാണുവാൻ പ്രേരിപ്പിക്കുന്നു.

ii) കണ്ടനാട് പടിയോല (1809)

പകലോമറ്റം അതിവാഴ്ചയിലെ അഹമതികൾക്ക് അന്ത്യശാസനം നൽകുമ്പോഴും സമുദായം പിച്ചിച്ചീന്താതിരിക്കാൻ അനുനയനങ്ങൾക്കും വിട്ടുവീഴ്ചയ്ക്കും വിധേയമാകുന്ന

സാഹചര്യമുണ്ട്. ഏഴാംമാർത്തോമ്മായുടെ 40-ാം അടിയന്തിരത്തിന് കണ്ടനാട് പള്ളിയിൽ കൂടിയ യോഗ തീരുമാനമാണ് കണ്ടനാട് പടിയോല. മലങ്കരസഭയുടെ ഭരണഘടനയാണ് കണ്ടനാട് പടിയോല. പടിയോല നിശ്ചയങ്ങളിലൊന്ന് സെമിനാരിയും മറ്റൊന്ന് ബൈബിൾ വിവർത്തനവുമാണ്. ആർത്താറ്റ് പടിയോലയുടെ ശില്പിയായ ഉട്ടൂപ്പ്മൽപാൻ അന്നത്തെ മർത്തോമ്മ എട്ടാമന്റെ വടക്കൻ പ്രദേശങ്ങളിലെ സെക്രട്ടറിയായതിനാൽ അദ്ദേഹം തന്നെയാണ് കണ്ടനാട് പടിയോലയുടെയും മുഖ്യശില്പി. സഭയുടെ സ്വത്വം നിലനിർത്തുവാൻ കണ്ടനാട് പടിയോല ഗാംഭീര്യമുള്ളതായിരുന്നു. വിദേശസഭകളുടെ കാനോൻ പോലെ കണ്ടനാട് പടിയോല മലങ്കരയുടെ കാനോനായും ചില ചരിത്രകാരന്മാർ കാണുന്നുണ്ട്.

ഈ രണ്ടുപടിയോലകളും സമുദായത്തിന് ശില്പംതീർത്തു. അതിന്റെ പ്രവർത്തനം കൊണ്ട് മലങ്കരസഭ സ്വയം ശീർഷകത്തിലേക്ക് വളർന്നു. പഠിത്തവീടിനാൽ ഏകീകൃതമായ വൈദികനിര സഭയിൽ സജ്ജമായി. ബൈബിൾ വിവർത്തനം നടന്നു. പകലോമറ്റം അതിവാഴ്ച മേൽ ചില നിയന്ത്രണങ്ങൾക്കും പിന്നീട് അതിന്റെ അന്ത്യത്തിനും കണ്ടനാട് പടിയോല മംഗം തീർത്തു. ഇതിന്റെയെല്ലാം നായകനായ സഭാശില്പിയായ ഉട്ടൂപ്പ് മൽപാനെ സഭ അംഗീകാരമായി യൗസേഫ് റമ്പാനായി അവരോധിച്ചു.

ടിപ്പുവിന്റെ ആക്രമണത്തിൽ നശിച്ച ആർത്താറ്റ് പള്ളിയുടെ പുനരുദ്ധാരണത്തിന് ശേഷം ചിറളയം, ചൊവ്വര, അയ്യംപ്പിള്ളി തുടങ്ങിയ ദേശത്തെ പള്ളികൾ പുനരുദ്ധാരണം ചെയ്യുകയും പഴയ പള്ളിമുറ്റത്ത് പുതിയ പള്ളി പണിയുകയും ചെയ്തു.

ഇവയ്ക്കെല്ലാം പുറമെ ആ ഉത്തമസന്യാസി കോട്ടയം മീനച്ചിലാറിന്റെ തീരത്ത് കുടിലുകെട്ടി താമസിക്കുകയും പ്രാർത്ഥനയാൽ അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തു. അങ്ങനെ മൺട്രോസായിപ്പിന്റെ സ്നേഹവും റാണിലക്ഷ്മിഭായിയുടെ 16 ഏക്കർ ഭൂമിയുടെ ഔദാര്യവും ഒത്തുചേർന്നപ്പോൾ, വട്ടിപ്പണപ്പലിശയും പാലിയേക്കരപ്പള്ളി നശിപ്പിച്ചവരിൽ നിന്ന് ലഭിച്ച പിഴയും, സമുദായസ്നേഹികൾ നൽകിയ വിഭവങ്ങളും മറ്റുസംഭാവനകളും ചേർത്ത് യൗസേഫ് റമ്പാൻ പഴയസെമിനാരിയുടെ പണിതീർത്തു. ഇതു മലങ്കരമെത്രാപ്പോലീത്തായുടെ ആദ്യത്തെ ആസ്ഥാനമാണ്.

വട്ടിപ്പണപ്പലിശ മെത്രാന് മാത്രമേ വാങ്ങാനാവൂ എന്ന നിയമമുള്ളതിനാൽ ജോസഫ് റമ്പാൻ മെത്രാനാകേണ്ടതായി വന്നു. ഒട്ടുമുക്കാൽ ദേവാലയങ്ങളും യൗസേഫ് റമ്പാനെ പിന്തുണച്ചു. ഒരു രാജാവിൽ നിന്നും മലങ്കരമെത്രാൻസ്ഥാനം രാജകല്പനയാൽ അംഗീകരിച്ചുകിട്ടിയ ആദ്യ മലങ്കരമെത്രാനാണ് നി.വ.ദി.മ.ശ്രീ. ജോസഫ് മാർ ദിവന്നാസ്യോസ് മലങ്കരമെത്രാപ്പോലീത്തായെന്ന പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി. ആർത്താറ്റ് പടിയോല നിശ്ചയത്തിന്റെ ഭാഗമായി നാട്ടുമെത്രാനായ തൊഴിയൂർ കിടങ്ങൻ പീലക്സിനോസിൽ നിന്നും മെത്രാൻ സ്ഥാനം സ്വീകരിച്ച് സഭാശില്പം പൂർത്തീകരിച്ചു.

**ഉപസംഹാരം**

തികഞ്ഞ സന്യാസിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് പ്രഥമൻ മലങ്കരമെത്രാപ്പോലീത്തായുടെ വ്യക്തിത്വം അദ്ദേഹത്തിന്റെ ശിഷ്യനും ശെമ്മാശനും സെക്രട്ടറിയു

മായ ഇടവഴിക്കൽ ഫിലിപ്പോസ് കത്തനാർ എഴുതിയ ചരമക്കുറിപ്പിൽ രേഖപ്പെടുത്തിയിട്ടുണ്ട്. "ഇദ്ദേഹം ബുദ്ധിയും, ധൈര്യവും, ദൈവഭക്തിയുമുള്ളവനും, ദ്രവ്യാഗ്രഹവും ചതിയും ഇല്ലാത്തവനും, ദൈവകാര്യവും, ലോകകാര്യവും നന്നായി അറിയുന്നവനും, നല്ലസംസാരിയും ആരെയും ഭയംകൂടാത്തവനും പക്ഷഭേദം ഇല്ലാത്തവനും ആയിരുന്നു. അദ്ദേഹം നാല്പതു സംവത്സരം വരെ ചോറ്, നെയ്യ്, പാൽ, മത്സ്യം, മാംസം തുടങ്ങിയവ ഭക്ഷിക്കാതെ ഫലമൂലാദികൾ തിന്നുകൊണ്ടിരുന്നു."

ഇത്ര കഠിനമായ സന്യാസം സ്വീകരിച്ച സന്യാസി മലങ്കരയിൽ ഇതിന് മുമ്പോ പിമ്പോ ഉണ്ടായിട്ടില്ല, സന്യാസിയുടെ ശില്പരൂപം തന്നെയാണദ്ദേഹം. നവോത്ഥാനനായകനായ അദ്ദേഹം ഒരു  ദേശത്തിന്റെ, നാടിന്റെ, ദാനംലഭിച്ച ക്ഷേത്രങ്ങൾ ദേവാലയങ്ങളാക്കിയ സംസ്കാരത്തിന്റെ, വിദ്യാഭ്യാസത്തിൽ ദീർഘവീക്ഷണത്തിന്റെ, സഭയുടെ എന്നിങ്ങനെ മലങ്കരയുടെ സമ്പൂർണ്ണശില്പിയാണ്. ദൈവാശ്രയത്താൽ പ്രവാചകശബ്ദം നിലനിർത്തി ഭയംകൂടാതെ ജീവിച്ച പുലിക്കോട്ടിൽ തിരുമേനി, പരിശുദ്ധനാണെന്ന ഒരു പ്രഖ്യാപനത്തിനു കാത്തിരിക്കേണ്ടതില്ല- സാധുവായവരെ പരിശുദ്ധനാക്കാൻ ശ്രമിക്കുന്ന ലോകത്ത് പ്രവാചകശബ്ദമുള്ളവരെ പരിശുദ്ധന്മാരായി അംഗീകരിക്കുമോ. ■

**പ്രബന്ധസഹായി:**

1. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ 200-ാം ചരമവാർഷിക സ്മരണിക, സെന്റ് ഗ്രിഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ചർച്ച്, ഫുജൈറ-യു.എ.ഇ.
2. കേരളനവോത്ഥാനത്തിന്റെ പ്രഥമ പ്രവാചകൻ, ഫാ. ഡോ. ജോസഫ് ചീരൻ
3. സ്മരണിക 2016, പഴഞ്ഞി കത്തീഡ്രൽ, അഡ്വ. ഗിൽബർട്ട് ചീരൻ
4. കാലം ചെയ്ത അച്ചൻ, ഫാ. പി.എം. ജോസ്
5. സഭാജ്യോതിസ് 2016 - ജൂലൈ - സെപ്തംബർ, ഡോ. എം. കുര്യൻ തോമസ്.



ആർത്താറ്റ് പടിയോല

# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ

## ഇ. എം. ഫിലിപ്പിന്റെയും, പുകടിയിൽ ഇട്ടൂപ്പ്റൈട്ടറുടെയും എഴുത്തുകളിൽ


ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ, പഴഞ്ഞി പള്ളി


ആമുഖം:

മലങ്കരസഭാചരിത്രത്തിലെ ഇരുണ്ടലോകത്ത് ചരിത്രാന്വേഷകർക്ക് ലഭ്യമാകുന്ന രണ്ട് ഗ്രന്ഥങ്ങളാണ് പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ മലയാളത്തുള്ള ക്രിസ്ത്യനികളുടെ സഭാചരിത്രവും (1869), ഇം.എം.ഫിലിപ്പിന്റെ മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭയും (1926,1951). ഈ രണ്ട് ഗ്രന്ഥങ്ങളുടെ വീക്ഷണത്തിലും, അവതരണത്തിലും മൗലീകതയുണ്ട്. ഈ രണ്ട് വ്യക്തികളും അക്കാദമിക ചരിത്രകാരന്മാരോ ചരിത്രത്തെ ഐച്ഛിക വിഷയമാക്കിയവരോ ആയിരുന്നില്ല. തങ്ങളുടെ ജീവിതത്തെകുറിച്ച് അടയാളപ്പെടുത്തി വയ്ക്കാൻ ശ്രമിക്കുകയാണ് അവർ ചെയ്തത്. ചരിത്രനിരീക്ഷണങ്ങൾക്ക് തനത് പാതകൾ അടയാളപ്പെടുത്താൻ അവർക്ക് സാധിച്ചുവെന്നത് നിരാകരിക്കാനാവത്ത വസ്തുതയാണ്. ഈ രണ്ട് ചരിത്രകാരന്മാരുടെയും ഭാഷ്യങ്ങളിലെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ തിരുമേനിയെകുറിച്ചുള്ള വീക്ഷണങ്ങൾ ചുരുക്കമായി സമാഹരിക്കുകയെന്നത് മാത്രമാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

### 1. മാർ ദിവന്നാസ്യോസ് രണ്ടാമൻ: ഇം.എം.ഫിലിപ്പിന്റെ ഭാഷ്യം.

മലങ്കര യാക്കോബായ സുറിയാനി അസോസിയേഷൻ സെക്രട്ടറി എന്നനിലയിൽ സമുദായകേസുകൾ നടത്തേണ്ടിവന്നത് സഭയുടെ ചരിത്രംപഠിക്കാൻ ഇ.എം. ഫിലിപ്പിന് പ്രേരണയായി. ഇടവഴിക്കൽ ഫിലിപ്പോസ് കത്തനാരുടെയും, ഇടവഴിക്കൽ ഫിലിപ്പോസ് കോറെപ്പിസ്കോപ്പായുടെയും ഡയറികുറിപ്പുകളിൽ നിന്നാണ് മാർത്തോമ്മായുടെ ഇന്ത്യൻ സഭ എന്ന പുസ്തകം രചിക്കുവാൻ ആവശ്യമായ വിഭവസമാഹരണം നടത്തപ്പെട്ടത്. കാലികമോ, സാന്ദർഭികമോ ആയ സ്വാധീനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും 1907 -ൽ പ്രസിദ്ധീകരിക്കപ്പെട്ട അദ്ദേഹത്തിന്റെ ചരിത്രഗ്രന്ഥം പഴയസെമിനാരിയുടെ സ്ഥാപകനായ മാർ ദീവന്നാസിയോസ് രണ്ടാമൻ അഥവ പുലിക്കോട്ടിൽ യൗസേഫ് ഒന്നാമൻ എന്ന മഹാരഥനെക്കുറിച്ച് നൽകുന്ന വിവരണം ശ്രദ്ധേയമാണ്.

#### 1.1. നൈഷ്ഠിക്യജീവിതത്തിന്റെ മാതൃക

പഴയസെമിനാരി സ്ഥാപകനായ ജോസഫ് റമ്പാൻ ദൈവഭക്തിയുടെ നൈഷ്ഠിക്യത്താൽ ജ്വലിച്ച ഒരു വ്യക്തിത്വമായിരുന്നുവെന്ന് ഇം. എം. ഫിലിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വാക്കുകൾ: ജോസഫ് റമ്പാൻ കുന്നംകുളം സ്വദേശിയും,ആർത്താറ്റ് പള്ളി ഇടവകാംഗവുമായിരുന്നു. ടിപ്പുസുൽത്താന്റെ ആക്രമണക്കാലത്ത് കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികളെല്ലാം സ്വദേശം വിട്ട് സമീപസ്ഥിതങ്ങളായ കുന്നുകളിലും, മലകളിലും അഭയം പ്രാപിച്ചുവെങ്കിലും ജോസഫ് റമ്പാൻ സ്വജനങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട് ദേവാലയ

*ത്തിൽ തന്നെ താമസിച്ചു. ടിപ്പുവിന്റെ പടയാളികൾ ദേവാലയം അഗ്നിക്കിരയാക്കുകയും റമ്പാനെ പിടികൂടി മുഹമ്മദ്മതം സ്വീകരിക്കാഞ്ഞതിനാൽ അദ്ദേഹത്തെ വധിക്കുന്നതിന് നിശ്ചയിക്കുകയും ചെയ്തു.* ഇങ്ങിനെ സൂചിമുനയകലത്തിൽ മരണമുഖത്ത് അദ്ദേഹം നിൽക്കുമ്പോൾ *മൈസൂറിൽ നിന്ന് പടയാളികൾ തിരികെ വിളിക്കപ്പെട്ടതിനാൽ* അദ്ദേഹത്തിന് ജീവൻ നിലനിർത്തുവാനായി. പ്രതിസന്ധികളിൽ പ്രാർത്ഥനാപൂർവ്വം മരണമുഖത്ത് നിലനിൽക്കുവാൻ കഴിഞ്ഞ അദ്ദേഹത്തിന്റെ വിശുദ്ധജീവിതം കാണുവാൻ അവർക്ക് സാധിച്ചിരുന്നു.

### 1.2. ഉഗ്രതാപസിയായ മുനിശ്രേഷ്ഠൻ

കേവലം ഒരു സെമിനാരി സ്ഥാപകനെന്ന് ചിലപ്പോൾ അദ്ദേഹത്തെ നാം ലളിതവത്ക്കരിക്കുന്നു. ഇം.ഫിലിപ്പിന്റെ പ്രതിപാദ്യം കക്ഷിവ്യത്യാസമില്ലാതെ ആ പിതാവിൽ വിളങ്ങിയ വിശുദ്ധവ്യക്തിത്വം അംഗീകരിക്കപ്പെട്ടിരുന്നുവെന്നതിന്റെ തെളിവാണ്. അദ്ദേഹം രേഖപ്പെടുത്തുന്നതിങ്ങനെ, *അദ്ദേഹത്തിന് സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഒരു ഔത്സുക്യം ഉണ്ടായിരുന്നുവെന്നും തദ്ദേശ സാമ്യത്തിനായി അക്ഷീണപരിശ്രമം ചെയ്തിരുന്നുവെന്നതും.സ്മരണീയമാണ്. നിഷ്കളങ്കമനസ്സോടും, നിർമ്മല മനസ്സാക്ഷിയോടും കൂടിയ ദൈവഭക്തൻ, പക്ഷപാതരഹിതൻ, നിർഭയനും ആയിരുന്നത് കൂടാതെ ജീവിതരീതിയിൽ ഉഗ്രതാപസനും ആയിരുന്നുവെന്നുള്ളത് പ്രത്യേകം പ്രസ്താവാർഹമാണ്. ഇങ്ങിനെ പ്രതിപാദിച്ചിരിക്കുന്ന യൗസേഫ് റമ്പാൻ 40 വർഷക്കാലം കേവലം പഴങ്ങളും ഫലമൂലാദികളും മാത്രം ഭക്ഷിച്ചിരുന്നവൻ ആണ് എന്ന് ഇടവഴിക്കൽ ഡയറികുറിപ്പിൽ* പ്രത്യേകം രേഖപ്പെടുത്തുന്നു.

### 1.3. ആശയപരമായ എതിർപ്പുകൾ

മേൽസൂചിപ്പിച്ചതുപോലെയുള്ള സന്ന്യാസശ്രേഷ്ഠൻ ആയിരുന്നുവെങ്കിലും അദ്ദേഹത്തിന് ചില കാര്യങ്ങളോട് എതിർപ്പുകളുണ്ടായിരുന്നു. അതിലൊന്നാമത്തേത് മാർത്തോമ്മാ എട്ടാമൻ സെമിനാരി സ്ഥാപനം എന്ന ലക്ഷ്യത്തോട് നിസംഗത കാണിച്ചുവെന്ന ചിന്താഗതിയായിരുന്നുവെന്ന് ഇം.എം.ഫിലിപ്പ് . തന്നിൽ തീക്ഷ്ണതയാർജ്ജിച്ചരുന്ന കർമ്മനിരതതയും സഭാപ്രതിബദ്ധതയുമാണ് നിഷ്ക്രിയത്വത്തോടുള്ള എതിർപ്പായി രൂപപ്പെട്ടത്. ഇത് ഇം.എം. ഫിലിപ്പ് രേഖപ്പെടുത്തുന്നത് നോക്കുക, *മാർ ദീവന്നാസ്യോസ് ഒന്നാമൻ ഗവർമ്മെന്റിൽ മൂവായിരം പൂവ്വരാഹൻ നിക്ഷേപിച്ചിരുന്ന അവസരത്തിൽ ഉദ്ദേശിച്ചിരുന്നതിൻ പ്രകാരം വൈദീകവിദ്യാഭ്യാസാർത്ഥം ഒരു സിമ്മനാരി സ്ഥാപിക്കുന്നതിൽ എട്ടാം മാർത്തോമ്മാ പ്രദർശിപ്പിച്ച അജാഗ്രത അദ്ദേഹവും യൗസേഫ് റമ്പാനും തമ്മിലുണ്ടായ ഭിന്നത വർദ്ധിപ്പിച്ചു. അദ്ദേഹത്തിലെ ഉൾകാഴ്ച്ചയും ഉത്സാഹവും സഭാധികാരികളുടെ നിഷ്ക്രിയത്വത്തോടുള്ള എതിർപ്പ് ഉണ്ടാകുവാനിടയാക്കി* . ഈ എതിർപ്പ് ആശയപരമായിരുന്നു; വ്യക്തിപരമായിരുന്നില്ല.

ആർത്താറ്റു പള്ളി ടിപ്പുസുൽത്താന്റെ ആക്രമണശേഷം കേടുപാടുകൾ നീക്കി മറ്റ് വൈദീകരെ ഭരമേൽപ്പിച്ച ശേഷം വൈദീകസെമിനാരി സ്ഥാപനത്തിന്റെ ആവശ്യകതയെ കുറിച്ച് പ്രബോധിപ്പിച്ച് വടക്കുള്ള അനേകം പള്ളികൾ അദ്ദേഹം കയറിയിറങ്ങി. വൈദ്യശാസ്ത്രത്തിൽ അസാമാന്യമായ നൈപുണ്യം സമ്പാദിച്ചിരുന്ന റമ്പാൻ തത്സ്ഥാപനത്തിനായി ഒരു

പ്ലാനും അടങ്കലും മുൻകൂട്ടി തയ്യാറാക്കിയിരുന്നു. പ്രാരംഭഘട്ടത്തിൽ മാർത്തോമ്മാ എട്ടാമൻ *ഇതിന് അനുകൂലമായിരുന്നെങ്കിലും,ബ്രിട്ടീഷ് ഗവർമെന്റ് ഖജനാവിൽ നിന്ന് വരേണ്ടിയിരുന്ന വട്ടിപ്പണപലിശ പ്രസ്തുത സ്ഥാപനനിർമ്മാണത്തിന് വിനിയോഗിക്കണമെന്നുള്ള അഭിപ്രായം അദ്ദേഹത്തെ അറിയിച്ചപ്പോൾ ഈ മഹത്തായ ഉദ്യമത്തെ അദ്ദേഹം സഹായിക്കാതിരുന്നുവെന്ന്* ഇം.എം.പിലിപ്പ് രേഖപ്പെടുത്തുന്നു.

**1.4.മെത്രാൻ സ്ഥാനം ആഗ്രഹിക്കാത്ത വ്യക്തിത്വം.**

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ വ്യക്തിത്വത്തെ ഇ.എം.ഫിലിപ്പ് അടയാളപ്പെടുത്തുന്നതിങ്ങനെ അദ്ദേഹം എപ്പിസ്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്ന് മാത്രമല്ല, ...ഇപ്രകാരം ഒരാവശ്യത്തെ നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യംവരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു. ഒരു പക്ഷെ ഇടവഴിക്കൽ കുടുംബത്തിലെ വൈദീകപരമ്പരകളിൽ നിന്ന് അത്രമാത്രം ഇ.എം.ഫിലിപ്പിന് ഈ പിതാവിന്റെ വ്യക്തിവിശുദ്ധിയെ പരിചയപ്പെടാൻ കഴിഞ്ഞിട്ടുണ്ടാവണം.

**2. മാർ ദീവന്നാസ്യോസ് രണ്ടാമൻ: ഇട്ടൂപ്പ് റൈട്ടറുടെ വീക്ഷണത്തിൽ:**

മലങ്കരസഭാചരിത്രവിഭാഗത്തിൽ പ്രസിദ്ധീകൃതമായ പ്രഥമഗ്രന്ഥമായിരിക്കാം പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ മലയാളത്തുള്ള ക്രിസ്ത്യനികളുടെ സഭാചരിത്രം (1869). ഇംഗ്ലീഷ് മിഷനറിമാരുമായുള്ള ബന്ധമാണ് ഈ എഴുത്ത്കാരന് അറിവിന്റെ ചക്രവാളങ്ങളായത്. ഇംഗ്ലീഷ് വിദ്യഭ്യാസവും ചരിത്രനിരീക്ഷണതാല്പര്യവും അദ്ദേഹത്തിലുളവാക്കിയ ഈ മിഷനറിബന്ധം ഒരു നവീകരണ പക്ഷവാദം അദ്ദേഹത്തിലുണ്ടായതിൽ അത്ഭുതമില്ല. ഐതീഹ്യങ്ങളും, വാമൊഴികളും, വരമൊഴികളും ചരിത്രാലേഖനത്തിൽ അദ്ദേഹം പ്രയോജനപ്പെടുത്തി. ഇത് പ്രസിദ്ധികൃതമായ കാലത്തെ പരിഗണിച്ചാൽ അത് മഹത്തായ ഉദ്യമമെന്ന് പറയേണ്ടി വരും. എന്നാൽ കൃത്യതയില്ലാത്ത നിരവധി വിവരങ്ങൾ റോയൽകോടതിവിധിപ്പോലെയുള്ള പ്രധാനമായ കാര്യങ്ങളെപോലും സ്വാധീനിക്കാനും മാർഗ്ഗഭ്രംശം നടത്തുവാനും ഈ കൃതി കാരണമായിട്ടുണ്ട് എന്നതും ഓർമ്മിക്കേണ്ടതാണ്.

**2.1. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പച്ചനെ കുറിച്ചുള്ള പ്രധാന പ്രതിപാദ്യങ്ങൾ:**

മലങ്കരസഭയുടെ ചരിത്രത്തിലെ അനന്യമായ പ്രകാശജ്യോതിസ്സാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ. അദ്ദേഹത്തെ ഏറെ വിമർശാത്മകമായി കാണുന്ന ഒരു കൃതിയും ഇതായിരിക്കാം. 1816 -ൽ ആ പുണ്യപുരുഷൻ കാലയാപനം ചെയ്തതിന് നാലു പതിറ്റാണ്ടുകൾ കഴിഞ്ഞ് പ്രസിദ്ധികരിച്ച കൃതി എന്ന നിലയിൽ ഈ കൃതി അദ്ദേഹത്തിന്റെ കാലത്തോട് അടുത്ത് നിൽക്കുന്നതുമാണ്.

**2,1,1, കണ്ടനാട് പടിയോലയും റമ്പാൻ സ്ഥാനവും,**

ഫാ.ഡോ. ജോസഫ് ചീരന്റെ നേതൃത്വത്തിൽ കണ്ടനാട് പടിയോല പ്രസിദ്ധികരിക്കുന്നതിന് മുമ്പ് ഇതിനെ പറ്റിയുള്ള പ്രതിപാദ്യങ്ങൾ ആദ്യം കാണുന്നത് ഇട്ടൂപ്പ് റൈട്ടറുടെ എഴുത്തുകളിലാണ്. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് റമ്പാൻ സ്ഥാനം കൊടുത്തതിനെ കുറിച്ച് ഇപ്രകാരം കാണാം. അങ്കമാലി മുതൽ 54 പള്ളിക്കാർ കൂടി എഴുതിയ പടിയോല. അപ്പോൾ

കൂടിയവരെല്ലാം മെത്രാനെ മോതിരം ഇടുവിച്ച് കുന്നംകുളങ്ങരെകാരൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് റമ്പത്വം കൊടുത്ത് ആദഹത്തെയും കായംകുളത്ത്കാരൻ ഫീലിപ്പോസ് റമ്പാനെയും മേലിൽ മെത്രാന്റെ കൂടെ കാര്യവിചാരത്തിനായി നിശ്ചയിച്ചുംവെച്ച് യോഗം പിരിയുകയും ചെയ്തു. അതുപ്രകാരം 15 ന് ഞായറാഴ്ച്ച പുലിക്കോട്ട് ഇട്ടൂപ്പ് കത്തനാർക്ക് റമ്പത്വവും, മെത്രാന്റെ അനന്തിരുവാന് ശെമ്മാശ്ശപട്ടവും കൊടുത്തു.

2.1.2. ക്രിയാത്മക വിമർശനത്തിന്റെ പ്രതീകമായ ഇട്ടൂപ്പ് റമ്പാൻ.

മാർതോമ്മാ മെത്രാന്റെ തെറ്റായ സ്ഥാനാരോഹണത്തിന് നേതൃത്വം നൽകിയ ചക്കരയകത്ത് ഇട്ടൂപ്പ് കത്തനാരുടെ പ്രേരണയാൽ മാർതോമ്മ നടത്തിയ പ്രവൃത്തനങ്ങളാണ് എതിർപ്പുകൾ ക്ഷണിച്ച് വരുത്തിയതെന്ന് ഇട്ടൂപ്പ് റൈട്ടർ സൂചിപ്പിക്കുന്നു. കണ്ടനാട്ട് പടിയോലയെ നിരാകരിച്ച് അദ്ദേഹം നടത്തിയ നടപടികളെ കുറിച്ച് ഇപ്രകാരം കാണാം.

എന്നാൽ മെത്രാപ്പോലീത്ത പടിയോലയിൽ പറയുന്ന കാര്യങ്ങളിൽ താൽപ്പര്യം വയ്ക്കാതെയും, അന്ത്യോഖ്യായ്ക്ക് സാധനം അയക്കാതെയും ചക്കരെയകത്ത് ഇട്ടൂപ്പ് കത്തനാരുടെ ദുരാലോചന നിമിത്തം നൂതനമായി ചിലതൊക്കെ നടത്തുവാൻ ആരംഭിക്കയാൽ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും ഫീലിപ്പോസ് റമ്പാനും ഏതാനും ചില പള്ളിക്കാരും കൂടെ മെത്രാൻ പ്രവൃത്തിക്കുന്നത് ശരിയല്ലെന്ന് പ്രസ്താവം തുടങ്ങുകകൊണ്ട് മെത്രാനും ഇവരും രണ്ട്പക്ഷമായിതീർന്നു.

2.1.3. പഠിത്തവീട്: ഇട്ടൂപ്പ് റമ്പാന്റെ ഉത്സാഹവും മെത്രാന്റെ ഉദാസീനതയും

തെക്കും വടക്കും ഓരോ പഠിത്തവീട് പണിയണമെന്ന സഭാനിശ്ചയത്തിൽ അക്കാലത്ത് പ്രമുഖ ഇടവകകളും ആളുകളും ആവേശഭരിതരായിരുന്നു. അതിൻപ്രകാരം മാർതോമ്മാ മെത്രാനെ നിർബന്ധിക്കുവാനും അതിൽ അറിവും പ്രാപ്തിയുമുള്ള പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ ഇക്കാര്യത്തിനായി വരുത്തുകയെന്നുള്ളതും അപ്രകാരം സംഭവിച്ചതാണ്. ഇട്ടൂപ്പ് റൈട്ടർ ഇപ്രകാരം കുറിക്കുന്നു. ..

തെക്കും വടക്കും ഓരോ പഠിത്തവീട് തീർക്കണമെന്നല്ലോ നിശ്ചയിച്ചിരിക്കുന്നത്. ആ വകയിൽ ഒരാണ്ടത്തെ പലിശ കിട്ടിയത് ഏതാനും മുതൽ കൈക്കൽ വന്നിരിക്കുന്നത് എല്ലാവർക്കും ബോധിച്ചപോലെ ചിലവിടുന്നതിന് മടിയില്ലെന്നും മറ്റും ഒരു മറുപടി അവർക്ക് കൊടുക്കുകയും പിന്നീട് പഠിത്തവീട് പണിക്ക് ആയിരം രൂപാവരെ തയ്യാറുണ്ടെന്നും പണി നടത്താൻ റമ്പാൻ വേഗത്തിൽ വരണമെന്നും എഴുതിഅയക്കയാൽ ഇട്ടൂപ്പ് റമ്പാൻ കണ്ടനാട്ട് എത്തി. എന്നാറെ മൺട്രോ സായിപ്പ് തെക്ക്നിന്ന് എത്തുന്നത്വരെ താമസിക്കുവാൻ കൽപ്പിച്ചതല്ലാതെ തമ്മിൽ കാണാൻ സംഗതിയും ഉണ്ടായില്ല. ഈ പ്രതിപാദ്യത്തിൽ പഴയസെമിനാരി നിർമ്മാണത്തിൽ മെത്രാൻ എത്രമാത്രം ഉദാസീനനായിരുന്നുവെന്ന് കാണാം.

2.1.4. ഇട്ടൂപ്പ് റമ്പാന്റെ കത്ത്

കണ്ടനാട്ട് എത്തി താമസിക്കുവാൻ താൽപ്പര്യപ്പെട്ട ഇട്ടൂപ്പ് റമ്പാന് താൻ മെത്രാന്റെ അപ്രീതിയോടെ അവിടെ താമസിക്കുന്നത് ചിലപ്പോൾ മറ്റ് വൈഷമ്യങ്ങൾ ഉണ്ടാക്കിയേക്കാം

എന്ന ചിന്തയുണ്ടായി. അദ്ദേഹം ഒരു കത്ത് എഴുതി മെത്രാന് ഏൽപ്പിച്ചിട്ട് അവിടെ നിന്ന് പോരുവാനാണ് ശ്രമിച്ചത്. കത്തിന്റെ ഉള്ളടക്കം ഇട്ടൂപ്പ് റൈട്ടർ ഇപ്രകാരം കുറിക്കുന്നു.

അന്ത്യോഖ്യായ്ക്കുള്ള സാധനം എഴുതുന്നതിന് പള്ളിക്കാർ ഇന്നടത്ത് കൂടണമെന്ന് സാധനം അയച്ച്, കൂടുന്ന പള്ളിക്കാരെയും മൽപ്പാന്മാരെയും കൊണ്ട് അന്ത്യോഖ്യായ്ക്കുള്ള സാധനത്തിൽ ഒപ്പിടുവിക്കുകയും വരാത്തവർക്ക് അയച്ച് കൊടുത്ത് അവരെക്കൊണ്ട് എഴുത്തിടുവിച്ച് വരുത്തുകയുംചെയ്കത് സായ്പ് അവർകളെ ഏൽപ്പിക്കുകയും പടിത്തവീട് തീർപ്പിച്ച് അതിൽ പീലിപ്പോസ് റമ്പാനെ ആക്കി ഒരു പള്ളിക്ക് ഒരു കത്തനാരെയും ഒരു ശെമ്മാശ്ശാനെയും ഒരു പൈതലിനെയുംവീതം എങ്കിലും വരുത്തി പഠിത്തം തുടങ്ങേണ്ടത് ആവശ്യം. ആണ്ടത്തക്സ പുസ്തകം എഴുതി പരത്തുന്നതിന് ഒട്ടും താമസിച്ച് കൂടാ. പടിത്തവീട് പണിക്ക് മുതൽ ഏതാനും ഇപ്പോൾ തയ്യാറുണ്ടെന്ന് വരുകിൽ രണ്ടുനാലു മാസത്തിനകം പണി തീർത്ത് പടിത്തം തുടങ്ങാമെന്നും ഒന്നും കൂടാതെ ഞാൻ ഉഴലുന്നതിനെക്കാൾ ചാട്ടുകുളങ്ങര തമ്പുരാനെപെറ്റ അമ്മയുടെ പള്ളിമേൽ ശരണപ്പെടേണ്ടതത്രേ ആകുന്നു എന്നും കരയ്ക്ക് നടപ്പാൻ സ്വസ്ഥതയും വാഹനമേറുവാൻ വകയും ഇല്ലാതെ പാരം വലയുകയും ചെയ്യുന്നു

ഇവിടെ അവസാനം കുറിക്കുന്ന വാക്കുകൾ അദ്ദേഹത്തിന് പഠിത്തവീടിന്റെ സ്ഥാപനത്തിൽ ഉള്ള താൽപ്പര്യവും സാഹചര്യങ്ങൾ ഉളവാക്കുന്ന നിരാശയും പ്രതിഫലിക്കുന്നതാണ്. അദ്ദേഹം ചെയ്യേണ്ട കാര്യങ്ങളെ കുറിച്ച് തിടുക്കവും വ്യക്തതയും ഉള്ള വ്യക്തിയായിരുന്നു. എന്നാൽ മെത്രാന്റെ നിലപാട് അദ്ദേഹത്തിലുളവാക്കിയ വിഷമം ഇവിടെ പ്രകടമാവുന്നുണ്ട്.

### 2.1.5. മെത്രാന്റെ പരാതിയും റമ്പാച്ചന്മാരുടെ കത്തും.

കായംകുളം പീലിപ്പോസ് റമ്പാനും ഇട്ടൂപ്പ് റമ്പാനും പക്ഷം ചേർന്ന് ഗൂഢാലോചന നടത്തുന്നുവെന്ന മെത്രാന്റെ പരാതിയിൽ സായ്പ് റമ്പാന്മാർക്ക് കത്ത് അയ്ക്കുകയും റമ്പന്മാർ തിരികെ മറുപടി നൽകുന്നതും ഇട്ടൂപ്പ് റൈട്ടർ കുറിച്ചിട്ടുണ്ട്. സാധുവല്ലാത്ത വിധത്തിൽ മാർതോമാ മെത്രാൻ വാഴിക്കപ്പെട്ടതും സഭയുടെ താൽപ്പര്യത്തെ നിരാകരിക്കുന്നതും റമ്പാന്മാർ കത്തിൽ ചൂണ്ടികാണിക്കുന്നു. ഇട്ടൂപ്പ് റൈട്ടറുടെചരിത്രം ഇവയെ വിശദമായി ചൂണ്ടികാണിക്കുന്നു. (199,205,209 എന്നീ പുറങ്ങൾ കാണുക.) എന്നാൽ അവ സവിസ്തരം ഇവിടെ പ്രതിപാദിക്കുന്നില്ല. ഉൾപതിഷ്ണുക്കളായ ധിഷണാശാലികളായി റമ്പാച്ചന്മാർ പ്രവൃത്തിച്ചു. തങ്ങളുടെ സ്ഥാനങ്ങളെയോ പ്രതിസന്ധികളെയോ അവർ കണക്കിലെടുത്തിരുന്നില്ല. മെത്രാന്റെ പരാതിയെക്കാൾ മലങ്കരസഭയുടെ അടിയന്തിര ആവശ്യങ്ങൾക്കായി നിലകൊള്ളുന്നവരെയാണ് സായിപ്പ് പരിഗണിച്ചിരുന്നത്. കൂടാതെ ഈ ഘട്ടത്തിലെ മലങ്കരയിലെ സ്ഥിതിഗതികൾ അവർ നിരീക്ഷിക്കുന്നുണ്ടായിരുന്നു. ആയതുകൊണ്ടാകാം ഇട്ടൂപ്പ് റമ്പാൻ കുന്നംകുളങ്ങര പള്ളിയിലെ നടവരവ് എടുത്ത് ചിലവിടുകയും മെത്രാനെ കണക്ക് കേൾപ്പിക്കാതെ പ്രവൃത്തിച്ചുവെന്ന മെത്രാന്റെ ആരോപണത്തെ അവർ നിരാകരിച്ചത്. നിജസ്ഥിതി അവർക്ക് അറിയാമായിരുന്നു. ആയതിനാൽ പുലിക്കോട്ടിൽ റമ്പാച്ചനിലെ നന്മയും ഇംഗ്ലീഷുകാർ തിരിച്ചറിഞ്ഞിരിക്കണം.

### 2.1.6. പഠിത്തവീടിന് പിന്തുണ

ഒരുപക്ഷെ ക്രിയാത്മകമായി പ്രവൃത്തിക്കുന്ന ഒരു സമൂഹത്തെ മൺറോ സായിപ്പ്

പിന്തുണച്ചുവെന്ന് പറയുന്നതാകും കൂടുതൽ ശരി. ഇംഗ്ലീഷ്കാരോട് അമിത പ്രതിപത്തിയുള്ള താണെങ്കിലും ഇട്ടൂപ്പ് റൈട്ടറുടെ വാക്കുകൾ ഇങ്ങിനെ കാണാം.

സുറിയാനിക്കാർക്ക് പൊതുവിൽ ഉപാകരത്തിനുവേണ്ടി ഒരു പഠിത്തവീട് പണിയിക്കുന്നതിന് ഇട്ടൂപ്പ് റമ്പാനെ ഭരമേൽപ്പിച്ച് പണിവകയ്ക്ക് 1809–ാമാണ്ട് മുതൽ 1813–മാണ്ട് വരെ നാലാണ്ടത്തെ വട്ടിപ്പണം കൂടിയിരുന്ന വരാഹൻ 960ക്ക് തലരൂപ 3360 കണ്ടനാട്ട് മുളന്തുരുത്തി നടമേൽ കരിങ്ങശ്ര ചാട്ടുകുളങ്ങര ഈ പള്ളിക്കാരോടും പാല കൊച്ചിട്ടൻ ഇട്ടിമാത്തു തരകൻ ഇവരോടും പറ്റുശീട്ട് എഴുതിവാങ്ങിച്ചുകൊണ്ട് രൂപാ മൂവായിരത്തി മുന്നൂറ്റി അറുപതും ഇട്ടൂപ്പ് റമ്പാനെ ഏൽപ്പിച്ചു. പഠിത്തവീടിന് കോട്ടയത്ത് റമ്പാന് ബോധിച്ച സ്ഥലത്ത് ആറ് ദണ്ഡ് സ്ഥലം അളന്ന് കൊടുക്കത്തക്കവണ്ണം തഹസീൽദാർക്ക് ഉത്തരവും കൊടുത്ത് ഇട്ടൂപ്പ് റമ്പാനെയും ആ ശേഖരത്തിലുള്ള പള്ളിക്കാരെയും 985 മകരം ആദിയിൽ യാത്രപറഞ്ഞയച്ചു

2.1.7. കോട്ടയം പഴയസെമിനാരിയുടെ നിർമ്മാണത്തെ കുറിച്ച് ഇട്ടൂപ്പ് റൈട്ടർ.

റമ്പാൻ പഠിത്തവീട് പണിയുന്നതിന്  സായ്പിന്റെ കൽപ്പനപ്രകാരം മുതലും വാങ്ങി കോട്ടയത്ത് വന്ന് സ്ഥലവും പതിപ്പിച്ചുംകൊണ്ട് അവിടെ താമസിച്ച് പണിക്ക് വേണ്ടിയ കല്ലും മരങ്ങളും അടുപ്പിക്കയും ആ ദേഹത്തിന്റെ ഉത്സാഹവും സായ്പ് അവർകളുടെ സഹായവും കൊണ്ട് 1813 ന് കൊല്ലം 989 –മാണ്ട് കുംഭമാസം 3ന് കോട്ടയത്ത്  സെമിനാരിക്ക് കല്ലിട്ട് പണി ആരംഭിക്കുകയും ചെയ്തു. ഇട്ടൂപ് റമ്പാന്റെ പാർശ്വത്തുള്ളവർക്ക് ഈ സെമിനാരി കണ്ടനാട്ടേയ്ക്കടുത്ത്  ഒരു ദിക്കിൽ ആയാൽ കൊള്ളാമെന്ന പക്ഷമുണ്ടായിരുന്നു, എങ്കിലും  റമ്പാൻ സായ്പിന്റെ ഹിതം പോലെ കോട്ടയത്ത് തന്നെ വേണമെന്ന് ഉറച്ചുംകൊണ്ട് മറ്റുള്ള സ്ഥലങ്ങളെ ആഗ്രഹിക്കാതെ മൂന്ന് വശവും ആറുചുറ്റി ഒഴുകുന്നതായും അന്ന് തരിശായിട്ടും, ഒട്ടൽക്കാട് പിടിച്ചും കിടന്ന സ്ഥലം മാത്രമെ തൻ ബുദ്ധിയോടെ തിരഞ്ഞെടുത്തത്.
സെമിനാരിയുടെ നിർമ്മാണഘട്ടത്തിലെറുക്കപ്പെട്ട സൗകര്യങ്ങൾ ഇങ്ങിനെ വിവരിക്കുന്നു.

സായ്പ് അവർകൾ മുഖാന്തിരം സർക്കാരിൽ നിന്നുണ്ടായ സഹായവും റമ്പാന്റെ ഉത്സാഹവും കൊണ്ട് ഒരു മെത്രാനും നാലു റമ്പാന്മാരും ശെമ്മാശ്ശന്മാർക്കും പിള്ളേർക്കും വെവ്വേറെ  മുറികളും തെക്കും വടക്കും ഓരോ നിലയും  കിഴക്കും പടിഞ്ഞാറും രണ്ടു നിലയും നാലുകെട്ടുമായിട്ടും റമ്പാന്റെ ചട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കതും കുറവ് തീർത്തശേഷം അഞ്ഞൂർ നിന്ന് കിടങ്ങൻ എന്നു പേരുപറയുന്ന പീലക്സീനോസിനെ വരുത്തി സെമിനാരിയിൽ ഇരുത്തി പഠിത്തം തുടങ്ങാമെന്ന് വിചാരിച്ചതിന് മാർ തോമ മെത്രാൻ വിരോധം പറയുകയാൽ ഇട്ടൂപ്പ് റമ്പാൻ തന്നെ ഏതാനും ശെമ്മാശന്മാരെ ഇരുത്തി പഠിത്വം തുടങ്ങി.

2.1.8.മെത്രാൻ വാഴ്ച്ച

ഇട്ടൂപ്പ് റമ്പാൻ  സെമിനാരിയിൽ പഠിത്വം കുറെശ്ശെ നടത്തി വരുന്നതിനിടയിൽ 991 മീനമാസം 9ന് അഞ്ഞൂർ ചെന്ന് പീലക്സിനോസ് മെത്രാനോട് പഴഞ്ഞിപള്ളിയിൽ വച്ച്  മാർ ദീവന്നാസ്യോസ് എന്ന പേരും മെത്രാന്റെ സ്ഥാനവും ഏറ്റുകൊണ്ട് തിരികെ കോട്ടയത്ത് വന്ന് സെമിനാരിയിൽ താമസിച്ചു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യസ് പിതാവ് മെത്രാഭിഷേകം പ്രാപിച്ചത് പകലോമറ്റം ധാരകളിൽ അഭിമാനം പൂണ്ടിരുന്നവർക്ക് കനത്ത ആഘാതമായിരുന്നു. പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ ചരിത്രത്തിൽ ഇപ്രകാരം കാണാം. ഒരുപക്ഷെ നിരണം ഗ്രന്ഥവരിയോ, സമാനമായ ചിന്താധാരകളോ സ്വാധീനിച്ചതിൻ പ്രകാരമാകാം മേൽസൂചിപ്പിച്ച തരത്തിലുള്ള ഒരു പ്രതിപാദ്യം അദ്ദേഹം നടത്തിയിരിക്കുക. കാരണം അവ പകലോമറ്റം ധാരകളുടെ തെക്കൻ സംസ്ക്കാരത്തിന്റെ പ്രതിഫലമായിരുന്നു.

നാലഞ്ച് സംവത്സരമായി ഇട്ടൂപ്പ് റമ്പാൻ ഇടപ്പെട്ട സംഗതിക്ക് കൂട്ടംകൂടുകയും നിലക്കാമുക്ക് മുതൽ ഏറിയ ദിക്കുകളിൽ ചെന്ന് ബുദ്ധിമുട്ടുകയും ചെയ്താറെ തീർച്ച വരാതെയും പിന്നീട് ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനം ഏറ്റ സംഗതിയും ബോധിപ്പിച്ചാറെ ഒരു തീർച്ച കുടാതെയും കാൺകയാൽ മോർ തോമ്മ മെത്രാന് വളരെ വിഷാദത്തിനും രോഗവർദ്ധനയ്ക്കും ഇട ആയാറേ എന്ന പ്രതിപാദ്യം കുടുംബവാഴ്ച്ചയ്ക്കും സംസ്ക്കാരത്തിനും ഇതുമൂലമുണ്ടായ ആഘാതത്തെ സൂചിപ്പിക്കുന്നു. (പുറം 233)

**2.1.9. സ്ത്രീസമൂഹത്തിന്റെ ഉന്നമനത്തിനായി മിഷനറിമാരെ പ്രയോജനപ്പെടുത്തിയ മെത്രാപ്പോലീത്ത.**

മാർതോമാ മെത്രാൻ സുറിയാനിക്കാർ സൂക്ഷിച്ച സുറിയാനി കൈയ്യെഴുത്ത് ബുക്കാനന് നൽകുകയാണ് ചെയ്തത് എങ്കിൽ താൻകൂടി പരിഭാഷപ്പെടുത്തിയ സുവിശേഷം അച്ചടിപ്പിക്കാനും, പടിത്തവീട് നിർമ്മിക്കാനും മാർ ദീവന്നാസ്യോസ് രണ്ടാമൻ ഇംഗ്ലീഷുകാരെ ഉപയോഗിച്ചു. മിഷനറിമാരെ പെൺകുട്ടികളുടെ വിദ്യാഭ്യാസത്തിനായി പ്രയോജനപ്പെടുത്തുവാനും അദ്ദേഹത്തിന് സാധിച്ചു. ഉദാഹരണമായി, ഇട്ടൂപ്പ് റൈട്ടർ ഇപ്രകാരം സൂചിപ്പിക്കുന്നു

മിഷനറി സായ്പന്മാരും മെത്രാന്മാരും തമ്മിൽ അന്യോന്യമായി വരികയാൽ അവർ സുറിയാനിപ്പള്ളികളിൽ ചെന്നു കുർബ്ബാനയ്ക്ക് മുമ്പ് എങ്കിലും പിമ്പ് എങ്കിലും കൂടിയ ജനങ്ങളോട് സുവിശേഷം പ്രസംഗിക്കുകയും മിഷനറി സായ്പന്മാരുടെ മദാമ്മമാർ പെൺപൈതങ്ങളെ ചിലവുകൾ കൊടുത്ത് പഠിപ്പിക്കുകയും തയ്യൽവേല ശീലിപ്പിക്കുകയും ചെയ്തുവരുന്നതിൽ മെത്രാനും ജനങ്ങളും ഒരുപോലെ സന്തോഷപ്പെട്ടു. (പുറം 236)

**2.1.10. കാലം ചെയ്യുന്നു.**

992-മാണ്ട് വൃശ്ചികമാസം 12 ന് പുലിക്കോട്ടിൽ മോർ ദീവന്നാസ്യോസ് മെത്രാൻ സെമിനാരിയിൽ വച്ചുതന്നെ കഴിഞ്ഞു എന്ന പ്രതിപാദ്യത്തോടെയാണ് ഇട്ടൂപ്പ് റൈട്ടറുടെ ആഖ്യാനം അവസാനിക്കുന്നത് .

**3.പൊതുവിശകലനം**

ഇം.എം.ഫിലിപ്പിന്റെ വീക്ഷണത്തിലെ വികൽപ്പങ്ങൾക്ക് നിദാനം അദ്ദേഹത്തിനുണ്ടായിരുന്ന അന്ത്യോഖ്യൻ പക്ഷവാതപരമായ നിലപാടാണ്. തെറ്റായ അടികുറിപ്പുകളിലൂടെ വായനക്കാരെ വഴിതെറ്റിക്കുന്നതിനും അദ്ദേഹത്തിലെ ചരിത്രകാരൻ ഇടനൽകി. എന്നാൽ പുലിക്കോട്ടിൽ തിരുമേനിയുടെ വ്യക്തിപരമായ വിശുദ്ധിയുടെ ആലേഖനം മുദ്രിതമാക്കാൻ ഇദ്ദേഹത്തിനായിട്ടുണ്ട്. എന്നാൽ ഇട്ടൂപ്പ് റൈട്ടർ തനിക്ക് ഇംഗ്ലീഷ് മിഷനറിമാരോട് ഉണ്ടായിരുന്ന അമിത

മായ പ്രതിപത്തിയുടെ സ്തുതിപാഠകനായി, അദ്ദേഹത്തിന്റെ വ്യക്തിപരമായ വളർച്ചയ്ക്കും ഉദ്യോഗത്തിനും കാരണമായ ഒരു ഘടകം എന്ന നിലയിൽ സംഭവിച്ചതാകാം അത്. ഇം.എം.ഫിലിപ്പിന്റെ വീക്ഷണത്തിനെക്കാൾ ഗുരുതരമായ ആഘാതം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ വീക്ഷിക്കുന്നതിൽ  പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ ഇടം നൽകിയിട്ടുണ്ട്. അദ്ദേഹത്തിലെ ആഖ്യാനത്തിന്റെ പ്രധാനതലം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കരയിലെ കലഹത്തിന് കാരണക്കാരൻ എന്ന് തോന്നിപ്പിക്കുന്ന ആഖ്യാനം കാണാം. എന്നാൽ സാഹചര്യങ്ങളെ വിദഗ്ദ്ധമായി ഉപയോഗിച്ച് നൂറ്റാണ്ടുകളുടെ ആലസ്യത്തെ പ്രവൃത്തനസജ്ജമായ കരങ്ങളാൽ തൊട്ടുണർത്തിയ പിതാവായി അദ്ദേഹത്തെ കണ്ടെടുക്കാനും ഈ കൃതി സഹായിക്കുന്നുണ്ട്. പകലോമറ്റം ധാരകളിൽ മയങ്ങിയ ഒരു സമൂഹത്തെ കാണുവാൻ സഹായിക്കുന്നുണ്ടെങ്കിലും സായിപ്പിന്റെ അധികാരത്തിന്റെ കരങ്ങളെ സ്തുതിക്കുവാനാണ് അദ്ദേഹം ശ്രമിച്ചത്.

**ഉപസംഹാരം**

മലങ്കരസഭയുടെ ചരിത്രത്തിലെ അനന്യമായ പ്രാകശജ്യോതിസ്സാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ. ഒരു പക്ഷെ പൂർവ്വീകമായ മലങ്കരസഭയുടെ ആലസ്യത്തിന് അറുതി വരുത്തിയ മഹാനായകൻ കാലം ചെയ്ത അച്ചൻ എന്ന പേരിലാണ് കുന്നംകുളത്ത് വിശേഷിപ്പിക്കപ്പെടുന്നത്. ഇദ്ദേഹത്തെ രണ്ട് ആദ്യകാല ചരിത്രകാരന്മാരിലൂടെ കാണുവാനും പരിപ്രേക്ഷ്യങ്ങളിലെ വൈജാത്യങ്ങളെ സൂചിപ്പിക്കുവാനും മാത്രമെ ഇവിടെ ശ്രമിച്ചിട്ടുള്ളൂ. ഋഷിവര്യനായ കേരളനവോത്ഥാനത്തിന്റെ  ഈ പ്രാകാശജ്യോതിസ്സ് ആത്മീയസോപാനങ്ങളിലെ അനന്യതേജസ്സോടെ നമുക്ക് മാർഗം പകരട്ടെ.





റമ്പാൻ ബൈബിൾ-1811





# കേരളനവോത്ഥാനവും റമ്പാൻ ബൈബിളും


ഫാ. ഡോ. രജി ഗീവർഗീസ്

(പ്രൊഫസർ, കോട്ടയം വൈദികസെമിനാരി)


സത്യപ്രകാശമാകുന്ന തിരുവചന വിവർത്തനത്തിലൂടെ കേരളക്കരയെയും, 'പ്രകാശഭവനം' പണിത് സ്വസമുദായത്തെയും പ്രകാശിപ്പിച്ച 'സഭാജ്യോതിസ്സ്' പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ചരമ ദ്വിശതാബ്ദി പ്രഭാപൂരിതമാണ്. മഹത്തായ ഈ കർമ്മങ്ങൾ പൂർത്തീകരിക്കുവാൻ ചരിത്രനിയോഗം ലഭിച്ച ആ യുഗപുരുഷൻ കേരളത്തിന്റെ മതസാമൂഹിക മണ്ഡലങ്ങളിൽ എന്നും ജ്വലിച്ചുതന്നെ നിൽക്കും. അക്ഷരവെളിച്ചവും ആത്മപ്രകാശവും ചൊരിയുന്ന ആ താരശോഭയ്ക്കു മുമ്പിൽ നമ്രശിരസ്കനായി നിന്നുകൊണ്ട്, മലയാള ബൈബിൾ വിവർത്തനം കേരളക്കരയിൽ വരുത്തിയ നവോത്ഥാന ചലനങ്ങളെ നിരീക്ഷിക്കുകയാണിവിടെ.

**തിരുവചനം മലയാളഭാഷയിൽ**

ലോകത്തിൽ ഏറ്റവും അധികം ഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെട്ട ബൈബിൾ മലയാളഭാഷയിലേക്കും വിവർത്തനം ചെയ്യപ്പെട്ടു. 'ഏഷ്യയിലെ ബൈബിൾ ഗവേഷണം' എന്ന പഠനപദ്ധതിയുടെ ഭാഗമായി 1806-ൽ കേരളത്തിലെത്തിയ ബുക്കാനൻ ആണ് ബൈബിൾ വിവർത്തനത്തിന് കാരണക്കാരൻ. അതുവരെയും ദൈവവചനം മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെട്ടിട്ടില്ല എന്ന വസ്തുത മനസ്സിലാക്കിയ ബുക്കാനൻ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായെ (മാർത്തോമ്മാ ആറാമൻ-ദിവന്നാസ്യോസ് ഒന്നാമൻ) സന്ദർശിച്ച് ഇക്കാര്യത്തെക്കുറിച്ച് ചർച്ച ചെയ്തു.

കർത്താവിന്റെ ശിഷ്യനായ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭ ആരാധനാ കേന്ദ്രീകൃതമായ ഒരു സഭയായിരുന്നു. രചിക്കപ്പെട്ട വേദപുസ്തക ഉപയോഗം കാര്യമായി അന്ന് സഭയിലില്ലായിരുന്നു. വേദപുസ്തകാധിഷ്ഠിതമായ ആരാധന തന്നെയായിരുന്നു ആത്മീയ ജീവിതത്തിന് മാർഗ്ഗദീപം പകർന്നത്. എങ്കിലും ആരാധനയിൽ സുറിയാനി ഭാഷയിലുള്ള പ്ശീത്താ ബൈബിൾ ഉപയോഗിച്ചിരുന്നു.[1]

വേദപുസ്തകം അച്ചടിപ്പിച്ച് ജനങ്ങളുടെ ഉപയോഗത്തിന് നൽകുക എന്നത് തികച്ചും ഒരു നവീന ആശയമായിരുന്നു. അന്നത്തെ സഭയുടെ അവസ്ഥയെപ്പറ്റി ബുക്കാനനുമായുള്ള കൂടിക്കാഴ്ചയിൽ മലങ്കരമെത്രാപ്പോലീത്ത ഇങ്ങനെ പ്രസ്താവിച്ചു, "ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്".[2]

പകലോമറ്റം കുടുംബപ്പെരുമ അസ്തമിക്കാറായതാകാം ഇങ്ങനെ ഒരു നിരീക്ഷണ





ത്തിനു നിദാനമെന്നാണ് ഫാ. ജോസഫ് ചീരൻ വിലയിരുത്തുന്നത്. എന്നാൽ അതോടൊപ്പം സഭയുടെ സാമൂഹികവും മതപരവുമായ അവസ്ഥയെക്കൂടി അത് വെളിപ്പെടുത്തുന്നു എന്നത് ഒരു വസ്തുതയാണ്.[3]

സഭയ്ക്കും സമൂഹത്തിനും സാരമായ പരിവർത്തനങ്ങൾ സൃഷ്ടിക്കുവാൻ പര്യാപ്തമായിരിക്കും ബൈബിൾ വിവർത്തനം എന്ന് മലങ്കര മെത്രാപ്പോലീത്തായ്ക്ക് ബോധ്യമായപ്പോൾ അതിനുള്ള ക്രമീകരണങ്ങൾ അദ്ദേഹം നിർവ്വഹിച്ചു. രണ്ട് സുറിയാനി മൽപാന്മാരെ അദ്ദേഹം അതിന് കണ്ടെത്തി. മലങ്കരസഭയുടെ തെക്കും വടക്കുമുള്ള പ്രാതിനിധ്യവും അതിനു ലഭിച്ചു. തെക്കുനിന്ന് കായംകുളം ഫിലിപ്പോസ് റമ്പാനും വടക്കുനിന്ന് പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാനുമായിരുന്നു ആ ചരിത്രനിയോഗം ഏറ്റെടുത്തത്. ഇവരെ കൂടാതെ തിമ്മയ്യാപിള്ളയും സഹായിപ്പാനുണ്ടായിരുന്നു. രണ്ട് കാര്യങ്ങൾ ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. ഒന്ന്, ബൈബിൾ വിവർത്തനം മലങ്കരസഭയുടെ പൊതുവായ ദൗത്യമായിരുന്നു. രണ്ട്, ആംഗ്ലിക്കൻ മിഷനറിമാരുടെ ആഗ്രഹവും സഹായവും ഈ കാര്യത്തിൽ സുപ്രധാനമായിരുന്നു.[4]

1808–ൽ വിവർത്തന കർമ്മം പൂർത്തിയായെങ്കിലും 1811–ൽ മാത്രമാണ് ബൈബിൾ മലയാളത്തിൽ പ്രസിദ്ധീകൃതമായത്. പുതിയനിയമം (നാല് സുവിശേഷങ്ങൾ മാത്രം) ബോംബെയിൽ കുറിയർ പ്രസ്സിലാണ് അച്ചടിച്ചത്. എന്നാൽ ഈ വിവർത്തനപുസ്തകത്തിന് പ്രസാധകാനുവാദം (Imprimatur) നൽകിയതാരെന്നോ, ആരൊക്കെയാണ് വിവർത്തനം നിർവ്വഹിച്ചതെന്നോ പുസ്തകത്തിൽ പറഞ്ഞിട്ടില്ല. വിവർത്തകരുടെ പേര് പറഞ്ഞിട്ടില്ലാത്തതിനാൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാന്റെ പങ്ക് സംശയത്തോടെ നോക്കിക്കാണുന്ന ചരിത്രകാരന്മാരുണ്ട്.[5] നമ്മുടെ കർത്താവ് കല്പിച്ച പഠിപ്പിക്കലുകൾ വിവർത്തനം ചെയ്യുന്നതുവഴി എന്തെങ്കിലും 'പേരെടുപ്പ്' ആഗ്രഹിക്കാത്ത സമർപ്പിത ജീവിതത്തിനുടമകളായിരിക്കും അതിനു പിന്നിൽ പ്രവർത്തിച്ചതെന്ന് സുവിദിതമാണല്ലോ. ഇംഗ്ലീഷ് ഭാഷയിൽ ആ വിവർത്തന ബൈബിളിന്റെ പുറംചട്ട ഇപ്രകാരമാണ്: The New Testament of our Lord and Saviour Jesus Christ -ഇതിൽ നിന്നുതന്നെ വിശുദ്ധ ബൈബിളിന് നല്കിയിരുന്ന പ്രാധാന്യം വായിച്ചെടുക്കാവുന്നതേയുള്ളൂ. 1811-ൽ പ്രസിദ്ധി നേടിയ ബൈബിളിനെ 'റമ്പാൻ ബൈബിൾ' എന്നാണ് വിളിച്ചിരുന്നത്. ഇത് കായംകുളം ഫിലിപ്പോസ് റമ്പാനെയാണ് പരാമർശിക്കുന്നതെന്നും പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാന് വിവർത്തനത്തിൽ പങ്കില്ല എന്നുമുള്ള ചരിത്ര നിലപാടുകൾ സ്വീകരിക്കുന്നവരുണ്ട്. എന്നാൽ ചില ചരിത്ര വസ്തുതകൾ നമുക്ക് വിസ്മരിക്കാവുന്നതല്ല.

1. പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാന് വിവർത്തനത്തിനുള്ള പാണ്ഡിത്യവും സമർപ്പണവുമുണ്ടായിരുന്നോ എന്ന് പരിശോധിക്കണം.

വി.വേദപുസ്തകത്തിലെ മുഴുവൻ പുസ്തകങ്ങളും മലയാള ഭാഷയിലേക്ക് വിവർത്തനം ചെയ്യാൻ അദ്ദേഹത്തിന് താത്പര്യമുണ്ടായിരുന്നതായി കേണൽ മൺറോയുടെ കത്തിൽ പരാമർശിക്കുന്നുണ്ട്.[6] ഇതിൽ നിന്ന് ഭാഷാപരമായ പാണ്ഡിത്യവും സമർപ്പണവും വ്യക്തമാകുന്നു. വിവർത്തനസമയത്ത് ഇട്ടൂപ്പ് 'മൽപാൻ' മാത്രമായിരുന്നു.[7] ആരാധനമൂന സഭ

യുടെ ഉയർന്ന സ്ഥാനമായ റമ്പാന്റെ പേരിൽ തന്നെയാകും ബൈബിൾ അറിയപ്പെട്ടു തുടങ്ങിയത്. കൂടാതെ ബൈബിൾ വിവർത്തനം പൂർത്തിയായപ്പോഴേക്കും കായംകുളം ഫിലിപ്പോസ് റമ്പാൻ നിര്യാതനായി (1811 തുലാം 28). ഇതും അദ്ദേഹത്തിന്റെ പേരിൽ ആ വിവർത്തനം അറിയപ്പെടാൻ ഇടയായിക്കാണും.

2. ബാഹ്യമായ രചിത തെളിവുകൾ (External Literary evidence) എന്താണ് പറയുന്നത് എന്ന് പരിശോധിക്കാം.

i. കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് തോമസ് മിഡിൽട്ടന്റെ ജീവചരിത്രത്തിൽ ബൈബിൾ പരിഭാഷയെക്കുറിച്ച് പരാമർശിക്കുന്നത് ഇപ്രകാരമാണ്: "ജോസഫ് റമ്പാനാണ് അത് തയ്യാറാക്കിയത്. അദ്ദേഹമാണിപ്പോഴത്തെ മെത്രാൻ. മാർ ദിവന്നാസ്യോസ് എന്നാണ് അദ്ദേഹത്തിന്റെ പേര്. അതേ പേരുള്ള മുൻ മെത്രാന്റെ പ്രേരണയാൽ ആണ് ഈ വിവർത്തനം തയ്യാറാക്കപ്പെട്ടത്". 1831-ൽ ചാൾസ് വെബ്ബ് പ്രസിദ്ധീകരിച്ച ജീവചരിത്രത്തിൽ വിവർത്തകന്റെയും പ്രസാധകന്റെയും പേരുകൾ വ്യക്തമാക്കിയിട്ടുണ്ട്.8

ii. റെയ്നോൾഡ് വാഗ്നർ എന്നൊരു ജർമ്മൻകാരൻ 1969-ൽ ബെർലിനിൽ നിന്ന് "ഇംഗ്ലീഷ് ചർച്ച് മിഷനും മലയാളം ബൈബിളും" എന്ന വിഷയത്തെക്കുറിച്ച് എഴുതിയ ലേഖനത്തിൽ, മലയാള വേദപുസ്തക വിവർത്തനത്തിൽ ഏർപ്പെട്ടിരുന്ന പട്ടക്കാർക്കെല്ലാം ബ്രിട്ടീഷ് ഗവൺമെന്റിന്റെ പ്രതിനിധിയെക്കൊണ്ട് ഒരുമാസത്തെ ശമ്പളം കൊടുപ്പിച്ചു എന്ന് പരാമർശിക്കുന്നു. ബുക്കാനൻ കേരളക്കരയിൽനിന്ന് മടങ്ങിപ്പോകുന്നതിനുമുമ്പ് വിവർത്തനകർമ്മം പൂർത്തിയാക്കിയവർക്ക് പ്രതിഫലം നൽകി എന്നാണ് പരാമർശിക്കുന്നത്. ഇതിൽനിന്ന് ഒന്നിലധികം വൈദികർ വിവർത്തന കർമ്മത്തിലുൾപ്പെട്ടിരുന്നു  എന്ന് വ്യക്തമാകുന്നുണ്ട്. കൂടാതെ ഈ ലേഖനത്തിൽതന്നെ പുലിക്കോട്ടിൽ ജോസഫ് അഥവാ റമ്പാൻ ജോസഫ് ആണ് പ്രധാന ചുമതലക്കാരൻ എന്നും അദ്ദേഹം 1815-ൽ ആഞ്ഞൂരിലെ മാർ പിലക്സിനോസിൽനിന്ന് മെത്രാപ്പോലീത്ത സ്ഥാനം സ്വീകരിച്ചു എന്നും അദ്ദേഹത്തിന്റെ പേര് മാർ ദിവന്നാസ്യോസ് രണ്ടാമൻ എന്നാകുന്നു എന്നും രേഖപ്പെടുത്തിയിരിക്കുന്നു.9 ബൈബിൾ വിവർത്തനത്തിലുള്ള ആംഗ്ലിക്കൻ മിഷനറിമാരുടെ പങ്കിനെക്കുറിച്ചാണ് ആ ലേഖനമെങ്കിലും അവരോട് ചേർന്ന് ആ ശ്രേഷ്ഠദൗത്യം നിർവ്വഹിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാന്റെ പങ്ക് അംഗീകരിക്കപ്പെട്ട വസ്തുതയായിരുന്നു എന്ന് ഈ ലേഖനം വ്യക്തമാക്കുന്നു. (പുലിക്കോട്ടിൽ തിരുമേനിയുടെ ചരമ ദ്വിശതാബ്ദിയോട് അനുബന്ധിച്ചുള്ള ലേഖനമായതുകൊണ്ടാണ് അദ്ദേഹത്തിന്റെ മാത്രം പങ്ക് ഇവിടെ പരാമർശിക്കപ്പെടുന്നത്. റമ്പാൻ ബൈബിളിന്റെ അണിയറശില്പികളെക്കുറിച്ച് പഠനങ്ങൾ നടത്തേണ്ടിയിരിക്കുന്നു).

**നവോത്ഥാനചിന്തകൾക്ക് വഴിതുറന്ന വിവർത്തനം**

ഒരു സമൂഹത്തിന്റെ സമഗ്രമായ പുരോഗതിക്ക് അനുയോജ്യമായ തരത്തിൽ ആ സമൂഹം മാറ്റപ്പെടുന്ന അവസ്ഥയാണ് നവോത്ഥാനം. ആലസ്യത്തിൽ നിന്ന് സടകുടഞ്ഞെഴുന്നേൽക്കുന്ന ആ അവസ്ഥ ബാഹ്യമായ ശക്തികളുടെ ഉൾപ്രവേശനം വഴി ഉണ്ടാകുന്നതാണ്. ഈ ഉൾപ്രേരണ ഒരു ആശയമോ, വ്യക്തികളോ ആകാം. മനുഷ്യചരിത്രത്തിൽ കാലാകാലങ്ങ

ളിൽ മിന്നൽപിണർ പോലെ ശക്തിപകർന്ന നിരവധി ആശയങ്ങളും വ്യക്തികളുമുണ്ട്. മാനവ സമൂഹത്തിന്റെ ഗതിവിഗതികളെ നിർണ്ണയിക്കുവാനുള്ള വി. ബൈബിളിന്റെ ശക്തി അതുല്യവും അപാരവുമാണ്. ക്രിസ്തുവിന്റെ പുനരുത്ഥാനം തന്നെയാണ് അതിനു നിദാനമായത് എന്നതുകൊണ്ടാണ് ഈ അഭൗമിക കാന്തികശക്തി അതിനു ലഭിച്ചത്. വിശുദ്ധ വേദപുസ്തക വിവർത്തനം മലയാളക്കരയുടെ മത-സാംസ്കാരിക മണ്ഡലങ്ങളിൽ ചലനങ്ങൾ സൃഷ്ടിച്ചു. മൽപാൻ പാഠശാലകളിലും അപൂർവ്വമായി ദേവാലയത്തിലുമുപയോഗിച്ചിരുന്ന ബൈബിൾ അച്ചടിച്ച് പൊതുവായ ഉപയോഗത്തിലായപ്പോൾ മാറ്റത്തിന്റെ കൊടുങ്കാറ്റ് തന്നെ ഉയർന്നു. ബൈബിൾ വിവക്ഷിക്കുന്ന സ്വാതന്ത്ര്യവും സമത്വവും നൂറ്റാണ്ടുകളായി ജാതിവ്യവസ്ഥയിലും പുനർജന്മതത്വങ്ങളിലും വിശ്വസിച്ചിരുന്ന സമൂഹത്തിന് നവസമൂഹസൃഷ്ടിക്ക് ഉൾപ്രേരണ നൽകി. തങ്ങൾ ജനിച്ചുവളർന്ന സമൂഹത്തിന്റെ നാല് അതിരുകളെ ദിഗന്തങ്ങളോളമെത്തിക്കുവാൻ ശേഷിയുള്ള നവോത്ഥാന നായകന്മാരെ സൃഷ്ടിക്കുവാൻ ബൈബിൾ വിവർത്തനത്തിനായി. 1811-ലെ വിവർത്തനം അനേക വിവർത്തനങ്ങളുടെ നാന്ദികുറിക്കലായിരുന്നു.10

കേരളസമൂഹത്തെ ഗ്രസിച്ചിരുന്ന സാമൂഹ്യതിന്മകളായിരുന്നു ജാതിചിന്ത, വർഗ്ഗ-വർണ്ണ വ്യത്യാസങ്ങൾ, പുനർജന്മവും-വിധിയും, ആഭിചാരം, ബഹുഭാര്യത്വം, ബഹുഭർത്തൃത്വം, തീണ്ടൽ-തൊടിൽ, ബാല്യവിവാഹം എന്നിവ. ഐതിഹ്യങ്ങളിലും അന്ധവിശ്വാസത്തിലുമമർന്നുപോന്ന ഒരു സമൂഹത്തിന്റെ ഉൾത്തെളിവിന് പുറത്തുനിന്ന് ഒരു വെളിച്ചമെത്തണമായിരുന്നു. ചട്ടമ്പിസ്വാമികൾ തുടങ്ങി സഹോദരൻ അയ്യപ്പൻവരെ നേതൃത്വം നൽകിയ കേരള നവോത്ഥാനം ഒരു പുതുയുഗപ്പിറവിക്കു കാരണമായി.

ബൈബിൾ ഒരു പുസ്തകമല്ല, അത് പുസ്തകങ്ങളുടെ പുസ്തകമാണ്. ഒരു സാഹിത്യ സൃഷ്ടിയല്ല അത്. സാഹിത്യപരമായി ബൈബിളിനെക്കാൾ സർഗ്ഗശേഷിയും ഭാവനയും ഭംഗിയായി ഇഴചേർന്നിരിക്കുന്ന അത്യുൽകൃഷ്ട സൃഷ്ടികൾ ബൈബിൾ കാലത്തിന് മുമ്പും പിൻപും ഉണ്ടായിട്ടുണ്ട്. ബൈബിൾ ദൈവിക വെളിപ്പാടുകളുടെ വിശുദ്ധരേഖയാണ്. മാനവകുലത്തിന്റെ നന്മയെ ലക്ഷ്യമാക്കിയുള്ള ദൈവിക വെളിപ്പെടുത്തലാണ് അതിന്റെ ഏടുകൾ ഓരോന്നും. യേശുക്രിസ്തുവിന്റെ ദിവ്യ ഉപദേശങ്ങളായിരുന്നു അവ. ദൈവമനുഷ്യ ബന്ധത്തിന്റെയും മനുഷ്യർ പരസ്പരമുള്ള ബന്ധത്തിന്റെയും അത്യപൂർവ്വമായ രേഖയും നവ മനുഷ്യവർഗ്ഗത്തിനുവേണ്ടിയുള്ള ആശയങ്ങളും വഴികളുമായിരുന്നു അതിന്റെ പ്രധാന പ്രമേയം. ഈ പ്രമേയം 1811-ലെ വിവർത്തനം വഴി മലയാളക്കരയിൽ എത്രമാത്രം സ്വാധീനം ചെലുത്തി എന്നു വ്യക്തമാക്കുന്നതാണ് ഡോ. റോസി തമ്പിയുടെ വാക്കുകൾ, "ഒരു സമൂഹത്തിന്റെ സംസ്കാരം മറ്റൊരു സമൂഹത്തിലേക്ക് സംക്രമിപ്പിക്കാനുള്ള ആദ്യ കാൽവയ്പ്പായിരുന്നു അത്".11

ഗിരിപ്രഭാഷണം ലോകത്തിനു മുമ്പിൽ അവതരിപ്പിച്ച ഉദാത്തമായ ആശയങ്ങൾ സാർവ്വലൗകിക പ്രാധാന്യമുള്ളതാണ്. ഭാരതത്തിന്റെ അതിശ്രേഷ്ഠരായ മഹാത്മാക്കളെയെല്ലാം അതു വല്ലാതെ ആകർഷിച്ചു എന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്. നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധി ദിവസവും വായിക്കുന്ന ബൈബിൾ ഭാഗമായിരുന്നു അത്. മനുഷ്യന്റെ

സന്മാർഗ്ഗിക ചിട്ടയ്ക്കു നൽകിയ പുതിയ ഭാഷ്യമായിരുന്നു അത്. നൂറ്റാണ്ടുകളായ ആചരണങ്ങളുടെ വ്യാഖ്യാനാതിരേകത്താൽ പ്രകാശം നഷ്ടപ്പെട്ട യഹൂദ സദാചാരത്തിന്റെ നവീകരിക്കപ്പെട്ട പതിപ്പായിരുന്നു അത്. "നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ" എന്ന ആഹ്വാനം സൽഗുണപൂർണ്ണരായ മനുഷ്യരുടെ നവസമൂഹത്തെയാണ് വിഭാവനം ചെയ്യുന്നത്. ക്രിസ്തുദേവന്റെ ഉപദേശങ്ങൾ ലളിതവും എന്നാൽ പ്രാവർത്തികമാക്കുവാൻ ഒരു ജന്മം തന്നെ സമർപ്പണമാവശ്യവുമായ മതബോധനമായിരുന്നു.

കേരള നവോത്ഥാനത്തിന് മുഖ്യകാരണമായിരുന്നത് ഇവിടെ നിലനിന്നിരുന്ന ജാതിവ്യവസ്ഥയായിരുന്നു. നാലുവർണ്ണങ്ങളും അതിൽനിന്ന് ഉരുത്തിരിയുന്ന വർഗ്ഗങ്ങളും പരസ്പരം വിദ്വേഷിക്കുന്ന മനുഷ്യരെ സൃഷ്ടിച്ചു. തീണ്ടൽ - തൊടീൽ എന്നീ സാമൂഹ്യ അനാചാരങ്ങൾ മനുഷ്യരെ മൃഗതുല്യരാക്കി. മനുഷ്യത്വത്തിന് വിലകൽപ്പിക്കാത്ത മതവ്യവസ്ഥ അവരെ എങ്ങനെയാണ് പരസ്പരം ബന്ധിപ്പിക്കുന്നത്. ചാതുർവർണ്ണ്യം മനുഷ്യരെ പരസ്പരം വിവിധ തട്ടുകളാക്കുന്നു. അവർക്ക് ഒരിക്കലും പാരസ്പര്യ ബന്ധമില്ല. യോജിപ്പ് ആവശ്യമില്ല എന്ന സ്ഥിതി മൂലം മനുഷ്യസമൂഹത്തിലും മനുഷ്യന്റെ മനസ്സിലും വൻമതിലുകൾ തീർത്തിരിക്കുകയാണ്. ദൈവദത്തമായി ഈ ഭിന്നിപ്പ് നിലനിൽക്കണം എന്നതിന് തൊഴിൽപരമായ വിഭജനമെന്ന ഒരു വ്യാഖ്യാനംകൂടി നൽകപ്പെട്ടിരുന്നു. അധ്വാനവും പരിശ്രമവും ഒരുവന് ഏത് സ്ഥാനത്തേക്കും കടന്നുവരാം എന്നതാണ് ഇന്നത്തെ പൊതുവെയുള്ള സ്ഥിതി. ഈ വിശാലമായ തലം ആവിർഭവിച്ചത് ബൈബിൾ വെളിച്ചത്തിൽ നിന്നാണ്. ഭിന്നതയുടെ നടുച്ചുവർ ഇടിച്ചുകളയാൻ ജന്മമെടുത്ത ദൈവപുത്രനായ ക്രിസ്തുവിന്റെ ഉപദേശമാണിതിന് അടിസ്ഥാനം. 18-ഉം, 19-ഉം നൂറ്റാണ്ടുകളിൽ കേരളത്തിൽ നിലനിന്നിരുന്ന ജാതിവ്യവസ്ഥകളുടെ ബീഭത്സമായ മുഖം വ്യത്യാസപ്പെട്ടത് ബൈബിൾ വിഭാവനം ചെയ്യുന്ന ദൈവജനമെന്ന ആദർശ സാഹോദര്യം മൂലമാണ്. ബൈബിൾ വെളിച്ചം ഇരുണ്ട ദേശത്തു പടർന്നപ്പോൾ മനുഷ്യത്വത്തിന്റെ ബാലപാഠങ്ങളിലേക്ക് നമ്മുടെ പൂർവ്വികർ കാലെടുത്തുവച്ചുതുടങ്ങി. നവോത്ഥാനനായകന്മാർ മുന്നിൽ നിന്നു നയിച്ച വഴികളിലൂടെ അനുയായികൾ സുഗമമായി യാത്രതുടർന്നു.

ജാതിവ്യവസ്ഥയിൽനിന്ന് ഉടലെടുത്ത മറ്റൊരു സാമൂഹ്യതിന്മയായിരുന്നു ഇവിടെ നിലനിന്നിരുന്ന അടിമ വ്യവസ്ഥിതി. കിരാതവും മനുഷ്യസംസ്കാരത്തിന് അസ്വീകാര്യവുമായ അടിമത്വം നിർത്തലാക്കിയത് പാശ്ചാത്യ മിഷനറിമാരായിരുന്നു. അടിമത്വത്തിന്റെ ദൈവിക മുഖം തികച്ചും അസ്വീകാര്യമാണ് ക്രൈസ്തവദർശനത്തിൽ. കുബേര-കുചേല വ്യത്യാസം ഒട്ടും സ്വീകരിക്കാനാകാത്ത സാമൂഹ്യവ്യവസ്ഥിതിയാണ് ബൈബിൾ വിഭാവനം ചെയ്യുന്നത്. ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും ഉപമ വിഭാവനംചെയ്യുന്ന സമത്വം സാമ്പത്തിക മേൽക്കോയ്മയ്ക്ക് എതിരായ ദൈവിക നിലപാടാണ് വ്യക്തമാക്കുന്നത്. വി. ലൂക്കോസ് 4:16-20 ഭാഗത്ത് നൽകുന്ന വിളംബരം ദൈവം മനുഷ്യവർഗ്ഗത്തിനു നൽകുന്ന സ്വാതന്ത്ര്യത്തിന്റെ കുളിർതെന്നലാണ്.

നവോത്ഥാനത്തിനുമുമ്പ് നിലവിലിരുന്ന സദാചാരമര്യാദകൾ മലയാളിയുടെ പൊയ്മു

ഖങ്ങളെ വെളിപ്പെടുത്തുന്നതായിരുന്നു. ദേവദാസി സമ്പ്രദായം ഇവിടെ നിലനിന്നിരുന്നു. സവർണ്ണരുടെ ഇംഗിതങ്ങൾക്ക് വേണ്ടി സ്ത്രീകളെ ഉപയോഗിക്കുന്ന ഹീനമായ കീഴ്‌വഴക്കം എന്നല്ലാതെ മറ്റൊന്നും അതിനെക്കുറിച്ച് പറയുവാനില്ല. 'ഉണ്ണുനീലി സന്ദേശം, ഉണ്ണിയാടി ചരിതം, ഉണ്ണിച്ചിരുതേവീ ചരിതം' എന്നിങ്ങനെയുള്ള മണിപ്രവാള കാവ്യങ്ങളിൽ ദേവദാസികളെക്കുറിച്ച് നൽകുന്ന ശൃംഗാരവർണ്ണന തന്നെ അവരെ കാമമോഹിനികളാക്കുന്നു.12

കേരളക്കരയിൽ നിലനിന്നിരുന്ന ഹീനവും മനുഷ്യത്വരഹിതവുമായ മത-സാമൂഹ്യ വ്യവസ്ഥിതിയെ മാറ്റിമറിക്കുവാൻ ക്രിസ്ത്യൻ മിഷനറിമാർ നടത്തിയ പ്രവർത്തനം ചരിത്രഗതിയെതന്നെ മാറ്റിമറിച്ചു. ഗ്രാമങ്ങൾതോറും അവർ സ്ഥാപിച്ച പള്ളിക്കൂടങ്ങൾ മാറ്റത്തിന്റെ ശംഖനാദം മുഴക്കി. പള്ളിക്കൂടങ്ങളിൽ ബൈബിൾ ഒരു നിർബന്ധിത പാഠ്യവിഷയമായിരുന്നു. അന്നു നിലവിലിരുന്ന മതബോധവും സദാചാരബോധവും പരിവർത്തനത്തിനുവിധേയമായത് സ്കൂളുകളിൽനിന്ന്  ലഭിച്ച ബൈബിൾസന്ദേശങ്ങൾ വഴിയായിരുന്നു (മലയാള പള്ളിക്കൂടങ്ങളിൽ ഉപയോഗിക്കുവാനായി രചിക്കപ്പെട്ട 'സന്മാർഗ്ഗ സംഗ്രഹം' – 1888 ഒരു ഉദാഹരണം മാത്രം). അന്ധവിശ്വാസങ്ങളുടെ പൊയ്മുഖങ്ങൾ തിരിച്ചറിയുവാൻ ബൈബിൾകഥകളും സന്ദേശങ്ങളും വഴിതെളിച്ചു. മനുഷ്യനെ മനുഷ്യനിൽനിന്ന് വേർതിരിക്കുന്ന മതപരമായ സങ്കൽപങ്ങൾ ബൈബിളിലില്ല എന്ന സത്യമാണ് വിശ്വസാഹോദര്യത്തിന് അടിസ്ഥാനം. വർഗ്ഗീയ രഹിതനായ ദൈവത്തിന്റെ മക്കൾ മതപരമായ അയിത്തങ്ങൾക്ക് അതീതരാകുന്നു എന്ന ചിന്ത ബൈബിൾ വിഭാവനം ചെയ്യുന്നു. ഈ ചിന്ത നൽകുന്ന ദൈവദത്തമായ മനുഷ്യമുഖം ഉച്ചനീചത്വങ്ങൾക്ക് ഇടം നൽകുന്നില്ല.

ബൈബിൾ വിഭാവനം ചെയ്യുന്ന നവസമൂഹത്തിലേക്ക് ആകൃഷ്ടരായ അനേക വ്യക്തിത്വങ്ങളുണ്ട്. കേരളനവോത്ഥാനനായകരിൽ വ്യത്യസ്തത പുലർത്തുന്ന വ്യക്തിത്വമാണല്ലോ ശ്രീനാരായണഗുരു. ഉത്കൃഷ്ടമായ ആശയങ്ങൾകൊണ്ടും വർഗ്ഗാതീത ചിന്തകൾകൊണ്ടും കർമ്മം കൊണ്ടും മലയാളികളുടെ പ്രത്യേകിച്ചും താഴ്ന്ന ജാതിക്കാരുടെ ഉന്നമനത്തിനുവേണ്ടി സ്വജീവിതം അർപ്പിച്ച സന്യാസിശ്രേഷ്ഠനായിരുന്നു അദ്ദേഹം. ചാതുർവർണ്ണ്യ വ്യവസ്ഥിതിയിൽ ജനിച്ചുവളർന്ന അദ്ദേഹത്തിൽ ജാത്യാതീതമായ ചിന്തയും മതാതീത മനുഷ്യത്വ ആദർശങ്ങളും ജനിച്ചത് ബാഹ്യമായ പ്രേരക ശക്തിയിൽ നിന്നാണ്.
ശ്രീനാരായണഗുരുവിൽ തെളിഞ്ഞുകാണുന്ന ബൈബിൾ സ്വാധീനങ്ങൾ നവോത്ഥാന ചിന്തകൾക്ക് ബൈബിൾ വഹിച്ച പങ്കിനെയാണ് വ്യക്തമാക്കുന്നത്. അവ താഴെപ്പറയുന്നവിധം ലളിതമായി സംഗ്രഹിക്കാം.

1. ആയുധമാർഗ്ഗം സ്വീകരിക്കുന്ന അവതാരങ്ങളെക്കാൾ സ്നേഹമാർഗ്ഗമാണ് അദ്ദേഹത്തിന് കൂടുതൽ സ്വീകാര്യമായിരുന്നത്. ഫാ. ഡോ. ജോസഫ് ചീരൻ നിരീക്ഷിക്കുന്നത് ഇപ്രകാരമാണ്, "സാത്വികമായ ആസ്തിക്യബോധം കൊണ്ട് തിന്മയുടെ ആധിപത്യങ്ങളോട് നിരന്തരം പോരാടി മനുഷ്യ ഹൃദയങ്ങളിലെ നന്മയെ ഉദ്ദീപിപ്പിക്കുവാൻ അദ്ദേഹം സഫലമായി യത്നിച്ചു. ഈ അവതാര ശൈലി രൂപപ്പെടുത്തിയെടുക്കാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയത് ബൈബിളാകുന്നു".13

2. ബഹുഭാര്യത്വത്തിനെതിരെയുള്ള ശക്തമായ നിലപാടുകൾ അദ്ദേഹത്തിൽ രൂപപ്പെട്ടത് ബൈബിൾ നിർദ്ദേശിക്കുന്ന ഏകഭാര്യത്വം എന്ന പഠിപ്പിക്കലാണ്. വിവാഹത്തിന്റെ അതുല്യതയും വിശുദ്ധിയും അനുഗ്രഹാശീർവാദങ്ങളുടെ കാർമ്മികവശവും ഊന്നിപ്പറയുന്ന അദ്ദേഹത്തിന്റെ നിലപാടുകൾ രൂപപ്പെട്ടത് ശക്തമായ വേദപുസ്തക സ്വാധീനത്താലാണ്.

3. മോക്ഷപ്രാപ്തിയിൽ ഒട്ടും ഗൗരവമായി പരിഗണിക്കാതിരുന്ന 'അപര' സങ്കല്പത്തിൽ നിന്ന് "അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന് സുഖത്തിനായ് വരേണം" എന്ന വിശാലവും നൂതനവുമായ ആശയത്തിന്റെ പ്രേരകശക്തി നല്ല ശമര്യാക്കാരന്റെ ഉപമയാണ് (ലൂക്കോസ് 10:25-37). ആത്മരക്ഷയുടെ സാമൂഹ്യമാനങ്ങളായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനത്തിൽ മുന്നിൽ നിന്നത്.

4. നരബലി, മൃഗബലി എന്നിവയ്ക്കെതിരെ അദ്ദേഹം സ്വീകരിച്ച വിപ്ലവാത്മകമായ സമീപനം ബൈബിൾ സ്വാധീനംമൂലം ഉടലെടുത്തതാണ്.

5. 'മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന നിലപാട് ശ്രേഷ്ഠമായ മനുഷ്യദർശനത്തിന്റെ നിദർശനമാണ്. 'ജാതി ചോദിക്കരുത്' എന്ന നിലപാട് ജാതിവ്യവസ്ഥിതിയിൽ പൊറുതിമുട്ടി കഴിഞ്ഞിരുന്ന ജനതതിയുടെ ആത്മരോഷത്തിൽ നിന്ന് ഉയർന്ന പ്രതിഷേധ സ്വരമാണ്. മനുഷ്യൻ ശാബ്ബത്തിനായിട്ടല്ല, ശാബ്ബത് മനുഷ്യനായിട്ടത്രേ സൃഷ്ടിക്കപ്പെട്ടത് എന്ന ക്രിസ്തുദർശനത്തിന്റെ പിൻബലമാണ് ഈ ശക്തമായ ജീവിതവീക്ഷണങ്ങൾക്ക് പിന്നിലെന്ന് വ്യക്തമാകും. കേരളത്തെ ഭ്രാന്താലയമെന്ന് വിശേഷിപ്പിക്കത്തക്ക മതാന്ധത ബാധിച്ച സ്ഥിതിയിൽ നിന്ന് ഉദാത്തമായ ദർശനലോകം സൃഷ്ടിച്ചത് ബൈബിൾ ദർശനങ്ങളായിരുന്നു.

നവോത്ഥാനത്തിൽ ബൈബിൾ വഹിച്ച പങ്കിനെപ്പറ്റി ഫാ. സണ്ണി ചാക്കോയുടെ നിരീക്ഷണം ശ്രദ്ധേയമാണ്, "ഇവിടെ വിപ്ലവ നായകന്മാർ കേരളീയർ തന്നെയായിരുന്നുവെങ്കിലും അവർക്ക് രൂപംകൊടുത്ത ശില്പികൾ കേരളത്തിൽവന്ന മിഷനറിമാരായിരുന്നു. അവരുടെ ആദർശങ്ങളും സന്ദേശങ്ങളുമാകട്ടെ, ബൈബിൾ അധിഷ്ഠിതവും".14

**ഉപസംഹാരം**

ബൈബിൾ വിവർത്തനമെന്ന ഒരൊറ്റ സൽക്കർമ്മംകൊണ്ടു തന്നെ ഒരുപ്രദേശത്തിന് പ്രകാശം ചൊരിഞ്ഞ സുകൃതജീവിതമായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിന്റേത്. മാനവവർഗ്ഗത്തിന്റെ നവോത്ഥാനം ലക്ഷ്യമാക്കിയ യേശുതമ്പുരാന്റെ ദിവ്യ ഉപദേശങ്ങൾ മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്ത ആ ക്രാന്തദർശി ഒരു നവസമൂഹ സൃഷ്ടിക്ക് വിത്തുപാകുകയായിരുന്നു. മനുഷ്യ വളർച്ചയുടെ എല്ലാ തലങ്ങളെയും ഉൾക്കൊള്ളാൻ കഴിയുന്ന ബൈബിൾ ദർശനങ്ങളുടെ അനന്തവിസ്തൃതി വിവർത്തനത്തിലൂടെ മലയാളക്കരയിലുമെത്തി. ആ ദർശനങ്ങൾ ഒരു ജനതതിയുടെ മാതൃഭാഷയിൽ വായിച്ചറിയുവാൻ ഇടയായപ്പോൾ അത് പരിവർത്തനത്തിന്റെ കൊടുങ്കാറ്റുയർത്തി. പുനർജന്മ വിശ്വാസത്തിന്റെ ആലസ്യത്തിലാണ്ടുപോയ ഒരു ജനതതിക്ക്, ചാതുർവർണ്ണ്യത്തിന്റെ ബീഭത്സമുഖം പേറിയിരുന്ന ജനതതിയ്ക്കുതന്നെ അനിവാര്യമായിരുന്ന മാറ്റങ്ങൾക്ക് ബൈബിൾ വിവർത്തനം വഴിയൊരുക്കി.



# സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

പരിവർത്തനോന്മുഖമായ ഒരു ലോകം സൃഷ്ടിക്കുന്നതിൽ ബൈബിൾ വിവർത്തനം ഒരു ചാലകശക്തിയായി. അർത്ഥമില്ലാത്ത ആചരണങ്ങളിൽ നിന്നും അസാന്മാർഗ്ഗിക സദാചാരത്തിൽ നിന്നും മനുഷ്യത്വത്തിലേക്കുള്ള കേരളജനതയുടെ ചുവടുമാറ്റത്തിന് 1811–ലെയും തുടർന്നുമുള്ള ബൈബിൾ പരിഭാഷകൾ സഹായിച്ചു. "നിങ്ങൾ ഈ ജോലി നിർവ്വഹിക്കുമ്പോൾ ഇരുളടഞ്ഞ ഒരു പ്രദേശത്തിന് പ്രകാശം നൽകുകയാണ് ചെയ്യുന്നത്" എന്ന മലങ്കര മെത്രാപ്പോലീത്താ മാർ ദിവന്നാസ്യോസിന്റെ (1806) വാക്കുകളെ അന്വർത്ഥമാക്കുംവിധം പ്രകാശം പരത്തുവാൻ ബൈബിൾ വെളിച്ചത്തിനായി.[15] ഈ സുകൃത ദൗത്യം നിർവ്വഹിച്ച സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് എന്നും താരശോഭയോടെ നിലകൊള്ളും (ദാനിയേൽ 12:3). ■

**അടിക്കുറിപ്പുകൾ**

1 1599 ലെ ഉദയംപേരൂർ സുന്നഹദോസിനുശേഷം ദേവാലയങ്ങളിലെ പുസ്തകങ്ങൾ അഗ്നിക്കിരയാക്കിയപ്പോൾ വി. ബൈബിളും നഷ്ടപ്പെട്ടുപോകുവാൻ ഇടയായിട്ടുണ്ട്. പി.എ. ഉമ്മൻ, ചേപ്പാട് ഫിലിപ്പോസ് മാർ ദിവന്നാസ്യോസ് മലങ്കരമെത്രാപ്പോലീത്താ 1825–1855: സഭാചരിത്ര സംഭവങ്ങൾ (കോട്ടയ്ക്കൽ പബ്ലിക്കേഷൻസ്, മാങ്ങാനം, 2005), 24.

2 ഫാ. ജോസഫ് ചീരൻ, കേരളനവോത്ഥാനത്തിന്റെ പ്രഥമപ്രവാചകൻ: പ.പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ (എം.ജി.ഡി.പബ്ലിഷിംഗ് ഹൗസ്, കുന്നംകുളം, 2014), 50.

3 പി.എ. ഉമ്മൻ, കൃതി, പു. 223,

4 ബ്രിട്ടീഷ് ആൻഡ് ഫോറിൻ ബൈബിൾ സൊസൈറ്റിയാണ് അച്ചടിക്കുവേണ്ട കടലാസും മഷിയും നൽകിയത്. ഡോ. റോസി തമ്പി, ബൈബിളും മലയാളവും (ക്രൈസ്തവ സാഹിത്യ സമിതി, തിരുവല്ല, 2009), 70.

5 ഈ വിഷയത്തെക്കുറിച്ചുള്ള ശ്രദ്ധേയമായ നിലപാട് കാണുക. ഫാ. ഡോ. ജേക്കബ് കുര്യൻ "റമ്പാന്മാരും ബൈബിൾ പരിഭാഷയും: വിവാദ ചർച്ചയ്ക്ക് ഒരു പ്രതികരണം", മലയാളം ബൈബിളും കേരള നവോത്ഥാനവും, ഫാ.ഡോ. ജോസഫ് ചീരൻ (എഡിറ്റർ) (എം.ജി.ഡി.പബ്ലിഷിംഗ് ഹൗസ്, കുന്നംകുളം, 2011), 186–192.

6 1815 ആഗസ്റ്റ് 7-ന് അയച്ച കത്ത്, പി. ചെറിയാൻ, മിഷനറിമാരുടെ കത്തുകൾ, അനുബന്ധം.

7 1803 ചിങ്ങം 16-നാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് മൽപാൻ റമ്പാനാകുന്നത്.

8 ഫാ. ജോസഫ് ചീരൻ, മലങ്കരസഭയുടെ ജ്യോതിസ്സും തേജസ്സുമായ പരിശുദ്ധ പുലിക്കോട്ടിൽ തിരുമേനിമാർ (എം.ജി.ഡി.പബ്ലിഷിംഗ് ഹൗസ്, കുന്നംകുളം, 2015), 28.

9 കൃതി.

10 ഇതേതുടർന്ന് 1824-ലെ ഹൂലാല പുസ്തകം, 1829–ലെ ബെയ്‌ലിയുടെ വിവർത്തനം, 1867-ലെ ഗുണ്ടർട്ടിന്റെ വിവർത്തനം തുടങ്ങിയവ സംജാതമായി.

11 ഡോ. റോസി തമ്പി, ബൈബിളും മലയാളവും..., 71.

12 ഫാ. സജി ചാക്കോ, "ബൈബിളും കേരളത്തിന്റെ നവോത്ഥാനവും", മലയാളം ബൈബിളും... 61.

13 ഫാ.ഡോ.ജോസഫ് ചീരൻ, "ബൈബിളും ശ്രീനാരായണഗുരുവും", മലയാളം ബൈബിളും.... 68.

14 കൃതി. 64.

15 P. Cheriyan, The Malabar Syrian and the Church Missionary Society 1816-1840 (CMS Press, Kottayam, 1935), 175.





# കേരളനവോത്ഥാന ജ്യോതിസ്സ്

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കരമെത്രാപ്പോലീത്ത

മലങ്കരസഭയുടെ ആധുനികവൽക്കരണത്തിന്റെ അഗ്രഗാമിയും (Pioneer) 1806 ൽ ക്ലോഡിയസ് ബുക്കനൻ സുവർണ്ണ പതക്കം നൽകി ആദരിച്ച ആർത്താറ്റ് പള്ളിയുടെ അന്നത്തെ പ്രധാനപുരോഹിതനും, വൈദേശികാധിപത്യത്തിനെതിരായി ധീരമായി പ്രതികരിച്ച ആർത്താറ്റ് ചെപ്പേടിന്റെയും, മലങ്കരസഭയ്ക്ക് ആദ്യമായി നിയതമായ ഒരു ഭരണക്രമവും, മലങ്കര നസ്രാണികൾക്ക് സാമൂഹികവും, മതപരവുമായ ചട്ടങ്ങളും സംവിധാനം ചെയ്ത 1809 ലെ കണ്ടനാട് പടിയോലയുടെ രൂപകൽപ്പന നിർവ്വഹിച്ചവരിൽ മുഖ്യസ്ഥാനിയും, 1811 ലെ റമ്പാൻ ബൈബിളിന്റെ പരിഭാഷയിലൂടെയും, ആരാധനാക്രമങ്ങളുടെ മലയാളം വിവർത്തനത്തിലൂടെയും ക്രൈസ്തവധർമ്മവും, മാർഗ്ഗവും മലങ്കരസഭാമക്കൾക്കും കേരളീയ സമൂഹത്തിനും ആദ്യമായി പരിചയപ്പെടുത്തി, സാമൂഹിക നവോത്ഥാനത്തിന് നേതൃത്വം നൽകിയ പ്രതിഭാധനനും, 1813 ൽ തിരുവിതാംകൂർ രാജ്ഞിയിൽനിന്നും, തന്റെ വ്യക്തിപ്രഭാവം കൊണ്ടും, കർമ്മശേഷികൊണ്ടും, ദർശനവ്യാപ്തികൊണ്ടും, സെമിനാരിസ്ഥാപനത്തിനുള്ള ഭൂമിയും, മറ്റ് ആനുകൂല്യവും സൗജന്യമായി നേടിയെടുത്ത നയതന്ത്രജ്ഞനും, 1815 ൽ പഴയസെമിനാരി സ്ഥാപനത്തിലൂടെ മലങ്കരസഭയ്ക്ക് കേന്ദ്രീകൃതആസ്ഥാനവും, വൈദികപരിശീലനകേന്ദ്രവും, കേരളനവോത്ഥാ നത്തിന് പ്രേരകമായിമാറിയ ഇംഗ്ലീഷ്വിദ്യഭ്യാസത്തിനും, സ്ത്രീവിദ്യഭ്യാസത്തിനുമുള്ള പ്രഥമകേന്ദ്രവും സംവിധാനം ചെയ്ത ദീർഘദർശിയും, സഭയിൽ കുടുംബവാഴ്ചക്കെതിരെ നിലപാടെടുത്ത ഉല്പതിഷ്ണുവും, സർവ്വോപരി, പ്രാർത്ഥനാജീവിതംകൊണ്ടും, ലാളിത്യമുള്ള ജീവിതശൈലികൊണ്ടും, ജീവിത വിശുദ്ധികൊണ്ടും, സൗമ്യദീപ്തമായ പെരുമാറ്റം കൊണ്ടും, ജീവിതകാലത്തും, മരണശേഷവും നാനാജാതിമതസ്ഥരുടെയും, സ്വശിഷ്യഗണങ്ങളുടെയും, സഭാപിതാക്കൻമാരായ പിൻഗാമികളുടെയും, സഭാമക്കളുടെയും ആദരവും ബഹുമാനവും നേടിയെടുത്ത ഉത്തമസന്യാസിവര്യനും, സഭയുടെ അടിസ്ഥാനവിശ്വാസപ്രമാണങ്ങളെയും ആചാരാനുഷ്ഠാനങ്ങളെയും, വിദേശസഭകൾക്ക് അടിയറവെയ്ക്കേണ്ട സാഹചര്യം ഉണ്ടായിട്ടുപോലും, നിർഭയനായി പ്രതികരിച്ച വിശ്വാസധീരനും, മലങ്കരസഭയുടെ സ്വത്വബോധത്തിന്റെ പ്രതീകവുമായിരുന്നു സഭാജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കരമെത്രാപ്പോലീത്ത. കേരളനവോത്ഥാനത്തിന്റെ പ്രോദ്ഘാടകൻ എന്ന നിലയിൽ ആദരണീയനായ ഈ പിതാവിന്റെ സ്വാധീനഫലമായി കേരളസംസ്കാരത്തിനും സമൂഹത്തിനും ലഭിച്ച നേട്ടങ്ങളുടെ നാലിലൊന്ന്പോലും വരില്ല, ഇന്ന് ചരിത്രം ഉദ്ഘോഷിക്കുന്ന പല മഹാത്മാരുടെയും സംഭാവനകൾ, എന്നിട്ടും എന്തേ ചരിത്രം ഈ പിതാ





വിനെ വിസ്മരിച്ചത്? കേരളത്തിലെ നവോത്ഥാനനായകരെന്ന് വിശേഷിപ്പിക്കപ്പെടുന്ന ശ്രീനാരായണഗുരു, അയ്യങ്കാളി, കെ. കേളപ്പൻ, മന്നത്ത് പത്മനാഭൻ, വക്കം മൗലവി തുടങ്ങിയവരുടെ കാലഘട്ടത്തിന് ഒന്നരനൂറ്റാണ്ടുമുമ്പ് പ്രവർത്തനനിരതനായ ആ മഹാത്മാവിന്റെ ചരമദ്വിശതാബ്ദി ആഘോഷിക്കുമ്പോഴെങ്കിലും ആ പിതാവ് മലങ്കര സഭയ്ക്കും കേരളനവോത്ഥാനത്തിനും നൽകിയ സംഭാവനകൾ കേരളം മുഴുവനും ചർച്ചചെയ്യപ്പെടാവുന്ന രീതിയിൽ സംവിധാനം ചെയ്യുവാൻ മലങ്കരസഭാനേതൃത്വത്തിന് ബാദ്ധ്യതയുണ്ട്.

കേരളനവോത്ഥാനത്തെ ഒരു യാഥാർത്ഥ്യമാക്കി മാറ്റിയതിന്റെ അണിയറയിൽ പ്രവർത്തിച്ച ധാരകളെന്താക്കെയാണ്? ഇംഗ്ലീഷ് വിദ്യാഭ്യാസവും തൽപ്രചാരകരായ മിഷണറിമാരും ഈ നവോത്ഥാനശ്രമങ്ങളിൽ പങ്കാളികളായിരുന്നുവെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഒരുഭാഷ എത്രമേൽ സമ്പന്നമായാലും അതിന് നവോത്ഥാനത്തിന്റെ ഭാരം താങ്ങാനാവുമോ? എങ്കിൽ പിന്നെ, കൂടുതൽ സമ്പന്നമായിരുന്ന സംസ്കൃതഭാഷയും സാഹിത്യവും ഇവിടെ സന്നിഹിതമായിട്ടും ആശയവിപ്ലവം ഈനാട്ടിൽ നടക്കാതെ പോയതെന്തുകൊണ്ട്? മിഷണറിമാരുടെ മതപ്രചാരണയത്നങ്ങളും നേരിട്ട് ഈ നാടിന്റെ നവോത്ഥാനത്തിന് സഹായിച്ചു എന്ന് പറയാനാവില്ല. മതപരിവർത്തന യത്നങ്ങളോട് ആദിമുതലേ നീരസം പുലർത്തിപ്പോന്ന ഒരുനാട്ടിൽ മിഷണറിമാരുടെ മതപ്രചാരണയത്നങ്ങൾക്ക്, നവോത്ഥാനസംരംഭങ്ങൾ എന്ന നിലയിൽ സ്വാഗതം ലഭിക്കുക വയ്യ.

ലോകത്തെവിടെയും എക്കാലവും നവോത്ഥാനം സാക്ഷാത്ക്കരിക്കപ്പെട്ടിട്ടുള്ളത് അതിന്റെ പശ്ചാത്തലമായി ദർശനവിപ്ലവം അരങ്ങേറിയപ്പോൾ മാത്രമാണ്. ഭാരതത്തിൽ, ഈ ദർശനവിപ്ലവം യാഥാർത്ഥ്യമായത് 18-ാം നൂറ്റാണ്ടിൽ ആരംഭിച്ച്, 19-ാം നൂറ്റാണ്ടിൽ സാർവത്രികമായിത്തീർന്ന ബൈബിൾ വിവർത്തനങ്ങളുടെ ആവിർഭാവത്തോടെയാണ്. എ.ഡി. ആദ്യനൂറ്റാണ്ടു മുതൽ ക്രിസ്തുമതം ഭാരതത്തിൽ സന്നിഹിതമായിരുന്നുവെങ്കിലും അവർ ബൈബിളിനെ പള്ളിയ്ക്കുള്ളിൽ ഒരു ഞായറാഴ്ച വിഷയമായി പരിമിതപ്പെടുത്തുകയായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ എല്ലാ അർത്ഥത്തിലും പള്ളിയിൽ മാത്രമേ ക്രിസ്ത്യാനികളായിരുന്നുള്ളൂ. പുറമെ അവർ അസ്സൽ കേരളീയരായിരുന്നു. കേരളത്തിന്റെ എല്ലാ ശാപങ്ങളും അവരെയും ഗ്രസിച്ചിരുന്നു. എന്നാൽ പിതാക്കന്മാർ ബൈബിളിനെ മലമുകളിൽ – വിളക്കുതണ്ടിന്മേൽ– സ്ഥാപിച്ചു. അതിന്റെ പ്രകാശം എങ്ങും വ്യാപിച്ചു. ബൈബിൾ പ്രാദേശികഭാഷയിലേയ്ക്ക് വിവർത്തനം ചെയ്യുവാൻ മിഷണിമാർ നൽകിയ പ്രേരണയേയും, സേവനങ്ങളെയും ഇവിടെ വിസ്മരിക്കുന്നില്ല. ഏതായാലും ബൈബിളിനെ നെഞ്ചേറ്റി ലാളിക്കുന്ന ഏതാനും മനീഷികൾ ഇവിടെ രൂപപ്പെട്ടു. അവരുടെ തേജോമയമായ ദൃഷ്ടിപാതം തമസ്സിൽ വിദ്യുല്ലതികമായി. ഇവിടെ കേരളനവോത്ഥാനത്തിന്റെ ചരിത്രം ആരംഭിയ്ക്കുന്നു.

**ബൈബിൾ ദർശനം**

മനുഷ്യനെക്കുറിച്ചും, പ്രകൃതിയെക്കുറിച്ചും, ഈശ്വരനെക്കുറിച്ചും ബൈബിൾ നൽകിയ ഉൾക്കാഴ്ചകൾ കേരളത്തിൽ ഒരു സാമൂഹ്യവിപ്ലവം അനിവാര്യമാക്കി. ജീവിതം അമൂല്യമാണെന്നും ലോകവും മനുഷ്യനും ഈശ്വര സൃഷ്ടിയാണെന്നും മനുഷ്യന്റെ ഉണ്മ

ദൈവദത്തമാണെന്നും അതിനാൽ മനുഷ്യന് ദൈവത്തോട് അളവറ്റ കടപ്പാടുണ്ടെന്നും ബൈബിൾ വ്യക്തമാക്കി. ഈ തത്വങ്ങൾ ഉൾക്കൊള്ളുവാൻ കേരളീയർക്ക് സഹായകമായി തീർന്നത് മലയാളം ബൈബിളിന്റെ ആവിർഭാവത്തോടെയായിരുന്നു. ഫലേച്ഛകൂടാതെ സൽക്കർമ്മങ്ങൾ കൊണ്ട് മനുഷ്യൻ ഈശ്വരനെ പ്രസാദിപ്പിക്കണം. ഇത് വൈയക്തിക മുക്തിയുടെ പ്രശ്നമല്ല, അടിച്ചേൽപ്പിക്കപ്പെട്ട നിയമവുമല്ല. മനുഷ്യൻ സ്വാതന്ത്ര്യത്തിൽ അനുഷ്ഠിക്കേണ്ട ധർമ്മമാണ്. ഈ ധർമ്മത്തിൽ നിന്നുള്ള വ്യതിചലനമാണ് അധർമ്മം അഥവാ പാപം. ഭാരതീയ ചിന്തയിൽ പാപത്തെ കർമ്മതലത്തിൽ പരിമിതപ്പെടുത്തിയപ്പോൾ ബൈബിൾ പാപത്തിന്റെ മാനസികതലത്തെകൂടി സ്പർശിച്ചു. എബ്രായ-യവന-ഹൈന്ദവ ചിന്തയിൽ നീ കൊല ചെയ്യരുത് എന്ന പ്രമാണത്തെ സഹോദരനോട് കോപിക്ക പോലുമരുത് എന്ന് ഉദാത്തീകരിച്ചു. പിൽക്കാലത്ത് രാമകൃഷ്ണ പരമഹംസൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി എന്നിവർ ഈ ഗിരിപ്രഭാഷണ തത്വങ്ങളെ സ്വന്തം ജീവിതപ്രമാണങ്ങളായി വളർത്തിയെടുത്തു എന്നത് വിസ്മരിക്കാവുന്ന കാര്യമല്ല.

മനുഷ്യന് കുറഞ്ഞത് മൂന്നു തലങ്ങളിലെങ്കിലും പ്രതിബദ്ധതയുണ്ട്. ഒന്ന്, തന്നോടു തന്നെയുള്ള ഉത്തരവാദിത്വം, രണ്ട്, സമൂഹത്തോടുള്ള ഉത്തരവാദിത്വം, ദൈവം പിതാവും, മനുഷ്യൻ ആ പിതാവിന്റെ മക്കളും. ഈ സാഹോദര്യ പ്രതിബദ്ധതയാണ് മനുഷ്യജീവിതത്തിന് സാമൂഹ്യമാനം നൽകുന്നത്. മൂന്ന്, ഈശ്വരനോടുള്ള ഉത്തരവാദിത്തം. ഈ മൂന്നു തലങ്ങളും ശരിയായ അനുപാതത്തിൽ സാക്ഷാൽക്കരിക്കുമ്പോഴാണ് മനുഷ്യജീവിതത്തിന് അർത്ഥമുണ്ടാകുന്നത്. ഇതാണ് ബൈബിൾഭാഷയിൽ വിശുദ്ധി.

ദുഷ്ടരെ നിഗ്രഹിക്കുക, ശിഷ്ടരെ അനുഗ്രഹിക്കുക എന്നതാണ് അവതാരദൗത്യം എന്ന് പുരാണങ്ങൾ പഠിപ്പിക്കുന്നു. എന്നാൽ ബൈബിൾ ആകട്ടെ ദുഷ്ടനെ (പാപിയെ) സ്നേഹിച്ച്, ദുഷ്ടതയെ (പാപത്തെ) വെറുത്ത യേശുവിനെ ഭാരതത്തിന് പരിചയപ്പെടുത്തി. ശത്രുവിനെപ്പോലും സ്നേഹിക്കുക എന്ന തത്വം അംഗീകരിച്ച ബൈബിൾ ദർശനം ഭാരതത്തിന് നവീനമായിരുന്നു. 1838 ആകുമ്പോഴേക്കും ബൈബിൾ 38 ഭാരതീയ ഭാഷകളിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. അതിനാൽ ബൈബിൾ ദർശനം കേരളത്തെ മാത്രമല്ല ഭാരതത്തെ മുഴുവനായും സ്വാധീനിച്ചിട്ടുണ്ട് എന്ന് വേണം പറയാൻ. രാജാറാം മോഹൻറോയ്, രാമകൃഷ്ണ പരമഹംസൻ, സ്വാമി വിവേകാനന്ദൻ തുടങ്ങിയ നവോത്ഥാന നായകന്മാർ ബൈബിൾ ദർശനം ഉൾക്കൊണ്ടവരാണ് എന്നത് സുവിദിതമാണല്ലോ.

എ.ഡി 52-ൽ മാർത്തോമ്മാശ്ലീഹാ കൊടുങ്ങല്ലൂരിലെത്തിയെന്നതാണ് സാഹചര്യങ്ങളുടെ പിൻബലമുള്ള ശക്തമായ പാരമ്പര്യം. ഒന്നാം നൂറ്റാണ്ടിലെ കേരളമുൾക്കൊള്ളുന്ന തമിഴകത്തിലെ സംഘകാലമതം ക്രിസ്തുമതമായിരുന്നെന്ന് വില്യംമോറിസ് എന്ന ചരിത്രവിദ്യാർത്ഥി ഗവേഷണം നടത്തി സ്ഥാപിച്ചിട്ടുള്ളത് ശ്രദ്ധേയവും പഠനാർഹവുമാണെന്ന് ശ്രീ. എൻ. വി. കൃഷ്ണവാര്യർ അഭിപ്രായപ്പെട്ടിരിക്കുന്നത് ഇവിടെ അനുസ്മരണാർഹമാണ്.



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മനോമൻ

രണ്ടാംനൂറ്റാണ്ടു മുതൽ 16–ാംനൂറ്റാണ്ടുവരെ ഭാരതക്രൈസ്തവസഭ പേർഷ്യൻസഭയുടെ കീഴിലായിരുന്നു. ഇക്കാലമത്രയും തദ്ദേശീയക്രൈസ്തവർ ഭാരതീയാചാരങ്ങളോടും, അനുഷ്ഠാനങ്ങളോടും സാമൂഹികമായും സാംസ്ക്കാരികമായും താദാത്മ്യംപ്രാപിച്ച് കഴിയുകയായിരുന്നു. ജാതിചിന്ത, വർണ്ണവർഗ്ഗ വ്യത്യാസങ്ങൾ, പുനർജന്മത്തിലും വിധിയിലും മറ്റുമുള്ള വിശ്വാസം, മൂർത്തിപൂജ, ആഭിചാരം, ബഹുഭാര്യത്വം, ബഹുഭർത്തൃത്വം, തീണ്ടൽ, അയിത്തം, തൊടീൽ, ബാല്യവിവാഹം എന്നിങ്ങനെയുള്ള അനാചാരങ്ങളിൽ ചിലതെങ്കിലും ആദിമ കേരളക്രിസ്ത്യാനികളുടെ ജീവിതത്തിലും പ്രതിഫലിച്ചിരുന്നു. ഇക്കാര്യം ഉദയംപേരൂർ സമ്മേളനത്തിന്റെ കാനോനാകളിൽ നിഴലിയ്ക്കുന്നുണ്ട്.

അനാര്യസംസ്കാരത്തിന്റെ അപചയവും ആര്യമേധാവിത്വവും ഭാരതത്തിന്റെ പൊതുവേയും കേരളത്തിന്റെ പ്രത്യേകമായും സാമൂഹ്യന്തരീക്ഷത്തെ കീഴ്മേൽ മറിച്ചു. ആര്യഭാരതത്തിൽ ശൂദ്രന് വിദ്യ നിഷിദ്ധമായിരുന്നു. ഒരു വശത്ത് പാതിവ്രത്യത്തിന്റെ ഉദാത്ത മാതൃകയായ സതി; മറുവശത്ത് ശിഥിലമായ സ്ത്രീ-പുരുഷ ബന്ധങ്ങൾ; ദേവദാസി എന്ന ക്ഷേത്രസമ്പ്രദായത്തിന്റെ മറവിൽ നടമാടിയിരുന്ന വേശ്യാവൃത്തി, അവർണ്ണരെ അനന്തമായി ചൂഷണം ചെയ്ത് കീഴ്പ്പെടുത്തുന്നതിന് സവർണ്ണർ നിർമ്മിച്ച നിയമസംഹിതകളുടെ ഹൃദയശൂന്യത; മരുമക്കത്തായ സമ്പ്രദായത്തിന്റെയും കൂട്ടുകുടുംബത്തിന്റെയും നീരാളിപ്പിടുത്തത്തിൽ ഞെരിഞ്ഞമർന്ന കുടുംബബന്ധങ്ങൾ; വഷളായ ജന്മി-കുടിയാൻ ബന്ധങ്ങൾ; മനുഷ്യരെ മൃഗതുല്യം വീക്ഷിക്കുന്ന അടിമത്തം; സ്ത്രീവിദ്യാഭ്യാസം വിലക്കുന്ന പ്രാകൃത സമൂഹം; അന്ധവിശ്വാസങ്ങളുടെയും അനാചാരങ്ങളുടെയും വിഹാരരംഗമായ ജാതികളും, ഉപജാതികളും; ഇങ്ങനെ സാമൂഹ്യമായും സാംസ്കാരികമായും അധഃപതിച്ച സമൂഹത്തിന്റെ ചിത്രമാണ് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ അനാവരണം ചെയ്യുന്നത്.

ഈ സമൂഹത്തിന് ഇന്നു കാണുന്ന രൂപത്തിലും ഭാവത്തിലുമുള്ള പരിവർത്തനം സംഭവിച്ചത് എങ്ങനെയാണ്? 18 –ാം നൂറ്റാണ്ടുവരെ ഇല്ലാതായിരുന്ന ഏതോ ബാഹ്യപ്രേരണയാണിതിന്റെ പുറകിലെന്ന് ന്യായമായും അനുമാനിക്കാം. ഈ പ്രേരണയുടെ സ്രോതസ്സന്വേഷിച്ച് പോകുന്ന ഗവേഷകൻ എത്തിച്ചേരുന്നത് 1811 ൽ പ്രത്യക്ഷപ്പെട്ട ബൈബിളിന്റെ പ്രഥമ മലയാള വിവർത്തനം എന്ന യാഥാർത്ഥ്യത്തിന്റെ മുമ്പിലാണ്. അന്നു തുടങ്ങിയ സ്വാധീനശക്തി പിന്നീടുള്ള നൂറ്റാണ്ടുകളെ തകിടം മറിച്ചു. ബൈബിൾതത്വങ്ങൾ പ്രയോഗത്തിൽ വരുത്തുവാൻ തദ്ദേശീയ നസ്രാണികൾക്കൊപ്പം, ഇംഗ്ലീഷ് മിഷനറിമാരും കഠിനാദ്ധ്വാനം ചെയ്തതിന്റെ ഫലമായി കേരളം സമ്പൂർണ്ണ പരിവർത്തനത്തിന്റെ വേദിയായി. ചുരുക്കിപ്പറഞ്ഞാൽ ബൈബിൾദർശനങ്ങൾ കേരളത്തിൽ വിപ്ലവത്തിന്റെ വേലിയേറ്റങ്ങൾ സൃഷ്ടിച്ചു. ഇതിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടവരാണ് പിന്നീട് സാമൂഹ്യനവോത്ഥാനത്തിന് അരയും തലയും മുറുക്കി രംഗപ്രവേശം ചെയ്തത്. കേരളം ഒരു ഭ്രാന്താലയമാണ് എന്ന അവസ്ഥയിൽ നിന്ന് ഭാരതത്തിലെ ഏറ്റവും മുൻപന്തിയിൽ നിൽക്കുന്ന സംസ്ഥാനം എന്ന നിലയിലേക്കുള്ള വളർച്ച ഈ സാംസ്കാരിക നായകന്മാരുടെ പ്രയത്നഫലമാണ്.

അന്നത്തെ സഭയ്ക്കും സമൂഹത്തിനും പുതുജീവൻ പകരുവാനും സാമൂഹ്യനവോത്ഥാ





നത്തിന്റെ പ്രേരകശക്തിയായി വർത്തിക്കുവാനും സമൃപിതാവിന് കഴിഞ്ഞു. ബ്രിട്ടീഷുകാർ മിഷനറി പ്രവർത്തനങ്ങൾകൊണ്ടും, ഇംഗ്ലീഷുവിദ്യാഭ്യാസംകൊണ്ടും സമൂഹത്തെ നവീകരിക്കുന്നതിന് വർഷങ്ങൾക്കു മുമ്പുതന്നെ ആ പുണ്യപുരുഷൻ ദീർഘവീക്ഷണത്തോടെ താൻ ഉൾപ്പെടുന്ന സമൂഹത്തിന്റെ നവോത്ഥാനത്തിനുവേണ്ടി ചെയ്ത സേവനങ്ങൾ അമൂല്യമാണ്. ഐതിഹ്യങ്ങളിലും അന്ധവിശ്വാസങ്ങളിലും ആണ്ടുകിടക്കുന്ന സമൂഹത്തിൽ ക്രിസ്തുദേവന്റെ തത്വങ്ങൾ പ്രയോഗത്തിൽ വരുത്തുന്നതാണ് അഭികാമ്യമെന്ന് അദ്ദേഹം കരുതി. കേവലം ചില സംഭാവനകളുടെ പരിധിയിൽ ഒതുക്കി നിർത്താവുന്നതല്ല ആ ഉന്നത വ്യക്തിത്വം.

തിരുമേനിയുടെ (അന്ന് ഇട്ടൂപ്പ് റമ്പാൻ)നേതൃത്വത്തിലും കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള എന്നിവരുടെ സഹകരണത്തിലും സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത ബൈബിൾ 1811-ൽ ക്ലോഡിയസ് ബുക്കാനന്റെ ചുമതലയിൽ ബോംബെയിൽ അച്ചടിപ്പിച്ചു. അങ്ങനെ മലയാളത്തിൽ ആദ്യമായി വേദപുസ്തകസത്യങ്ങൾ പ്രചരിക്കുവാനിടയായി. 1716-ൽ ബർത്തലോമിയോ സീഗൻബാൾഗിന്റെ നേതൃത്വത്തിൽ ബൈബിൾ തമിഴ്ഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയിരുന്നെങ്കിലും പരസഹായം കൂടാതെ കേരളീയർക്ക് ക്രിസ്തുദേവന്റെ ദർശനങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നതിന് ഈ മലയാളം വിവർത്തനമാണ് സഹായിച്ചത്. 1815-ൽ തിരുമേനിയുടെ നേതൃത്വത്തിൽ കോട്ടയത്ത് ഒരു സെമിനാരി സ്ഥാപിച്ച് വൈദിക പരിശീലനവും, ഇംഗ്ലീഷ് വിദ്യാഭ്യാസവും, സ്ത്രീ വിദ്യാഭ്യാസവും ആരംഭിച്ച് കേരളത്തിന്റെ സമ്പൂർണ്ണ പരിവർത്തനത്തിന് നാന്ദികുറിച്ചു. ബൈബിളിന്റെ ജൈത്രയാത്രയും ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച തദ്ദേശിയരുടെ യത്നങ്ങളും ഒരു നാടിന്റെ നവോത്ഥാനം യാഥാർത്ഥ്യമാക്കിയതാണ് പത്തൊമ്പതാം നൂറ്റാണ്ടിലെ കേരളചരിത്രം.

തിരുവെഴുത്തുകളിൽനിന്ന് പ്രചോദനമുൾക്കൊണ്ട് സാമൂഹ്യനവീകരണത്തിനും നവോത്ഥാനത്തിനും ഇറങ്ങിത്തിരിച്ച മഹാത്മാക്കൾ നിരവധിയാണ്. മാർത്തോമ്മായുടെ പൈതൃകം അവകാശപ്പെടുന്ന തദ്ദേശീയ ക്രൈസ്തവരോടൊപ്പം പാശ്ചാത്യമിഷനറിമാരുടെയും പ്രവർത്തനങ്ങൾ ഈ മാറ്റങ്ങൾക്ക് കാരണമായിട്ടുണ്ട്. പള്ളികൾ, പള്ളിക്കൂടങ്ങൾ, അച്ചുകൂടങ്ങൾ, പത്രങ്ങൾ, കലാശാലകൾ, ആശുപത്രികൾ, അനാഥാലയങ്ങൾ തുടങ്ങി എല്ലാം എല്ലാം ഈ പ്രചോദനത്തിന്റെ പുത്തൻ പിറപ്പുകളാണ്, സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം (ഫ്രഞ്ചുവിപ്ലവത്തിന്റെ ധ്വനികങ്ങൾ) എന്നീ ക്രിസ്തീയ തത്വങ്ങളുടെ അന്തർധാരകളെ മനുഷ്യമനസ്സിലേക്ക് ആവഹിപ്പിക്കുന്നതിന് വി. വേദസത്യങ്ങൾ മാർഗ്ഗദർശനം നൽകി. പരോക്ഷമായെങ്കിലും അത് കേരളത്തിന്റെ തന്നെ സാമൂഹ്യനവോത്ഥാനത്തിന് വഴി തെളിയിച്ചു. ഭാരതമതങ്ങളെ സ്ഫുടം ചെയ്യുന്നതിനും ഈ ആശയ സങ്കലനം കളമൊരുക്കിയിട്ടുണ്ട്. ഹിന്ദുമതത്തിന്റെ നിസർഗ്ഗവിശുദ്ധി വീണ്ടെടുക്കാൻ കഴിഞ്ഞത് ക്രിസ്തുമതവുമായുള്ള സമ്പർക്കം മൂലമാണെന്ന് നിഷ്പക്ഷമതികളായ ചരിത്രകാരന്മാർ നിഷേധിക്കുമെന്ന് തോന്നുന്നില്ല.





കേരളത്തിന്റെ ശാപങ്ങൾക്കു കാരണവും, പരിഹാരവും കണ്ടെത്തിയ മിഷനറിമാരും, സഭാപിതാക്കന്മാരും ഗ്രാമങ്ങൾ തോറുമുള്ള പള്ളിക്കൂടങ്ങളിൽ ബൈബിൾ നിർബന്ധമായും പാഠ്യവിഷയമാക്കിയിരുന്നു. ബൈബിൾക്കഥകളും, ബൈബിൾസന്ദേശങ്ങളും, ക്രൈസ്തവമൂല്യങ്ങളും വിളംബരംചെയ്യുന്നവയായിരുന്നു പാഠപുസ്തകങ്ങൾ. ഈ വിദ്യാഭ്യാസത്തിലൂടെ ബൈബിൾദർശനങ്ങൾ സ്വായത്തമാക്കിയ ഒരുതലമുറ കേരളത്തിലുണ്ടായി. ഈ ദർശനങ്ങളാണ് രണ്ടുനൂറ്റാണ്ടുമുമ്പ് സ്മര്യപിതാവ് ഇദംപ്രഥമമായി മലയാളഭാഷയിലേയ്ക്ക് വിവർത്തനം ചെയ്ത് ജനസാമാന്യത്തിന് പരിചയപ്പെടുത്തുന്നതിന് നേതൃത്വം നൽകിയത്

1813 മുതൽ ഇംഗ്ലീഷ് മിഷനറിമാരുടെ പ്രവർത്തനം കേരളസമൂഹത്തിൽ ചലനങ്ങൾ സൃഷ്ടിച്ചെങ്കിലും, അവരുടെ മതപരിവർത്തനശ്രമങ്ങളെ തുടക്കംമുതൽ ആശങ്കയോടെ വീക്ഷിച്ച കേരളത്തിലെ ഉന്നതശ്രേണീയർക്ക് മിഷനറിമാരെ സാമൂഹ്യവിപ്ലവകാരികൾ എന്ന നിലയിൽ കാണുവാൻ കഴിഞ്ഞില്ലെന്നതാണ് യാഥാർത്ഥ്യം. മാത്രമല്ല 16-ാം നൂറ്റാണ്ടുമുതൽ ആരംഭിച്ച പോർത്തുഗീസ് മിഷനറിമാരുടെ പ്രവർത്തനഫലമായി കേരളത്തിലെ പൂർവ്വിക ക്രിസ്ത്യാനികൾപോലും അനുഭവിച്ച യാതനകൾ അവരുടെ മുമ്പിൽ സാധനപാഠങ്ങളായി നിലനിൽക്കുന്നുണ്ടായിരുന്നു. ഇവയെക്കാളെല്ലാമുപരി ബ്രിട്ടീഷ്കാരുടെ രക്തരൂക്ഷിതമായ അടിച്ചമർത്തൽ നയവും, വിജേിച്ചു ഭരിക്കുക എന്ന വികലനയതന്ത്രജ്ഞതയും ക്രിസ്തീയ ആദർശങ്ങൾക്ക് നിരക്കാത്തതാണെന്ന തിരിച്ചറിവും, മിഷണറിമാർ പ്രസംഗിക്കുന്നതും, ബ്രിട്ടീഷുകാർ പ്രാവർത്തികമാക്കുന്നതും തമ്മിലുള്ള വൈരുദ്ധ്യവും, പുതുക്രിസ്ത്യാനികളോടുള്ള അവരുടെ സമീപനവും എല്ലാമെല്ലാം സാധാരണ ജനങ്ങളിൽ വെറുപ്പും, വിദ്വേഷവും ഉളവാക്കി എന്നതാണ് പരമാർത്ഥം.

ഇതിനർത്ഥം വിദേശമിഷനിമാർ കേരള നവോത്ഥാനത്തിനുവേണ്ടി ഒന്നും ചെയ്തിട്ടില്ലെന്നല്ല. സാമൂഹ്യ വിപ്ലവത്തിന് നാന്ദികുറിക്കുന്ന പരിശ്രമങ്ങൾ നടത്തിയ ചില മനുഷ്യസ്നേഹികളും അവർക്കിടയിലുണ്ടായിരുന്നു. പ്രസ്തുത മനുഷ്യസ്നേഹികളായ മിഷണറിമാരുടെ പ്രവർത്തനങ്ങൾ ഉൾക്കൊള്ളുവാനുള്ള പശ്ചാത്തലം കേരളത്തിലെ അന്യമതസ്ഥരേക്കാൾ, തദ്ദേശിയ ക്രൈസ്തവർക്കുണ്ടായിരുന്നു. അതിനാൽ കേരളനവോത്ഥാനം ഒരു യാഥാർത്ഥ്യമാക്കിത്തീർക്കുന്നതിൽ പാശ്ചാത്യരേയും, തദ്ദേശീയരേയും ബന്ധിപ്പിക്കുന്ന കണ്ണികൾ എന്നനിലയിൽ കേരള ക്രൈസ്തവർ നൽകിയ നേതൃത്വത്തിന്റെ സഫലമായ കർമ്മകാണ്ഡമാണ് സാക്ഷര കേരളത്തിന്റെ ഉയിർത്തെഴുന്നേല്പിന്റെ ചരിത്രം. ഈ മേഖലയിലെ അനന്യയമാണ് സ്മര്യപിതാവായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്ത. 15-ാം നൂറ്റാണ്ടിന്റെ അവസാന വർഷങ്ങളിൽ, കേരളത്തിൽവന്ന പോർച്ചുഗീസുകാർ കേരളത്തെ സാമൂഹ്യമായും മതപരമായും ചൂഷണത്തിന് വിധേയമാക്കി. അവരെ തുടർന്ന് വന്ന ഡച്ചുകാരും ഫ്രഞ്ചുകാരുമാകട്ടെ, ചൂഷണം തുടർന്നെങ്കിലും മതപരമായ കാര്യങ്ങളിൽ നിസ്സംഗത പാലിച്ചു. ഈ കാലഘട്ടത്തിൽ ഭാരതക്രൈസ്തവസഭ മാർത്തോമ്മാ മെത്രാന്മാരുടെ കീഴിൽ അസ്തിത്വഭദ്രതയ്ക്കുവേണ്ടി പോരാടുകയായിരുന്നു. 18-ാം നൂറ്റാണ്ടിൽ കലുഷിതമായ ആ അന്തരീക്ഷത്തെ സധൈര്യം നേരിട്ട് വിശ്വാസികൾക്ക് വീറും വാശിയും നേടിക്കൊടുത്ത് കാലാനുസൃതമോ, ഒരുവേള കാലത്തിനുമുമ്പോ പ്രവർത്തിക്കുന്നതിന് മുന്നി





ട്ടിറങ്ങിയ ത്യാഗോജ്ജ്വല വ്യക്തിത്വത്തിനുടമയായിരുന്നു നമ്മുടെ സ്മര്യപുരുഷൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ. കർമ്മവിശുദ്ധിയും, ദർശനവ്യാപ്തിയും, സുകൃതജീവിതവും സമ്മേളിച്ച ആ അനുഗ്രഹീതമാതൃക ആത്മീയനഭസ്സിലെ ദിവ്യജ്യോതിസ്സായിമാറി 200 ദീർഘ സംവത്സരങ്ങൾ പിന്നിട്ടെങ്കിലും, സഭയിലും, സമൂഹത്തിലും ആ പിതാവ് ചെലുത്തിയ സ്വാധീനം ഇന്നും തുടരുകയാണ്.

നവോത്ഥാന വിഷയകമായി ബൈബിൾ സ്വാധീനതയുടെ കഥ ഒരു അടഞ്ഞ അദ്ധ്യായമല്ല. ഇന്നും അത് സഫലമായി സമൂഹത്തെ സ്വാധീനിക്കുന്നു. നമ്മുടെ നാട്ടിൽ നടന്ന സാമ്പത്തികവിപ്ലവവും, ഇപ്പോഴും ഒരു സജീവ ചർച്ചാവിഷയമായി തുടരുന്ന വനിതാവിമോചന പ്രസ്ഥാനവും ബൈബിളിനോട് കടപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ സമ്പൂർണ്ണ വികാസം ലക്ഷ്യമാക്കുന്ന ബൈബിൾ ദർശനത്തിന്റെ പ്രസക്തി കാലാതീതമാണെന്നതാണ് സത്യം. ഈ പശ്ചാത്തലത്തിൽ ചിന്തിച്ചാൽ, ബൈബിൾ ഒരു നിധിയൊടുങ്ങാത്ത ഖനിയാണ്. അതിലെ ആശയങ്ങൾ ഇന്നും സമൂഹത്തെ പ്രചോദിപ്പിക്കുന്നു. മൂന്നാംസഹസ്രാബ്ദത്തിലേക്കും, 21-ാം നൂറ്റാണ്ടിലേക്കും പ്രവേശിച്ച ഉത്തരാധുനിക യുഗത്തിനുപോലും മാർഗ്ഗദർശനം നൽകി ഇനിയും അവശേഷിക്കുന്ന സാമൂഹ്യ തിന്മകൾക്ക് എതിരെ പോരാടുവാനുള്ള മഹാത്മാക്കളെ വാർത്തെടുക്കുവാൻ അതിനു കഴിയും. ആ അർത്ഥത്തിൽ ബൈബിൾ ഒരു ശില്പിയാണ്. കേരള നവോത്ഥാനമാകട്ടെ ശില്പവും ശില്പിക്കാണല്ലോ എന്നും ശില്പത്തെക്കാൾ പ്രാധാന്യം ■

FRDRSC



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ

# പാടുക കുന്നംകുളമേ....

സുധീർ പി. പുലിക്കോട്ടിൽ

പാടുകകുന്നംകുളമേ ജീവിതനാടകമാടും പുരമേ നിന്നുടെ-
യിന്നലെകളിലെ പദരേണുക്കളിലെഴുതിയ ദിവ്യമഹത്ചരിതങ്ങൾ
നിമ്നോന്നതമീമേടുകൾ മൗനം മന്ത്രിക്കുന്നതിഗൂഢം ശ്രേഷ്ഠം
മുന്നിൽ നടന്നു മറഞ്ഞ മനീഷികൾ വിതറിയൊരക്ഷര സ്വരവൈഡൂര്യം
നില്ക്കുകതെല്ലിട ശ്വസന ശ്രുതികളിലുച്ചസ്ഥായികൾ നീറിപ്പതറി
തേറുക; സൂര്യനെയല്ലോ കീറത്തുണിയാൽ മാടിമറച്ചതുകാലം!
കാലുഷ്യത്താൽ പിഴുതുകളഞ്ഞതു നമ്മുടെ വേരുകളല്ലോ നമ്മൾ
ആരെ നമ്മുടെ മുന്നിൽ നടന്നു മറഞ്ഞു പോയവരുടെ പിൻപേ
തുള്ളിമറിഞ്ഞു മദിക്കുകയല്ലോ പ്രാണനിലോരോ കണവും ധീരം
നേരേ പെയ്തുവരും പലമാതിരിവേലുകളാകെയൊടിച്ചൊരു ധീരൻ
പേർത്തു പേർത്തുമുരച്ചെന്നാലും ഓർത്താൽതെല്ലും മുഷിയില്ലീവിധ-
മാർക്കുംതോന്നും സുകൃതം ദീവന്നാസ്യോസ് തന്നുടെ പാവനചരിതം
ഇരുന്നൂറാണ്ടുകളായനുജ്ജ്വല ദീപപ്രഭയായ് മുന്നിൽ നടക്കും
ലക്ഷിതമഹാശയധന്യമഹാത്മൻ മലയാങ്കരയുടെ ജ്യോതിർനാളം
കലഹം ഹീനത വ്യവഹാരം മൃതി സഹനം ഗ്രഹണം ശപ്ത മർത്ഥം
സ്മൃതികൾ, ചിതലെഴുമേടുകൾ വാമൊഴി ലിഖിതസലിതമഹാമയമേളം
ആരവമേളനമെരിതീയിൽ നോവാറ്റിയ ലളിതമനോഹരനായനാൻ
മഹാനായ യൗസേപ്പുയിർകൊള്ളും രമണീയ മനോജ്ഞമുഹൂർത്തം ദിവ്യം.
ഉട്ടൂപ്പച്ചനുയിർത്തതു ധൂമിലമേടാ കൂടപെരുമഴ പെയ്കേ
തീക്കുട ചൂടിനടന്നതു സഹനസമസ്യകൾ തീർക്കും നാല്ക്കവലകളിൽ
പൂർവ്വസൂരികളെഴുതിയ വാക്കുകൾ വിറകൊള്ളുകയാണണയാതിന്നും
തോണിതുഴഞ്ഞുമറഞ്ഞു സത്യം മെത്തീയക്ഷരനഗരംതന്നിൽ
പോരിനു വെളിവിൽ കതിരുകളേകാ നാംശലമാഷ പഠിപ്പിക്കാനായ്
പിന്നോട്ടണഞ്ഞു നടക്കിൽചരിതം മെല്ലെയുയിർത്തെഴുന്നേല്ക്കും സുകൃതം
നാമതിലോരോയാത്രകൾ വിസ്മയമംഗലരഥങ്ങളിലേറുകയല്ലോ
ദൈവനിയോഗം പോലെ, വയോധികനായ റമ്പാൻ മെത്രാനായി
സ്വർഗ്ഗകവാടം പൂമാരികളാലൻ പൊടുവാഴ്ത്തിയ ധന്യമുഹൂർത്തം
കാലംചെയ്തു കിടപ്പൂ കശീശന്മാരെപ്പോലെ നീളൻകബറിൽ
കാലത്തിന്റെ കണക്കിലൊരുജ്ജ്വല മായാജാല സുധാമയസൂനം
പാടുക കുന്നംകുളമേ നിന്നുടെയാലസ്യത്തിന്നാടകൾ മാറ്റി
തേടുക നീ നിന്നക്ഷയ ചൈതന്യത്തിൻ വേരുകളോരോന്നായ്
മതിമതി നിന്നുടെ വിനയം സ്വയമേ നിന്ദിക്കുന്ന 'മഹാസൗമനസ്യം'
ഇനി പറയാവുസത്യങ്ങൾ മൊഴിയിടറാതേ തധികാരത്തോടും!
കുന്നംകുളമേ നിന്നുടെ ഗതകാലത്തിൻ നിധികൾ ഖനനം ചെയ്ക
ചാരംമൂടിയടിഞ്ഞചരിത്രം ചേലിലുയിർത്തെഴുന്നേല്ക്കും പുണ്യം
ആരവമേ ഇനിയെല്ലാം മതിമതി തേടിയിറങ്ങുക ലിഖിതങ്ങൾ
അറിവാണറിയുംസത്യം അതിനുടെ വ്യാപനമല്ലോ സത്കർമ്മം
അതിനായല്ലോ നിന്നുടെ പൂർവ്വികരവരുടെ ജീവിതമർപ്പിച്ചു
അവരുടെ പാദം പറ്റുക നമ്മുടെ പഠനം, മനനം, സഹനത്താൽ
അവരെപ്പോലെ ജ്വലിക്കുക നാമും അണയാ തൂലികതന്നുയിരായി



## സഭാജ്യോതിസ്

പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ

# പഴഞ്ഞി മാർ ഡയനീഷ്യസ് കോളേജ്



**കാരുണ്യത്തിന്റെ കാവൽപിതാവായി പുലിക്കോട്ടിൽ തിരുമേനി....**

ഡോ. മാജിമോൻ, മാർ ഡയനീഷ്യസ് കോളേജ്, പഴഞ്ഞി

വിദ്യാഭ്യാസത്തിലൂടെ വളരുന്ന സമൂഹത്തെ സ്വപ്നംകണ്ട ക്രാന്തദർശിയായിരുന്നു സഭാജ്യോതിസ്സ് പുലിക്കോട്ടാൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ തിരുമേനി. കേരള നവോത്ഥാനത്തിനു മുമ്പുളള പതിനെട്ടാം നൂറ്റാണ്ടിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിലൂടെ ധൈഷണീക സമൂഹത്തെ സൃഷ്ടിച്ച ആ കാവൽപിതാവിന്റെ സംരക്ഷണയിലാണ് പഴഞ്ഞി മാർ ഡയനീഷ്യസ് കോളെജ്. പിതാവിന്റെ ജന്മദേശത്തുള്ള ഏക കോളെജ്. അരുവായി പാടശേഖരത്തിന് സമീപമുള്ള വയേലോലകളെ തഴുകിവരുന്ന ഇളംകാറ്റ് ക്ലാസ്സ്മുറികളിലേക്ക് കടക്കുമ്പോൾ വിജയത്തിന്റെ നൂറ്മേനി വിളവാണ് കോളെജിന് ലഭിക്കുന്നത്. അതുകൊണ്ടു തന്നെ ഗ്രാമീണ മേഖലയിലുള്ള കോളേജ് നാടിന്റെ സ്വപ്നമാണ്. വലിയ പ്രതീക്ഷകളാണ് സമൂഹം കോളെജിൽ കാണുന്നത്. തൃശ്ശൂരിനും പാലക്കാടിനും മലപ്പുറത്തിനും ഇടയിലുള്ള കോളെജ് വ്യത്യസ്ത സംസ്കാരങ്ങളുടെ വിളനിലമാണ്. തലയെടുപ്പോടെ എം.ഡി ഒരുനാടിന് അക്ഷരവെളിച്ചം തൂകിയിട്ട് മൂന്നരപതിറ്റാണ്ടായി. പരിശുദ്ധന്റെ നാമത്തിലുള്ള ഏക കോളെജ് പഠനത്തോടപ്പം പാഠ്യേതര രംഗത്തും ദേശീയ ശ്രദ്ധ ആകർഷിക്കുന്നു. പുലിക്കോട്ടിൽ തിരുമേനി കണ്ട സ്വപ്നത്തിന്റെ സാക്ഷാത്ക്കാരമാണ് എം.ഡിയിലൂടെ നിറവേറുന്നത്. നവോത്ഥാനത്തിന്റെ വാതിൽ കേരളജനതയ്ക്ക തുറന്നുകൊടുത്തതിന്റെ ശേഷിപ്പുകളുണ്ട് കലാലയത്തിൽ. സമീപത്തുള്ള കാട്ടകാമ്പാൽ, പോർക്കുളം, കടവല്ലൂർ, ചൊവ്വന്നൂർ പഞ്ചായത്തുകൾക്ക് പുറമെ കുന്നംകുളം നഗരസഭയിലെയും അയൽജില്ലകളിലെയും കുട്ടികളുടെ പ്രീഡിഗ്രി പഠനത്തിന് 1982 ൽ തുടക്കമിട്ട കോളെജ് വളർച്ചയുടെ പാതയിലാണ്. അറിവിന്റെ ഖനികളെ സ്വായത്തമാക്കിയ നിരവധി പേർ പുലിക്കോട്ടിൽ തിരുമേനിയുടെ കോളെജിനെ മറ്റുള്ളവർക്ക പകരുന്നു. ഡിഗ്രിയും പി.ജിയും തുടങ്ങിയതോടെ കുട്ടികൾ കൂടി. 1200 ഓളം കുട്ടികളാണ് സഭാജ്യോതിസ്സിന്റെ കോളെജിൽ ഒരേ സമയം പഠിക്കുന്നത്. കുട്ടികളുടെ ബാഹുല്യത്തെ താങ്ങാനായി കാമ്പസിന്റെ വലിപ്പം വെയ്പ്പിച്ചു. പുതിയ ക്ലാസ്സ്മുറികളും അധ്യാപകരുമടങ്ങിയ കോളെജ് കുടുംബമെത്തി. ദിനംപ്രതി മാറ്റമാണ് കോളെജിന്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതിയൻ കാതോലിക്ക ബാവായുടെ ആത്മീയ ചൈതന്യവും നേതൃത്വവും പകരുന്ന കോളെജ് സർവ്വകലാശാല പരീക്ഷകളിൽ മികച്ച വിജയവും പാഠ്യേതര രംഗത്ത് മുൻപന്തിയിലും നിൽക്കുന്നു. കോളെജിന്റെ തങ്കതിലകത്തിന് പുലിക്കോട്ടിൽ തിരുമേനിയുടെ ജ്യോതിസ്സ് ക്യാമ്പസിലെത്തുന്നവർക്ക് തിരിച്ചറിയാനാകും. ക്യാമ്പസ്സിലെത്തുന്നവർ കോളെജിന്റെ ഒന്നാം നിലയിൽ എന്നും ജ്വലിക്കുന്ന ദീപമായി ആലേഖനം ചെയ്തിരിക്കുന്ന പരിശുദ്ധനെ കണ്ടാണ് പടി കയറുന്നത്. സ്വർണ്ണതേജസ്സിലുള്ള മുഖംകാണുന്നവർ അറിയാതെ ഒരുനിമിഷം ഫോട്ടോയ്ക്ക് മുമ്പിൽ വണങ്ങിപ്പോകും. സത്യത്തിന്റെ നേർചിത്രമായി തിരുമേനി അംശവടിയുമായി നിൽക്കുമ്പോൾ ആർക്കും അറിയാതൊരു ഭയം ഉടലെടുക്കും. കർത്തവ്യങ്ങളിൽ വരുന്ന വീഴ്ചകളെ പൊറുക്കാനാകാത്ത വിധം ജ്വലിക്കുന്ന കണ്ണുകളോടെയാണ് തിരുമേനി നോക്കി കാണുന്നത്. ക്ഷിപ്രകോപിയായ തിരുമേനി കാരുണ്യത്തിന്റെ നിറകുടവുമാണ്. പ്രതിസന്ധിഘട്ടങ്ങളിൽ തിരുമേനിയുടെ മുന്നിൽ നിന്നാൽ വൈഷമ്യങ്ങൾ അകലുന്നത് കാണാനാകും. ഉള്ളുരുകി പ്രാർത്ഥിച്ചാൽ തിരുമേനി വിളിപ്പുറത്താണ്. ആപത്ഘട്ടങ്ങളിലൂടെ കടന്നുപോകുമ്പോൾ കാവൽ പിതാവ് സംരക്ഷകകവചം ഒരുക്കിയ ഒത്തിരി ഉദാഹരണങ്ങൾ കോളെജിന് നിരത്താനുണ്ടാകും. അസാധ്യമായതൊന്നും തിരുമേനിക്കില്ല. മൂന്നരപതിറ്റാണ്ട് കാലയളവിനുള്ളിൽ പഠിച്ചിറങ്ങിയ ആയിരകണക്കിന് വിദ്യാർത്ഥികൾ ഉദാഹരണ സത്തയാണ് ഇത്. ദൈവഭയത്തോടെ മുന്നേറുന്ന കോളെജിന് നാക്ക് ന്റെ മികച്ച ഗ്രേയിഡും കിട്ടിയിട്ടുണ്ട്. കോളെജ് ഇനിയും ഏറെ മുന്നോറാനുണ്ട്. ദേശീയ- അന്തർദേശീയ തലങ്ങളിൽ കീർത്തിമുദ്ര പതിപ്പിക്കാൻ കോളെജിന്റെ കാവൽ പിതാവ് ശക്തമായി നിലകൊള്ളുകയാണ്... പ്രാർത്ഥനയും അഭയവുമായി... സ്നേഹ വാത്സ്യങ്ങളോടെ.....

# MAR JOSEPH DIONYSIUS HIGH SCHOOL KUNNAMKULAM

## 'Walking in the Moon-light'

Hema M
H.M., MJD HS KKM

Walking in the Moon-light I'm thinking.... My dream, my vision, my mission built up on. The one and the only sanction MJD High school, Kunnamkulam. What to write! Where to start! Diving into the ocean of history of Orthodox Christian Sabha which has the depth beyond my limited knowledge, let me pick valuable gems and reveal to the multitude who really value it. Malankara Syrian Christians, especially the natives of Kunnamkulam, hold high the banner of MJD School which stood in the heart of old Kunnamkulam town, the Valiyangadi. Tile thatched single stored buildings with ancient structural beauty exist in elegance, withstanding the wear and tear of the ever rolling waves of time. Years and years back, when this part of our country dwelt in the darkness of ignorance, there occurred the rise of a Gyana-surya, the sun of knowledge, an enlighted soul, who later gained the fame and prestige as the leader of reformation in the history of Malankara Sabha, none other than H.H. Pulikkottil Mar Joseph Dionosius II. Hail Kunnamkulam! The Grace of God almighty has been showered by the birth of this holy man in Kunnamkulam.

The natives of Kunnamkulam were from time immemorial engaged in trade and commerce. Most of the common men were not educated but they were skilled and proficient in their own domain. Trade flourished..... Prosperity pervaded.... Inspite of the cumulative wealth, something was lacking. The void of alphabets, letters, words – its enormous power, its vitality, made them think of the essentiality of establishing a school. In 1893, HH Pulkkottil Joseph Mar Dionysius established a primary Malayalam school near St. Lazarus Old Church. The following year an English School was opened for the girls. As a result of such bold, brilliant foot steps, Kunnamkulam emerged to be a centre of education and culture. Monsoon poured down the valleys again and again. The Autumnal fall of leaves and inflorescence of the spring embrassed the valleys in periodical rhythm. It felt a great need, a real necessity that a full fledged school must be functioning here which has to be the soul of Kunnamkulam Malankara Suriani Christians. The dream was cherished when MJD School was established in 8 May 1925 (5 Edavam 1100), in the name of H.H. Mar Joseph Dionysius Metropolitan. And the Earth revolved round the sun many a times. The auspicious day came...... MJD School got up-greaded as a high school ..... Ninety years have gone. 13745 pupils had their primary, and secondary education from this school.

During these vast abundance of years MJD High School produced eminent-men in various spheres of our society which counts spiritual leaders, politicians, men of letters, doctors, engineers, administration civil servants and skilled labourers.

90th anniversary of MJD School marked the beginning of a new era. Once again 'The Almighty' blessed this institution. This time in the form of 100% victory in SSLC examination March 2015, for the first time in the history of the school. 91/91 success. 3 full A+ and 62% of candidates scored C+ and above grades. This victory happened to be during the period when I was the head of the institution. Under the able leadership and guidance of the school management, PTA, OSA together with the industrious, sincere work of the entire year 2016, we were able to maintain 100% result. 114/114 success.

In long run of time, this school went through many ups and downs. Admits all unfavourable and adverse circumstances, this school has never ceased to exist but gained momentum each time, stood up with energy and continuous to impart knowledge, wisdom and values to each and every child who approaches it. May the intercession of the jubilerian holy prelate enstrengthen one and all.





സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

M.J.D. HIGH SCHOOL

# എം. ജെ. ഡി ഹൈസ്കൂൾ

## ടീച്ചേഴ്സ് & ഓഫീസ് സ്റ്റാഫ്

Hema .M (HM)
M.A. Latha
Mary Uthup C.
Pleasant Cherian P.

Prmerose V.U
Mercy Pappachen P.
Rev.Fr.Edvee C.M

Meena C.I
Bindu Elizebath
Raju M.P.

Paul Job K.
Sunitha C.O.
Gagana T.G.



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

# KURIAKOSE GREGORIOS COLLEGE

PAMPADY










ചരമദ്വിശതാബ്ദി സമാപനസമ്മേളനം – സുവനീർ പ്രകാശനം

സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...





സഭാജ്യോതിസ്
പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ
ദിവന്നാസിയോസ് ഒന്നാമൻ തിരുമേനി
ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ...

# കോലാടി കുടുംബം
## ചാട്ടുകുളങ്ങര



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...



Builders & Contractors

TekTon

TRANSCENDING TIMES

**Head Office**

Beta Plaza Building
Door No. 41/591
Krishnaswami Road
Kochi- 682035
Phone: 9562033122



**Branch Office**

TMC 34/927, Kannamkulangara Road, Manakal Lane, Koorkenchery P.O. Thrissur - 680 007
Phone: 0487 - 2421252, 9847033133, 9847733133
E mail: tektonbuilders@gmail.com

**Our RMC Division**

RMC Yard Cum Plant
New Market Road, Near Bhavana Theatre
Kunnamkulam - 680 503, Phone: 7034033133
E mail: tektonrmcplant@gmail.com




**Our sister's concern**

Tekton Infra India Private Ltd.
7th Floor, New Jyothi Towers
S.S. Kovil Road, Thampanoor
Near Housing Board Junction
Trivandrum - 695001

**Thanks and regards,**
**TekTon Builders & Contractors**
**Thrissur.**

# ആർത്താറ്റ് പടിയോലയും മലങ്കരനസ്രാണികളുടെ സ്വത്വബോധവും

ഫാ. ജോൺ മാത്യു പള്ളിപ്പാട്ട്, നാഗപ്പൂർ സെമിനാരി

ഉള്ളടക്കംകൊണ്ട് മലങ്കരസഭയുടെ മനസ്സ് പ്രതിഫലിപ്പിക്കുന്ന സ്വത്വരേഖയാണ് ആർത്താറ്റ് പടിയോല. ക്രിസ്തബ്ദം 1806[1] കൊല്ലവർഷം 981 മകരമാസത്തിൽ ആർത്താറ്റു പള്ളി വികാരിയും 12 അയ്മേനികളും ചേർന്ന് മാർത്തോമാ ആറാമൻ എന്ന വലിയ മാർ ദിവന്നാസ്യോസ് തിരുമേനിക്ക് കൊച്ചി രാജാവിന്റെ മുമ്പാകെ രജിസ്റ്റർ ചെയ്തു സമർപ്പിച്ച രേഖയാണ് ആർത്താറ്റുപടിയോല. ഈ രേഖയെ സംബന്ധിച്ചുള്ള ചരിത്രപരമായ വിശകലനങ്ങൾ വന്ദ്യ ഡോ. ജോസഫ് ചീരൻ അച്ചനും ശ്രീ. ഡോ. എം. കുര്യൻ തോമസും കാര്യമായ നിലയിൽ നിർവ്വഹിച്ചിട്ടുള്ളത് ഇവിടെ അനുസ്മരിക്കുന്നു. എന്നാൽ പടിയോലയുടെ ഉള്ളടക്കം മുന്നോട്ടു വെയ്ക്കുന്ന മലങ്കരസഭയുടെ സ്വത്വബോധവും അതിന്റെ അനുകാലിക പ്രസക്തിയുമാണ് ഇവിടെ ചർച്ച ചെയ്യുന്നത്. സഭാജ്യോതിസ്സ് മാർ ദിവന്നാസ്യോസ് രണ്ടാമന്റെ ചരമദ്വിശതാബ്ദിയോട് അനുബന്ധിച്ചുതന്നെ ഈ ചർച്ച നിർവ്വഹിക്കുന്നത് ശ്ലാഘനീയമാണ്.

**മാർത്തോമാ ബോധ്യം**

പടിയോലയിൽ മാർത്തോമാ പൈതൃകത്തെക്കുറിച്ച് പറയുന്നത്: നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവീകവിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറും സമ്മതിച്ച് തമ്പുരാനെ പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളിനടയിൽ വെച്ച് എഴുതിയ2 എന്നാണ്. നസ്രാണികളുടെ ജീവന്റെ ഭാഗമായ മാർത്തോമ്മ പൈതൃകം അവരുടെ അപ്പോസ്തോലീകമായ സ്ഥാപനത്തെയാണ് ഉറപ്പിച്ചു പറയുന്നത്. 'ഇറങ്ങി പുറപ്പെടാനുള്ള ആത്മാവും ഇടം നല്കുവാനുള്ള മനസ്സുമാണ് മാർത്തോമാ പൈതൃകം നമ്മിൽ ജനിപ്പിക്കേണ്ട സ്വത്വബോധം. സ്വത്വബോധത്തിന്റെ ആത്മതത്ത്വം വെളിപ്പെടുത്തിയ ആർത്താറ്റ് പടിയോലപോലെ ഒരു സ്വത്വരേഖ മാത്രമാണ് മലങ്കരയിൽ ഉണ്ടായത് എന്നതുപോലെ തന്നെയാണ് അപ്പോസ്തോലീക ബോധ്യവും. ഉദാഹരണായി മലങ്കരസഭയ്ക്കു ഒരു പഠിത്തവീട് എന്നത് സ്വപ്നംകാണുകയും അതിനായി ഇറങ്ങിപുറപ്പെടുകയും ചെയ്തത് മലങ്കരയിൽ ഒരാൾ മാത്രമാണ്. അത് വന്ദ്യ ഇട്ടൂപ്പ് റമ്പാൻ മാത്രമാണ്. 'ഇറങ്ങിപുറപ്പെട്ട്' ആരും ഇല്ലാത്ത ആളുകളെ അക്ഷരം പഠിപ്പിച്ച് കൂടെ ചേർത്ത് വി. സഭയുടെ നിർമ്മലമായ ത്രിത്വാരാധനയിൽ അവർക്കും 'ഒരിടം' നല്കുവാൻ പ്രയത്നിച്ച ഒരേ ഒരു പരുമല തിരുമേനി മാത്രമേ ഉണ്ടായിട്ടുള്ളൂ. പിന്നെ വിരലിലെണ്ണാവുന്ന വിശുദ്ധരെ ഈ അപ്പോസ്തോലീക സ്വത്വദർശനത്തിന്റെ മഹത്വം ഉൾക്കൊണ്ടിട്ടുള്ളൂ. 'ഇറങ്ങിപുറപ്പെട്ട്' അർമ്മീനിയയിൽ നിന്നും കോപ്റ്റിക്ക് സഭയിൽ നിന്നുംവരെ ഭാരതത്തിലേക്കു വന്ന് ഭാരതീയരായ അനേകർക്ക് ക്രിസ്തുവിലൊരിടം നല്കുവാൻ പരിശ്രമിക്കുന്നത് ശ്രദ്ധേയമാണ്. അവിടെയാണ് ആർത്താറ്റുപടിയോല മുമ്പോട്ടുവെയ്ക്കുന്ന അപ്പോസ്തല പൈതൃകം യഥാർത്ഥത്തിൽ

നമ്മുടെ സ്വത്വത്തിന്റെ ഭാഗമാണോ എന്നു പരിശോധിക്കേണ്ടത്. ഒരു പ്രത്യേക സമൂഹത്തിന്റെ സ്വത്വബോധ്യം വെറും ജന്മസിദ്ധമായ ഒരു സംക്രമണമല്ലെന്നും അതൊരു സാമൂഹിക നിർമ്മിതിയാണെന്നും വിനയപൂർവ്വം നാം തിരിച്ചറിയണം.3 അതായത് മാർത്തോമാ ബോധ്യത്തിൽ നിന്നുകൊണ്ട് നമ്മെപോലെ വേർതിരിച്ചു നിർത്തിയവരോട് ക്രിസ്തുവിനെ സാക്ഷിക്കുവാനായി ഭാരതസമൂഹം തന്നെ നമ്മോടാവശ്യപ്പെടുകയാണ്. മാത്രമല്ല, മാർത്തോമ്മാ ശ്ലീഹാ തുടങ്ങിവെച്ച സുവിശേഷ സപര്യ നമ്മുടെ സ്വത്വത്തിന്റെ സാമൂഹിക ബാധ്യതയാണെന്ന് തിരിച്ചറിയേണ്ടത് നമ്മുടെ നിലനില്പ്പിന്റെ അനിവാര്യതയാണ്.

**ചരിത്രത്തിലെ സ്വത്വം**

സ്വത്വബോധ്യത്തിലെ മറ്റൊരു പ്രധാന ഘടകം നമ്മുടെ സമൂഹത്തിനുണ്ടാകേണ്ട ചരിത്ര ബോധ്യമാണ്. ആർത്താറ്റുപടിയോല നസ്രാണിവർഗ്ഗത്തിന്റെ അന്നുവരെയുള്ള മത സാമൂഹിക സാംസ്കാരിക ജീവിതത്തിൽ നിന്ന് ഉയിർകൊണ്ട കനലെരിയുന്ന അനുഭവങ്ങളുടെ ചരിത്രബോധ്യമാണ്. ആത്മനൊമ്പരം നിഴലിയ്ക്കുന്ന ഒരു പരാമർശം പരിശോധിക്കാം. "നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട് ഉപദേശം കേൾക്കയാൽ റോമാ വിശ്വാസത്തിലേക്കു തിരിഞ്ഞുപോയി വഴക്കുപിടിച്ച് പള്ളിയും പറമ്പും പകുത്ത് നർക്കിട്ട് എടുപ്പാൻ ഇടവന്ന അബദ്ധങ്ങൾ വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ4 പടിയോലയിലെ ചരിത്രത്തിൽ നിന്ന് വായിക്കുന്ന അധിനിവേശത്തിന്റെ സത്യപ്രസ്ഥാവനയാണിത്. ഇവിടെ സാക്ഷ്യപ്പെടുത്തിയിരിക്കുന്ന 'വ്യാകുലതയാണ്' നസ്രാണി ചരിത്രം. വൈദേശികർ, ഇടത്തൂട്, വഴക്ക്, ഭാഗം വെയ്ക്കൽ തുടങ്ങി ക്രൈസ്തവസ്വത്വത്തിനു വെല്ലുവിളി ഉയർത്തുന്ന ധാർമ്മിക പ്രശ്നങ്ങളെ നിരന്തരം നിർദ്ധാരണം ചെയ്തു സ്വയമേ കണ്ടെത്തേണ്ട സ്വത്വമാണ് നമ്മുടേത്. വ്യാകുലതയാണ് നസ്രാണിയുടെ ചരിത്രം എന്ന് പറയാൻ കാരണം; രണ്ടുതരത്തിൽ ചരിത്രത്തിനു വെളിയിലാക്കപ്പെട്ടവരുടെ കൂട്ടത്തിൽപ്പെട്ടവരാണ് നസ്രാണികൾ. ഒന്നാമതായി ഭാരതത്തിന്റെ സാമൂഹിക സാംസ്കാരികസ്വത്വത്തിൽ അടയാളപ്പെടുത്തിയിരിക്കുന്നത് സവർണ്ണരുടെയും രാജാക്കന്മാരുടെയും ജീവിതമാണ്5. വാദത്തിനായി നമ്പൂതിരിയെന്നോ സംസ്കാരലക്ഷണം കൊണ്ട് വർത്തകനാണെന്നോ കണ്ടെത്തിയാലും എഴുതപ്പെടാനും ആഘോഷിക്കപ്പെടാനും അർഹതയില്ലാത്തവരുടെ കൂട്ടത്തിൽ തന്നെയാണ് നമ്മുടെ ചരിത്രവും. അതിന്റെ അർത്ഥം തമസ്ക്കരിക്കപ്പെട്ടു പോകുന്നവനു ചരിത്രമില്ലെന്നല്ല. അവന്റെ ചരിത്രമാകട്ടെ സ്വത്വം തമസ്ക്കരിക്കപ്പെട്ട സംഘർഷഭരിതമായിത്തീർന്ന ഒരു ജീവിതത്തിന്റെ ആകുലതയാണ്. ആ ചരിത്രസത്യത്തിൽ നിന്നാണ് സ്വാതന്ത്ര്യത്തിന്റെ ശിലാലിഖിതമായി ഒരു ആർത്താറ്റുപടിയോല ഉണ്ടായത്. എഴുതപ്പെടാതെപോയ നസ്രാണിയുടെ എത്രയെത്ര പടിയോലകളുടെ നെടുവീർപ്പുകളുടെ പരിണിതഫലമാണ്. ഒരു സാമ്രാജ്യത്തകോയ്മകളുടെയും പിൻബലമില്ലാതെ മലങ്കരയിൽ ഇന്നും അവശേഷിക്കുന്ന സ്വയംശീർഷകത്വമുള്ള സ്വയംനിർണ്ണയ അവകാശമുള്ള നമ്മുടെ സഭ, അതു കൊണ്ടുതന്നെ നമ്മുടെ സ്വത്വ നിർണ്ണയത്തിന് വ്യവസ്ഥാപിത ചരിത്ര രചനാ സങ്കേതമല്ല ഉപയോഗിക്കേണ്ടത്. പോർട്ടുഗീസ് അധിനിവേശ കാലത്തെ ചരിത്രത്തെ കുറിച്ച് വന്ദ്യ കെ.എം. ജോർജ്ജ് അച്ചന്റെ അഭിപ്രായത്തെ ഇതോട് ചേർത്തു വായിക്കണം. തദ്ദേശീയരായ നസ്രാണികളുടെ ചരിത്രം ഒരു നല്ലപങ്കും അവരുടെ ദീർഘമായ നെടുവീർപ്പുകളിലും കടിച്ചമർത്തിയ





ദുഃഖങ്ങളിലും പാഴായി പോയ പ്രതിഷേധങ്ങളിലും വാമൊഴിയായി പകർന്ന കൊച്ചുകൊച്ചു സംഭവകഥകളിലും പഴഞ്ചൊല്ലുകളിലും പരിഹാസവചനങ്ങളിലും മെനസിസിന്റെ രോഷാഗ്നിയിൽ കത്തിയെരിഞ്ഞ പ്രാർത്ഥനാ ഗ്രന്ഥങ്ങളിലും കുറുവിലങ്ങാടു പള്ളിപോലെ പിന്നീട് റോമാക്കാർ പിടിച്ചെടുത്ത കേന്ദ്രങ്ങളിൽ നിന്നുള്ള പലായനങ്ങളിലും അരനൂറ്റാണ്ടുകാലം (1599–1653) ഒതുങ്ങി.6

രണ്ടാമതായി, രേഖപ്പെടുത്തപ്പെട്ട നസ്രാണി ചരിത്രങ്ങൾ മിക്കവയും യൂറോപ്യന്മാരായ എഴുത്തുകാരെ അവലംബമാക്കി നസ്രാണികളുടെമേലുള്ള വൈദേശികരുടെ അവകാശ പ്രഖ്യാപനങ്ങളെ ചരിത്രമാക്കാനുള്ള ശ്രമങ്ങൾ ആണ്7. അവിടെ അടിയറവെയ്ക്കേണ്ടത് ആർത്താറ്റുപടിയോല എന്നേയ്ക്കുമായി ഉപേക്ഷിക്കാൻ ആഹ്വാനം ചെയ്ത പരദേശആശ്രയത്വമാണ്. ചുരുക്കത്തിൽ നസ്രാണിയുടെ എഴുതപ്പെട്ട ചരിത്രം ഒരു കാലഘട്ടത്തിൽ ഭാരതസാമൂഹിക പശ്ചാത്തലത്തിൽ മറയ്ക്കപ്പെട്ടതും, പിന്നീട് അധിനിവേശക്കാരോടുള്ള ആശ്രയത്വം വെളിപ്പെടുത്തുന്നതും ആണ്. എന്തായാലും പ്രകാശിക്കപ്പെടുവാൻ പ്രയാസപ്പെടുന്ന നമ്മുടെ ചരിത്രം നമ്മുടെ ഭൂതകാലത്തിന്റെ നിരാലംബതയെ വ്യക്തമാക്കുന്നു. അതുകൊണ്ട് പൊങ്ങച്ചങ്ങൾക്ക് അധികാരികതയും അവയ്ക്ക് ഭാഷ്യം ചമയ്ക്കുകയും ചെയ്യുന്ന സമ്പ്രദായം വെടിഞ്ഞ് 'നിരാലംബതയും വ്യാകുലതയും' നിറഞ്ഞ നമ്മുടെ പൂർവ്വികരുടെ നസ്രാണിജീവിതാനുഭവങ്ങൾക്ക് കരുത്തുറ്റ ഭാഷ്യം ചമയ്ക്കുന്ന ചരിത്രരചനകളാണ് ഉണ്ടാകേണ്ടത്. ചുരുക്കത്തിൽ നസ്രാണിയുടെ ചരിത്രസ്വത്വാന്വേഷണം കീഴാളരുടെ സ്വത്വാന്വേഷണ രീതിശാസ്ത്രത്തോട് ചേർന്നുപോകേണ്ടതാണ്. പടിയോല മുന്നോട്ടുവെയ്ക്കുന്ന മലങ്കരയുടെ ചരിത്രം സ്വതന്ത്രവും ചലനാത്മകമായ ചരിത്രാന്വേഷണം സത്യത്തിൽ പ്രോദ്ഘാടനം ചെയ്യുകയാണ്. അധിനിവേശത്തിന്റെ അധികാര ആർത്തിയെ തലനാരിഴകീറി മലങ്കരസഭയുടെ സ്വയം ശീർഷകത്വം ആരുടെയും ഔദാര്യദാനമല്ലന്ന് വന്ദ്യ റ്റി.ഐ. വർഗ്ഗീസച്ചൻ സമർത്ഥിച്ചതും ആചാര സംസ്കാരങ്ങളെ ആഴത്തിൽ നിരീക്ഷിച്ച് തമസ്ക്കരിക്കപ്പെട്ട നസ്രാണി സ്വത്വത്തിന് സ്വതന്ത്ര ഭാഷ്യം നല്കാനുള്ള ശ്രീ എം. കുര്യൻ തോമസിന്റെ ശ്രമവും ഈ ദിശയിലുള്ള മലങ്കരയുടെ ചരിത്ര സ്വത്വാന്വേഷണത്തിന് ഉദാഹരണങ്ങളാണ്. ഇതിനെല്ലാം മൂലകാരണമായ ചിന്താപദ്ധതികൾക്ക് വഴിമരുന്നിട്ടത് വന്ദ്യ വി.സി. ശാമുവേലച്ചന്റെ സ്വതന്ത്രാന്വേഷണത്തിന്റെ ഫലപ്രാപ്തികൂടിയാണ്. ചുരുക്കത്തിൽ 'നിരാലംബതയുടെയും വ്യാകുലതയുടെയും അനുഭവ സാക്ഷ്യമാണ്' മലങ്കരസഭയുടെ ചരിത്ര സ്വത്വം.

### സ്വയംനിർണ്ണയവും ശീർഷകത്വവും

അവരോളംതന്നെ പഴക്കമുള്ള സാംസ്കാരിക-രാഷ്ട്രീയ അസഹിഷ്ണുതയുടെ മറ്റൊരുദാഹരണം ആണ്, നസ്രാണി ജനതയെ വൈദേശിക അധികാരത്തിൻ കീഴിൽ കൊണ്ടുവരുവാനുള്ള ശ്രമം. കറുത്തവർക്ക്, ഭാരതീയർക്ക് മേൽപ്പട്ടസ്ഥാനം വിലക്കിയതും അതിനാലാകണം. കൂനൻ കുരിശുസത്യത്തിനു ശേഷം അധികാരമുപയോഗിച്ചും സ്ഥാനമാനങ്ങളും സമ്പത്തും നല്കിയും പാവപ്പെട്ട നസ്രാണിയുടെ അജ്ഞതയേയും സ്വത്വപ്രതിസന്ധിയേയും വൈദേശികർ മുതലെടുത്തു. ഈ പടിയോല എഴുതിയസാഹചര്യവും അതുമായിചേർത്താണ് ചിന്തിക്കേണ്ടത്. സത്യത്തിൽ അതിനുമുമ്പോ അതിനുശേഷമോ മലങ്കരയിൽ സ്വയംശീർഷകത്വം സംഭ

സ്ഥിച്ചുള്ള ഇത്തരത്തിലൊരു രേഖ ഉണ്ടായിട്ടില്ല. തോമാശ്ലീഹായാൽ സ്ഥാപിതമായ ആർത്താറ്റുപള്ളി വലിയ മാർ ദിവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമനെ അനുകൂലിച്ചവർക്കു ലഭ്യമായതിനുശേഷം മൂന്നുമാസം കഴിഞ്ഞപ്പോഴാണ്[8] ആർത്താറ്റുപള്ളിക്കാർ ഈ പടിയോല എഴുതിയത്. അന്നത്തെ മലങ്കര മെത്രാനായ മാർത്തോമ്മ ആറാമന്റെ അധികാരത്തെ മലങ്കരസഭയുടെ സ്വയം ശീർഷകത്തിന്റെ സ്വരൂപമായി കണ്ടുകൊണ്ടാണ് ഈ പടിയോല കൊച്ചി രാജസന്നിധിയിൽ രജിസ്റ്റർ ചെയ്തത്.

അവിടെയാണ് തദ്ദേശീയമായ ഒരു മെത്രാൻ സ്ഥാനത്തിനുപോലും യാചിച്ച് റോമിൽ പോയ പാറേമ്മാക്കൽ തോമ്മാക്കത്തനാരുടെ ചരിത്രംപോലും മലങ്കരയെ റോമിനോടു ചേർക്കാനുള്ള ശ്രമമായി വ്യാഖ്യാനിക്കാൻ ശ്രമിക്കുന്ന[9] ഭാരതീയ ചരിത്രകാരന്മാരെ നാം കാണേണ്ടത്. തങ്ങൾ കർമ്മലീത്ത സഭയുടെകീഴിൽ അനുഭവിച്ച അവഗണനയെ സൗകര്യപൂർവ്വം മറക്കുന്നത്, ഒരു സ്വതന്ത്ര സ്വത്വത്തിനുവേണ്ടി മുഴുവൻ വൈദേശീകരോടും എതിർത്ത് പോരാടിയ സഹോദരങ്ങളെ താഴ്ത്തികെട്ടുവാനായിരുന്നു. അടിമനുകത്തിൻ കീഴിൽ സ്വബോധം തകർന്ന നസ്രാണിയുടെ മറ്റൊരു ദൈന്യമുഖമാണ് അത്. തോമ്മാക്കത്തനാരുടെ ഈ വ്യഥയെ അഭിമാനവും സ്വാധികാരവും കൈവിട്ടുപോയതിൽ ഖേദിക്കുന്ന[10] നസ്രാണിയുടെ പ്രതിനിധിയായിട്ടാണ് പുനർവായിക്കപ്പെടുന്നത്. പുത്തൻകൂറ്റുകാർ, യാക്കോബായക്കാർ, ചുമ്മാമെത്രാൻ, മെത്രാൻകക്ഷി തുടങ്ങി ജാതിപറച്ചിലിലൂടെ നസ്രാണി സ്വത്വത്തിന്റെ സ്വയംനിർണ്ണയത്തെ സംരക്ഷിക്കാൻ ശ്രമിച്ചവരുടെ ആത്മധൈര്യംകൂടി നഷ്ടമാക്കാനുള്ള ശ്രമമാണ് നടന്നത്.

ചില നസ്രാണി എഴുത്തുകാർ പോർട്ടുഗീസ് എഴുത്തുകളെ അധികരിച്ച് 1599 മുതൽതന്നെ മാർത്തോമ്മാ നസ്രാണികൾ മുഴുവൻ റോമിലെ പാപ്പായെ തങ്ങളുടെ തലവനായി അംഗീകരിച്ചിരുന്നു[11] എന്നു സമർത്ഥിക്കാനാണ് ശ്രമിക്കുന്നത്. സത്യത്തിൽ റോമാനുകത്തിൽ നിന്ന് രക്ഷപ്പെട്ട് അല്ലെങ്കിൽ രക്ഷപ്പെടാൻ മറ്റധികരങ്ങളുടെ തണലുപറ്റുകയായിരുന്നു[12]. പിന്നീട് ആ ബന്ധങ്ങളെ അഥവാ അന്ത്യോഖ്യൻ അധിനിവേശത്തേയും ബ്രിട്ടീഷ് ആധിപത്യത്തിനോടുമുള്ള മലങ്കരസഭയുടെ ബന്ധത്തെയും വ്യാഖ്യാനിക്കുവാൻ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഉപയോഗിച്ച 'തലവാചകം' കഷ്ടപ്പാടുകൾ എന്നർത്ഥം വരുന്ന 'സ്ട്രഗിൾസ്' എന്ന പദമാണ്[13]. ചുരുക്കത്തിൽ ആരോടും പിടിച്ചുവാങ്ങിയതോ ആരുടെയും ഔദാര്യമോ അല്ല മലങ്കരയുടെ സ്വയം ശീർഷകത്വം. മാർത്തോമ്മായുടെ പൈതൃകം കഷ്ടപ്പാടുകളുടെ നടുവിലും സംരക്ഷിച്ചു നിർത്തിയതിന് നിസാരരായ ഒരുപറ്റം നസ്രാണികൾക്ക് ദൈവം നല്കിയ കൃപാദാനമാണ് നമ്മുടെ കാതോലിക്കേറ്റ്. ആർത്താറ്റ്പടിയോല മാർത്തോമ്മ ആറാമന് തുല്യംചാർത്തി നല്കിയ അധികാരം ആക്രമിക്കപ്പെടുന്ന ഇരയുടെ ഏറ്റവും ശക്തമായ പ്രതിരോധത്തിന്റെ സ്മാരകമാണ്. ഭരണകൂടത്തിന്റെ ശക്തിയ്ക്കും ഗൂഢ നീക്കങ്ങൾക്കും മുമ്പിൽ ഒരുവേള പകച്ചുപോയ മാർത്തോമ്മാ ആറാമന് ദിശ പറഞ്ഞ്, തങ്ങളുടെ ഹൃദയം നല്കി ധാർമ്മിക ശക്തിയായി മാറിയ നസ്രാണിസ്വത്വത്തിന്റെ, കുന്നംകുളത്തിന്റെ കലർപ്പില്ലാത്ത കരുത്താണ് ആർത്താറ്റുപടിയോല.

**വേദശാസ്ത്രം**

ഉദയംപേരൂർ സുന്നഹദോസിൽ മാർത്തോമ്മയുടെ നിയമം അഥവാ നസ്രാണി മാർഗ്ഗം എന്നൊന്നില്ലെന്ന് റോമാസഭ പ്രഖ്യാപിക്കുകയുണ്ടായി.[14] ആർത്താറ്റുപടിയോല അടിവരയിടുന്ന മാർത്തോമ്മായുടെ നിയമം മലങ്കരയുടെ ആരാധനയുടെയും ദൈവശാസ്ത്രത്തിന്റെയും സ്വത്വം വെളിപ്പെടുത്തുന്നു. കൂടാതെ റോമിൽ നിന്നോ ബാബിലോണിൽ നിന്നോ അന്ത്യോഖ്യയിൽ നിന്നോ വരുന്ന യാതൊരു മെത്രാന്മാരുടെ ഉപദേശവും നടപ്പുകളും ഒരു നാളും കേട്ടുവഴങ്ങിനടക്കാതെ മാർത്തോമായുടെ നിയമം പാലിച്ച് ജീവിക്കണം എന്നാണ് പടിയോല എഴുതിയ നസ്രാണികൾ ആഗ്രഹിച്ചത്. എന്നാൽ പിന്നീടുള്ള ചരിത്രം അനിവാര്യമായ ചില പ്രശ്നങ്ങളാൽ പ്രത്യേകിച്ച് മലങ്കരസഭയുടെ ആരാധന പൂർണ്ണമായി അന്ത്യോഖ്യൻ രീതിയിൽ ആയി പോയി എന്നതും ഓർക്കാതെതരമില്ലാ. ഇതൊന്നും ബോധപൂർവ്വം സംഭവിച്ചതല്ല.

നാലാം നൂറ്റാണ്ടിൽ മാത്രം സ്വതന്ത്രസഭകളായി മാറിയ അർമ്മേനിയൻ സഭയും എത്യോപ്യൻ സഭയും അന്ത്യോഖ്യൻ സിറിയൻ കോൺസ്റ്റാന്റിനോപ്പിളിലെ സഭയോടും അവയുടെ ആദിമവളർച്ചയിൽ ധാരാളമായി കടപ്പെട്ടിരിക്കുന്നു[16]. എന്നാൽ ക്രമേണ ഈ രണ്ടു സഭകളും തങ്ങളുടേതായ ആരാധനയും, സ്വതന്ത്രമായ സഭാസ്വത്വവും നേടിയെടുത്തു. എന്നാൽ ഭാരതത്തിലെ സഭ മാത്രം എല്ലാകാലത്തും അവരുടെ സർവ്വകാര്യങ്ങളിലും ഏതെങ്കിലും സഭകളുടെ തണലിൽ മാത്രമാണ് കഴിഞ്ഞത്. എന്നാൽ ആരാധനയിലും ഭാഷയിലും നമ്മൾ പുലർത്തിയ പരാശ്രയത്വം വേദശാസ്ത്രത്തെ അത്രകണ്ട് ബാധിച്ചിരുന്നില്ല എന്നു പറയേണ്ടിയിരിക്കുന്നു. ഉദാഹരണത്തിന് ഉദയംപേരൂർ സുന്നഹദോസിനു മുമ്പുവരെ ഭാരതത്തിലെ മറ്റു മതങ്ങളെ നസ്രാണി മാർഗ്ഗം പോലെ ദൈവാന്വേഷണത്തിനുള്ള ഇതര മാർഗ്ഗങ്ങളായിട്ടാണ്[17] കണ്ടത്. നെസ്തോറിയൻ, റോമൻ, അന്ത്യോഖ്യൻ, സിറിയൻ, ആംഗ്ലിക്കൻ. വേദശാസ്ത്രങ്ങളോട് ഇടപഴകാനും ചിലതിനെ തള്ളാനും ചിലതിനോട് കലഹിക്കുവാനും സംവദിക്കുവാനും മൃദുസമീപനം സ്വീകരിക്കാനും സാധിച്ചത് നമ്മുടെ നസ്രാണി സ്വത്വത്തിന്റെ മികവുതന്നെയാണ്. അതുകൊണ്ടുതന്നെ കൽക്കദോന്യ സുന്നഹദോസിനെ ഏതെങ്കിലും രാഷ്ട്രീയ കണ്ണോട്കാണാതെ അതിലെ രാഷ്ട്രീയവും ഭാഷാപരവുമായ അവ്യക്തതകളെ സമചിത്തതയോടെ പഠിച്ച് സർവ്വക്രൈസ്തവ വേദശാസ്ത്രധാരകൾക്കും മുതൽകൂട്ടായി ക്രിസ്തുവിജ്ഞാനിയത്തെ അവതരിപ്പിക്കുവാൻ, വന്ദ്യ വി.സി. ശമുവേൽ അച്ചന് സാധിച്ചു. കൂടാതെ ഭാരതസഭയുടെ വേദശാസ്ത്രത്തിന് അഭിവിഭക്തസഭയുടെ അഥവാ ഒരു വലിയ പൗരസ്ത്യപരിപ്രേഷ്യത്തിന്റെ തനതു സ്വത്വത്തെ പരിചയപ്പെടുത്തി അതിൽ പരിശീലിപ്പിക്കുവാൻ അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ സഹായിച്ചത, ഈ മാർത്തോമ പൈതൃകം ലോകത്തിനു തന്നെ നല്കിയ 'ഉൾക്കൊള്ളലിന്റെ' ഏറ്റവും മാതൃകാപരമായ ക്രിസ്തീയ രീതിശാസ്ത്രമാണ്. അതിന്റെ അർത്ഥം ആരാധനാവിജ്ഞാനീയവും വേദശാസ്ത്രവും രണ്ടായി മലങ്കരയിൽ നിലനില്ക്കുന്നു എന്നല്ലാ. അന്യംനിന്നു പോകാവുന്ന സുറിയാനി ആരാധനാവിജ്ഞാനത്തിനു പോലും മുതൽകൂട്ടായി പാമ്പാക്കുടമല്പാൻ പാരമ്പര്യം ഇവിടെ സംരക്ഷിക്കപ്പെടുന്നുണ്ട്. പൗരസ്ത്യ സുറിയാനി വേദശാസ്ത്രത്തെ ലോകത്തിനു ഉപകാരമാകുന്നരീതിയിൽ വ്യാഖ്യാനങ്ങളും പരിഭാഷയും രചിച്ച വന്ദ്യ ബേബി വർഗ്ഗീസച്ചന്റെ രചനകളും മാർത്തോമ്മോ

പാരമ്പര്യം ലോകത്തിനു നല്കുന്ന ഈടുവെയ്പ്പുകളാണ്.

**ആരാധനയുടെ സ്വത്വം**

നമ്മുടെ ആരാധന പൂർണ്ണമായും പൗരസ്ത്യ സുറിയാനിയിലായതിനെ കുറിച്ചുള്ള ഒരു ചർച്ചകൂടി നടത്തി ഈ സ്വത്വവിചാരം ഉപസംഹരിക്കാം. ആദ്യനൂറ്റാണ്ടിലുണ്ടായ പരാശ്രയം ഒരു ചെറിയ കൂട്ടത്തിന്റെ നിലനില്പ്പിനുവേണ്ടിയുള്ള പരിശ്രമത്തിന്റെ ഫലമായി കരുതാം. പൗരസ്ത്യ രീതിയിലുള്ള ആരാധനയെ പ്രത്യേകിച്ച് സുറിയാനി ഭാഷയോടുള്ള അടുപ്പമായി മാറ്റിയിരിക്കാം.

നസ്രാണിയുടെ സുറിയാനി താല്പര്യം ആ ഭാഷ യേശുനാഥന്റെ ഭാഷയായിരുന്നു എന്നതുമാത്രമായിരിക്കില്ല. ഭാരതത്തിൽ നിലനിന്ന ജാതി വേർതിരിവുകൾ പ്രധാനപങ്ക് വഹിച്ചിരിക്കാം. പ്രത്യേകിച്ച് ദേവഭാഷയായ സംസ്കൃതം ആയിരുന്നു ആരാധനയുടെയും തത്വമീമാംസയുടെയും ആധാരമായിരുന്നത്. ഇതിന്റെ കൈകാര്യകർത്തൃത്വം ഉപരിവർഗ്ഗത്തിനായിരുന്നു. ഈ ഭാഷയിലുള്ള പ്രാവീണ്യം നേടാൻ അവർക്ക് എന്തെങ്കിലും പരിമിതികൾ സാമൂഹികമായോ സാംസ്കാരികമായോ ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഒരു വിദേശഭാഷ കൈകാര്യം ചെയ്യുന്നതിനും അതിൽ ആരാധനനടത്തുന്നതിലൂടെയും ബ്രാഹ്മണകേന്ദ്രീകൃതമായ അധികാര പരിധിയ്ക്ക് പുറത്ത്നില്ക്കാനും സാധ്യമായിരിക്കാം. ഒരുപക്ഷെ വൈദേശിക സ്വത്വം സ്വീകരിച്ചാലും ബ്രാഹ്മണആധിപത്യത്തിൻകീഴിൽ വരാതിരിക്കുന്നതോ അല്ലെങ്കിൽ അതിന് സാധിക്കാതെ പോയ ജാതിവ്യവസ്ഥയോ ആകാം നസ്രാണിമാർഗ്ഗത്തിനു സുറിയാനിയുമായുള്ള ആത്മബന്ധത്തിനു കാരണം.

എന്നാൽ കത്തോലിക്കാനസ്രാണിയും മാർത്തോമ്മാനസ്രാണിയും തമ്മിൽ വേർതിരിഞ്ഞപ്പോൾ ലത്തീനാരാധകരായ റോമാക്കാരിൽനിന്നും വ്യത്യസ്ഥരാകുവാനും കത്തോലിക്കാമതം സ്വീകരിച്ച തങ്ങളുടെ സഹോദരങ്ങളെ പൂർവ്വീകമാർഗ്ഗത്തിലേക്ക് ആകർഷിക്കുവാനുമാണ് സുറിയാനിഭാഷയെന്ന സ്വത്വത്തെ വിടാതിരുന്നത്. എന്നാൽ തങ്ങൾ ഉപയോഗിച്ചുവന്ന സുറിയാനി ശീശ്മക്കാരനായ നെസ്തോറിന്റേതാണെന്ന കത്തോലിക്കാ പ്രചരണത്തിന്റെ കൊടുങ്കാറ്റിൽ പാശ്ചാത്യ സുറിയാനിയിലേക്ക് സഭ മെല്ലെ കളംമാറ്റി. മാത്രമല്ല പിന്നീട് അന്ത്യോഖ്യൻ സുറിയാനിക്കാർ മലങ്കരയിലെ ലൗകീക അധികാരം കൈയാളാൻ ശ്രമിച്ചതുപോലെ പാശ്ചാത്യ സുറിയാനി സഭയിലെ പിതാക്കന്മാർ നമ്മുടെ സ്വാതന്ത്ര്യത്തിനുവില പേശിയിരുന്നു. എന്നാൽ അന്ന് അവർ വലിയ രാഷ്ട്രീയശക്തി അല്ലാത്തതിനാൽ മലങ്കരസഭ അവരിൽനിന്ന് വലിയ പ്രയാസമില്ലാതെ രക്ഷപ്പെട്ടു.

കത്തോലിക്കരുമായുള്ള പോരാട്ടത്തിൽ വേദശാസ്ത്രപരമായും ആരാധനാപരമായും സഹായമായത് അന്ത്യോഖ്യൻ സഭയായിരുന്നു. രാഷ്ട്രീയമായി കത്തോലിക്കരെ എതിർക്കാൻ ഒരു പരിധിവരെ മലങ്കരയെ സഹായിച്ചത് ഇംഗ്ലീഷുകാരായിരുന്നു. എന്നാൽ മലങ്കരസഭയുടെ വിശ്വാസരേഖ കാര്യങ്ങളിൽ ഇംഗ്ലീഷുകാർ ഇടപ്പെട്ടപ്പോൾ സ്വയരക്ഷക്കായി അന്ത്യോഖ്യയോട് ഒരടവുനയരാഷ്ട്രീയ സമീപനം സ്വീകരിക്കേണ്ടിവന്നു. ഇതിന് സഭ വലിയവില നല്കേണ്ടതായും വന്നു. പൂർണ്ണമായി അന്ത്യോഖ്യൻ അധീശത്വം അംഗീകരിച്ചവർ വീണ്ടും എന്തെങ്കിലും

തിരിച്ചു വന്നാൽ സ്വീകരിക്കാനുള്ള തുറന്നിട്ട വാതിലായിമാത്രം സുറിയാനി ആരാധനയെ കണ്ടാൽ മതി. മഹാരഥനായ വട്ടശ്ശേരി തിരുമേനി സ്വതന്ത്രമായി ഭരണഘടനവരെ ഉണ്ടാക്കുവാൻ കരുത്തുകാട്ടിയ പ്രതിഭാശാലിയാണ്. മാർത്തോമ്മാ നസ്രാണികളുടെ സ്വയം ശീർഷകത്വത്തെയും സ്വയം ഭരണത്തെയും ഇനിയാർക്കും അപഹരിക്കാൻ പറ്റാത്തവിധം അടച്ചുറപ്പുള്ളതാക്കിയെങ്കിലും പുതിയ ഒരു ആരാധനാക്രമത്തിലേക്ക് പോകാൻ തുനിയാതിരുന്നതിന്റെ രഹസ്യം സമഗ്രമായി മുറിക്കപ്പെടാതിരിക്കാനാകാം. തന്റെ മതോപദേശസാരത്തിൽ ഇംഗ്ലീഷുകാരുടെ ചില നിർവചനങ്ങളും പ്രാർത്ഥനകളും കൂടി സ്വീകരിച്ചിട്ടുള്ളത്, തിരുമേനി സ്വപ്നംകണ്ട സ്വത്വം ആർത്താറ്റുപടിയോലയിൽ വിഭാവനം ചെയ്തിരിക്കുന്നത്ര വിശാലമായതായിരുന്നു എന്നതിനു തെളിവാണ്. മാത്രമല്ല, പൗരസ്ത്യ സുറിയാനി ക്രമത്തിൽനിന്ന് മലങ്കരയെ പൂർണ്ണമായി മാറ്റാൻ കഠിനമായ പരിശ്രമം തന്നെ അന്ത്യോഖ്യൻ മെത്രാന്മാരും പക്ഷപാതികളും നിർവ്വഹിക്കേണ്ടി വന്നുവെന്ന് ചെങ്ങന്നൂർ[19] മുളന്തുരുത്തി[20] സുന്നഹദോസ് രേഖകൾ സാക്ഷിക്കുന്നു. ഐക്യത്തിനും അച്ചടക്കത്തിനുമായി ഏകീകരണം എന്നു വാദിക്കുന്നവർ ഹിറ്റ്ലറിന്റെ നയക്കാരാണ്. ഭാരതത്തിന്റെ ബഹുസ്വരതയിലെ ഏകതയും അതിന്റെ സൗന്ദര്യത്തിലുമാണ് മനസ്സ് അർപ്പിക്കേണ്ടത്.

അതുകൊണ്ട് നസ്രാണി സ്വത്വത്തിൽ നിന്ന് ഒരു ഭാരതസഭയെ സ്വപ്നം കാണുമ്പോൾ ഇന്ത്യയിലെ മറ്റു ഭാഷകളിലെങ്കിലും ആരാധനാഗ്രന്ഥങ്ങൾ ഉണ്ടാക്കുമ്പോൾ വിശാലമായ പൗരസ്ത്യദർശനത്തോടെ സ്വതന്ത്രമായ ക്രമങ്ങൾ രൂപപ്പെടുത്താൻ കഴിയണം. അല്ലെങ്കിൽ മാർത്തോമ്മാ സ്വത്വം എന്നത് ഉത്ഭവസ്ഥാനത്തു തന്നെ സ്വത്വപ്രതിസന്ധി നേരിടുന്ന ഒരു സമൂഹത്തിന്റെ വാലായിത്തീരും. പോരാട്ടത്തിലൂടെ കാലഘട്ടങ്ങളെ അതിജീവിച്ച മലങ്കരയുടെ മാർത്തോമ്മാ സ്വത്വത്തോടുള്ള അലസതയും വെല്ലുവിളിയായിരിക്കും അത്.

**ഉപസംഹാരം**

മതബഹുലമായ ഭാരതത്തിന്റെ മണ്ണിൽ സഹജീവനത്തിന്റെ പാതയിലൂടെ ഉരുത്തിരിഞ്ഞു വന്ന നസ്രാണിമാർഗ്ഗത്തിന് ധാരാളം സ്വത്വസംഗതികൾ ഉണ്ടായിരുന്നു. മാർത്തോമ്മാ സ്വത്വത്തിന്റെ സുവിശേഷപരമായ സ്വത്വം ഏതുകാരണത്താലും അവഗണിക്കാവുന്നതല്ല. മാത്രമല്ല നമ്മുടെ ചരിത്രത്തെയും സംസ്കാരത്തെയും പൊങ്ങച്ചത്തോടെ കാണാതെ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രയത്നിച്ചവരുടെ വ്യാകുലതയും കഷ്ടതയുമാണ് നമ്മുടെ ചരിത്രമെന്നു കരുതി ചരിത്രമില്ലാത്തവർക്കൊപ്പം നില്ക്കാൻകഴിയണം. നമ്മുടെ ആരാധനയിൽ ഭാരതത്തിലെ ഭാഷയുടെയും, സംസ്കാരത്തിന്റെയും ബഹുസ്വരത ഉൾക്കൊണ്ട് ആരാധനയെ കാലാതിവർത്തിയാക്കണം ആ വെല്ലുവിളി ആർത്താറ്റുപടിയോല നമ്മുടെ മുമ്പിൽ വെയ്ക്കുന്ന വലിയ സാധ്യതയാണ്. മലങ്കരസഭയുടെ ആധുനികസ്വത്വം നിർമ്മിക്കാനും നിലനിർത്താനും പരിശ്രമിച്ചവരിൽ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനി അഗ്രഗണ്യനായിരുന്നു. സഭയുടെ ഈ ആധുനികോത്തര കാലഘട്ടത്തിൽ നമുക്ക് ലഭിച്ചവയെ പുനഃർവ്യാഖ്യാനിക്കുവാനും പുനർനിർമ്മിക്കുവാനുമുള്ള ചരിത്രബോധ്യതയാണ് നാം ഏറ്റെടുക്കേണ്ടത്. കാരണം ആധുനികതയുടെ സ്വത്വം നിർമ്മിതിയുടെയും നിലനിർത്തലിന്റെയും ആണെങ്കിൽ ആധുനികോത്തരത പുനർനിർമ്മിതിയുടെ സ്വഭാവമാണ് വെളിവാക്കുന്നത്.[21]

■





## അടിക്കുറിപ്പുകൾ

1 ജോസഫ് ചീരൻ, ഓർത്തഡോക്സ് സഭയും കത്തനാർ സംഹിതകളും, (എം.ജെ.ഡി.: കുന്നംകുളം 2015), 64.

2 എം. കുര്യൻ തോമസ്, നസ്രാണിമാർഗ്ഗം (സോഫിയ: കോട്ടയം, 2013), 39

3 Helms J.E., "Introduction: Review of Radical Identity Terminology." In J.E. Helms(ed), Black and white Identity : Theory, Research and practice, (Westport: Praeger, 1933), 3

4 എം. കുര്യൻ തോമസ്, നസ്രാണിമാർഗ്ഗം (സോഫിയ: കോട്ടയം, 2013), 38

5 കെ.എം. ജോർജ്ജ്, "നസ്രാണി സംസ്കാരത്തിന്റെ ദേശീയമാനങ്ങൾ", നസ്രാണി സംസ്കാരം ദേശീയത, എം. കുര്യൻ തോമസ്, (എം.ഒ.സി.: കോട്ടയം, 2013), 15

6 ഹയശര., 16

7 ഹയശര., 15

8 എം. കുര്യൻ തോമസ്, നസ്രാണിമാർഗ്ഗം (സോഫിയ: കോട്ടയം, 2013), 41

9 A.M. Mundadan, Indian Christians search for Identity & Struggle for Autonomy; (Dharmaram: Bangalore, 1984), 52-66

10 കെ.എം. ജോർജ്ജ്, "നസ്രാണി സംസ്കാരത്തിന്റെ ദേശീയമാനങ്ങൾ", നസ്രാണിസംസ്കാരം ദേശീയത, എം. കുര്യൻ തോമസ്, (എം.ഒ.സി.: കോട്ടയം, 2013), 17

11 P.J. Podipara, The Thomas Christians, (St. Paul: Bombay, 1970), 159

12 V.C. Samuel, The Indian Church and Autonomy; In M.K. Kuriakose(ed), Orthodox Identity in India, (Imprint: Bangalore, 1988), 97

13 Paulose Mar Gregorios, The Orthodox Church in India, Sophia: Delhi, 1982, 31

14 "Session II Decree 1" In Scaria Zachria(ed), The Acts and decrees of the Synod of Diamper, (Indian Institute of Christians Studies : Edamattam, 1994), 61

15 എം. കുര്യൻ തോമസ്, നസ്രാണിമാർഗ്ഗം ,.. 39

16 V.C. Samuel, The Indian Church and Autonomy; in M.K. Kuriakose(ed),op.cit., 89

17 "Session III Decree IV" In Scaria Zachria(ed), op.cit., 91

18 V.C. Samuel, The Indian Church and Autonomy; in M.K. Kuriakose(ed),op.cit., 91

19 എം. കുര്യൻ തോമസ്, നസ്രാണിമാർഗ്ഗം 1161

20 റ്റി.ഐ. വർഗ്ഗീസ്, മലങ്കര അന്ത്യോഖ്യൻബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി, മലങ്കര സഭാ ദീപം, (കോട്ടയം, 1997), 67-74

21 Bauman. Z, "From pilgrim to tourit-or a short history of Identity" in S. Hall & P. Duguary (eds), Questions of cultural Identity, (London: Routledge, 1996), 1-17)

# പുലിക്കോട്ടിൽ ഒന്നാം തിരുമേനി

## കുന്നുകളും കുളങ്ങളും സംഗമിക്കുന്ന കുന്നംകുളത്തിന്റെ കാവൽപിതാവ്

**ജോബ് ഗ്രായിൽ പുലിക്കോട്ടിൽ, അമലനഗർ**

മലങ്കര ഓർത്തഡോക്സ് സഭയുടെ ഈറ്റില്ലമായ കുന്നംകുളം ഇപ്പോഴും ഓർത്തഡോക്സ് സഭയുടെ നിറകോട്ട തന്നെയാണ്. പുലിക്കോട്ടിൽ ഒന്നാം തിരുമേനി ആർത്താറ്റ് പരിശുദ്ധമാതാവിന്റെ പള്ളിയുടെ നടത്തിപ്പുകാരനായിരുന്ന സമയത്ത് അദ്ദേഹത്തിന് കിട്ടിയിരുന്ന ദർശനമനുസരിച്ച് കോട്ടയത്തേക്ക് യാത്രതിരിച്ച് പിന്നീട് അവിടെ പഠിത്തവീട് സ്ഥാപിച്ചതിനു ശേഷമാണ് സഭയുടെ ആസ്ഥാനമായി കോട്ടയം മാറിയതും ദേവലോകം അരമനയും മറ്റും ഉണ്ടായതും. അന്ന് അദ്ദേഹം കുന്നംകുളത്തുതന്നെ സെമിനാരി സ്ഥാപിച്ചിരുന്നുവെങ്കിൽ ഔപചാരികമായി തന്നെ സഭയുടെ തലസ്ഥാനം ആയി കുന്നംകുളം മാറിയേനേ. അത് ദൈവനിശ്ചയമായിരുന്നു. പ്രാർത്ഥനാ ജീവിതത്തിലും വിശുദ്ധിയിലും നോമ്പിലും ഉപവാസത്തിലും പുണ്യപ്രവർത്തികളിലും സ്നേഹത്തിലും ദൈവാശ്രയത്തിലും ആ പരിശുദ്ധ പിതാവ് വളരെ മുന്നിലായിരുന്നു. 19- ാം നൂറ്റാണ്ടിൽ കുന്നംകുളം പുലിക്കോട്ടിൽ വീട്ടിൽ ഭൂജാതനായി. ബാല്യം മുതൽ ആത്മീയ കാര്യങ്ങളിൽ വളരെ പ്രാധാന്യംനല്കിയിരുന്നു. തെക്കേക്കര പൈലപ്പനായിരുന്നു ഗുരുനാഥൻ. സുറിയാനി പഠിച്ചതിനുശേഷം ഗണിതശാസ്ത്രത്തിലും തച്ചുശാസ്ത്രത്തിലും പ്രാവീണ്യം നേടി. പുരോഹിതനായി വാഴിക്കപ്പെട്ടശേഷം ആർത്താറ്റ് പ. ദൈവമാതാവിന്റെ പള്ളിയിൽ വികാരിയായി നിയമിതനായി, റമ്പാനായതിനു ശേഷം സെന്റ് ലാസറസ്സ് പള്ളി (പഴയ പള്ളി) പുതുക്കി പണിചെയ്തു. ഒരു ദിവസം പള്ളിക്കു സമീപമുള്ള ഓലമേഞ്ഞ വീടുകൾക്ക് തീപിടിച്ചപ്പോൾ റമ്പാച്ചന്റെ തന്ത്രപരമായ ഇടപെടൽ മൂലം അഗ്നിശമനം വരുത്തിയ കഥ രഹസ്യമല്ലല്ലോ. പള്ളിക്കും കൂടി തീപിടിച്ചതിനാൽ പിന്നീട് ഈ പള്ളി പുതുക്കിപണി ചെയ്യേണ്ടി വന്നു. പിന്നീട് പഴഞ്ഞിപള്ളിയിൽ വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് എന്ന പേരിൽ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടതിനുശേഷം തിരുമേനി പുത്തൻ കുർബ്ബാന ചൊല്ലിയത് ആർത്താറ്റ് പള്ളിയിൽ വെച്ചായിരുന്നു. പിന്നീട് വീണ്ടും കോട്ടയം പഴയ സെമിനാരിയിലേക്ക് പോയ തിരുമേനിയോട് അന്ന് കുന്നംകുളത്തുകാർ ചോദിച്ചു. തിരുമേനി എന്തിനാണ് കോട്ടയത്ത് പോകുന്നത്, കുന്നംകുളത്തുതന്നെ നിന്നാൽ മതിയല്ലോ എന്ന്. അന്ന് തിരുമേനി പറഞ്ഞ മറുപടി ഇങ്ങനെയായിരുന്നു. നിങ്ങൾക്ക് എന്നെ കാണണമെന്ന് എപ്പോൾ തോന്നിയാലും അപ്പോൾ കോട്ടയത്തു വരിക എന്തുകൊണ്ട് സഭയുടെ ആസ്ഥാനമായി തിരുമേനി കോട്ടയം തിരഞ്ഞെടുത്തു എന്ന കാര്യം ഇപ്പോഴും അജ്ഞാതമാണ്. ഒറ്റവാക്കാൽ നമുക്കു പറയാം അത് ദൈവനിശ്ചയമായിരുന്നു.

കുന്നംകുളം ആർത്താറ്റ് പള്ളിയിൽ പുത്തൻകുർബ്ബാന ചൊല്ലിയ പുലിക്കോട്ടിൽ ഒന്നാം തിരുമേനിയും രണ്ടാം തിരുമേനിയും അഭിവന്ദ്യ ഗീവർഗീസ് മാർ യൂലിയോസ്സ് തിരുമേനിയും

പുലിക്കോട്ടിൽ തിരുമേനിമാരുടെ ഗണത്തിൽപ്പെടുന്നു. ഇവരൊക്കെ കുന്നംകുളത്തിന്റെ അഭിമാനമാണ്. അതുപോലെ തന്നെ സഭയുടെ അധിപനായിരിക്കുന്ന മാർ പൌലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും കുന്നംകുളത്തുകാരാണെന്നത് ഈ പട്ടണത്തിന്റെ യശസ്സ് വർദ്ധിപ്പിച്ചിരിക്കുന്നു.

കുന്നംകുളത്ത് പ്ലേഗ് എന്ന മഹാരോഗം പടർന്നു പിടിച്ച് ആളുകൾ മരണപ്പെടാൻ തുടങ്ങിയപ്പോൾ, പരിശുദ്ധ പാമ്പാടി തിരുമേനി കുന്നംകുളത്ത് വന്ന് പഴയപള്ളിയിൽ താമസിച്ച് രോഗികൾക്ക് വേണ്ടി പ്രാർത്ഥിക്കുകയും രോഗികളുടെ വീടുകളിൽ പോയി അവർക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത് ആ മഹാരോഗം ഈ പട്ടണം വിട്ടുപോയ മഹാസംഭവം കുന്നംകുളത്തുകാർ ഇപ്പോഴും നന്ദിയോടെ സ്മരിക്കുന്നു.

കുന്നംകുളം  നിവാസികളുടെ അഭിമാനതാരങ്ങളായ ഇവരുടെ ആത്മീയ സാന്നിദ്ധ്യം എപ്പോഴും  ഇവിടത്തുകാർക്ക് ഒരു ആത്മധൈര്യം പകരുന്നു. പഴയ സെമിനാരിയിൽ കബറടക്കിയിരിക്കുന്ന ഒന്നാം തിരുമേനിയുടേയും രണ്ടാം തിരുമേനിയുടേയും കബറിടങ്ങൾക്കുമുന്നിൽ പ്രാർത്ഥിക്കുമ്പോൾ അദൃശ്യമായ ഒരനുഗ്രഹ സ്പർശം നമ്മളിൽ പടരുന്നു. ഇപ്പോൾ സഭയുടെ അപ്രഖ്യാപിത തലസ്ഥാനം ആയി മാറിയിരിക്കുന്ന പരുമലയിൽ സെമിനാരി സ്ഥാപിച്ച പുലിക്കോട്ടിൽ രണ്ടാം തിരുമേനിയും സഭയുടെ ചരിത്രത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു. പരുമല തിരുമേനിയുടെ കബറിടം ഇന്ന് ലക്ഷക്കണക്കിനാളുകളുടെ ആശ്രയകേന്ദ്രമാണ്. ഈ സെമിനാരി അവിടെ സ്ഥാപിക്കുവാനും പരുമല തിരുമേനിയെ അവിടെ ആവസിപ്പിക്കാനും ഇടയാക്കിയ രണ്ടാം തിരുമേനി, തിരിയിൽ നിന്ന് കൊളുത്തിയ പന്തം പോലെ പ്രശോഭിതനായിരിക്കുന്നു. മലങ്കരസഭയുടെ ചിന്താധാരകളും ദർശനങ്ങളും, ലോകം മുഴുവൻ സഞ്ചരിച്ച് തന്റെ പ്രൌഢമായ ജ്ഞാനംകൊണ്ട് അവിടെയെല്ലാം സഭയ്ക്കുവേണ്ടി വിജ്ഞാനം പകർന്നുകൊണ്ടിരിക്കുന്ന അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനിയും ഒരു  പുലിക്കോട്ടിൽ മൂന്നാമനെപ്പോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

നമ്മുടെയൊക്കെ അഭിമാനമായ പൗലൂസ് ദ്വിതീയൻ കതോലിക്ക ബാവ തിരുവിതാംകൂർ ദേശത്തു നിന്ന് വിഭിന്നമായി ഇങ്ങു കുന്നംകുളത്തുന്ന് തിരഞ്ഞെടുക്കപ്പെട്ടപ്പോൾ അത് ചരിത്രത്തിന്റെ താളുകളിൽ പുതിയൊരദ്ധ്യായം എഴുതി ചേർത്തിരിക്കുന്നു. ഓർത്തഡോക്സ് സഭയുടെ തനിമസൂക്ഷിച്ചുകൊണ്ട് മറ്റു സഭകളുമായി സഹവർത്തിത്വത്തിൽ കഴിയാൻ സഭകളുടെ ലോകനേതാക്കളുമായി നിരന്തര സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കുന്ന ഈ കുന്നംകുളത്തുകാരൻ പഴയ  പോളച്ച നിൽ നിന്ന് എത്രയോ ഉയർന്നിരിക്കുന്നു! പ്രകാശഭരിതമായ ആ മുഖവും കണ്ണുകളും ശാന്തിയുടെ ദർശനമായിരിക്കുന്നു. ഇതിന്റെയെല്ലാം കാരണഭൂതനായ പുലിക്കോട്ടിൽ ഒന്നാം തിരുമേനിയുടെ ചരമദ്വിശതാബ്ദി ആചരിക്കുന്ന ഈ സന്ദർഭത്തിൽ ആ മഹാനുഭവന്റെ അനുഗ്രഹം കുന്നംകുളം മക്കൾക്ക് ലഭിക്കുമെന്ന് ഉറപ്പിക്കാം. മലങ്കരസഭയുടെ  ജോതിസ്സ്  ആയ ഈ തിരുമേനി ഒരു  അത്ഭുത ജ്യോതിസ്സ്  തന്നെയാണ്. ഈ നക്ഷത്രത്തിളക്കത്തിൽ കുന്നംകുളവും സഭമുഴുവനും രാജ്യംമുഴുവനും അനുഗ്രഹീതമായിരിക്കുന്നു എന്ന് നിസ്സംശയം പറയാം.

# കുന്നംകുളം എം.ജി.എം. സംഘം

ഫാ. ജോർജ്ജ്ചീരൻ, കുന്നംകുളം

മലങ്കരസഭയെ കർമ്മധീരതയോടും കാര്യശേഷിയോടുംകൂടി നയിച്ച ഓർത്തഡോക്സ് വിശ്വാസ സംരക്ഷകനും പൊതുകാര്യ പ്രസക്തനും, ധിഷണശാലിയും, ദീർഘവീക്ഷകനുമായ പുരുഷകേസരിയും ധീരയോദ്ധാവുമായിരുന്ന പുണ്യവാനും മഹാനുമായിരുന്ന മലങ്കരസഭാ തേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനി സ്ഥാപിച്ച സംഘമാണ് "മാർ ഗ്രീഗോറിയോസ് സ്മാരക സംഘം"

മലങ്കരസഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ മലങ്കരമെത്രാപ്പോലീത്ത വൈദിക പരിശീലനത്തിനായി മല്പ്പാൻ പാഠശാല സ്ഥാപിച്ച കുന്നംകുളം ചിറളയം സെന്റ്. ലാസറസ്സ് പള്ളിയിൽ 1904ൽ എം.ജി.എം. സംഘം സ്ഥാപിച്ചു. പില്ക്കാലത്ത് ഇതിന്റെ ആസ്ഥാനം കുന്നംകുളം പഴയ പള്ളിയിലേക്ക് മാറ്റി സ്ഥാപിച്ചു. സി.എം.എസ്. മിഷനറിമാരുമായുണ്ടായ വേഴ്ചയുടെഫലമായി മലങ്കരസഭയിൽ നവീകരണവിത്തുകൾ മുളച്ചുവരുന്നകാലം. മാത്രമല്ല, മലങ്കരസഭയേയും അതിന്റെ പുരാതനമായ വിശ്വാസത്തേയും ആചാരത്തേയും നാമാവശേഷമാക്കുന്നതിന് അവർ കച്ചകെട്ടി ഇറങ്ങിയകാലം. മലങ്കരസഭയുടെ സംരക്ഷകനായി ദൈവം എഴുന്നേല്പിച്ച പുലിക്കോട്ടിൽ ഒന്നാം തിരുമേനി അനുഭവിച്ച കഷ്ടതകൾ ഒരിക്കലും മറക്കുകയില്ല.

1902ൽ, തൻെ വളരെ സ്നേഹിച്ചിരുന്ന പരുമല കൊച്ചുതിരുമേനി കാലംചെയ്തപ്പോൾ പുലിക്കോട്ടിൽ തിരുമേനി വാവിട്ടുകരഞ്ഞു. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് മുന്നേതന്നെ 1904ൽ പരുമല തിരുമേനിയുടെ നാമത്തിൽ ആരംഭിച്ച എം.ജി.എം. സംഘം മലങ്കരസഭയിൽ പരി. പരുമല തിരുമേനിയുടെ നാമത്തിൽ ഏറ്റവും പഴക്കം ചെന്ന സംഘടനയാണ്. (സഭാവിജ്ഞാനകോശം പേജ് 150)

ഒരു സുവിശേഷ സംഘമെന്നനിലയിൽ ആരംഭിച്ചെങ്കിലും പില്ക്കാലത്തു സംഘത്തെ ഏഴുശാഖകളായി തിരിച്ച് പ്രവർത്തനങ്ങൾ ആരംഭിച്ചു. കുന്നംകുളത്ത് കൂടുതൽ പ്രവർത്തനങ്ങൾ ഇല്ലാതിരുന്ന കാലത്ത് ഇവയെല്ലാം വളരെ ആവശ്യവുമായിരുന്നു. (1) സുവിശേഷശാഖ (2) വിജാതിയമിഷൻ ശാഖ (3) സൺഡേസ്കൂൾ ശാഖ (4) സാഹിത്യശാഖ (5) സോഷ്യൽ ബ്രാഞ്ച് (6) കായിക ശാഖ (7) വനിതാ സമാജം എന്നീ ശാഖകൾക്ക് പ്രത്യേകം ചുമതലക്കാരെ തിരഞ്ഞെടുത്തു. 1917 മുതൽ സംഘത്തിന് രക്ഷാധികാരിസ്ഥാനം ഉണ്ടായി. ആദ്യത്തെ രക്ഷാധികാരി മലങ്കര സഭാഭാസുരൻ പരിശുദ്ധ വട്ടശ്ശേരി ഗീവർഗ്ഗീസ് മാർ ദിവന്നാസ്യോസ് ആയിരുന്നു. തുടർന്ന് പുത്തൻകാവിൽ തിരുമേനി, നിരണത്തിന്റെ തോമാ മാർ ദിവ

നാസ്യോസ്, യൂലിയോസ് മാർ സേവേറിയോസ് എന്നിവർ സ്ഥാനം വഹിച്ചു. ഇപ്പോഴത്തെ രക്ഷാധികാരി പരി. ബസ്സേലിയോസ് മാർത്തോമ പൗലൂസ് ദ്വിതിയൻ കാതോലിക്കാ ബാവ തിരുമേനിയാണ്.

ആരംഭകാലത്ത് സംഘത്തിന് ഒരു പ്രസ്സും, ലൈബ്രറിയും ഉണ്ടായിരുന്നു. പ്രവർത്തനങ്ങളിൽ പ്രഥമസ്ഥാനം സുവിശേഷവേലക്കായിരുന്നു. ദൈവവചനത്തിലൂടെ, സഭാവിശ്വാസങ്ങൾ ഉറപ്പിക്കുന്നതിനും വിശുദ്ധ ജീവിതം നയിക്കുന്നതിനും പ്രത്യേകം പ്രവർത്തനങ്ങൾ തുടങ്ങി. ഭവനസന്ദർശനം, ധ്യാനയോഗങ്ങൾ, കൺവൻഷനുകൾ, ജീവകാരുണ്യപ്രവർത്തനങ്ങൾ എന്നിവ സജീവമാക്കി.

കുന്നംകുളത്ത് നമ്മുടെ സഭയിൽ കൺവൻഷൻ ആരാധിക്കുന്നത് പഴയപള്ളിയിൽ എം.ജി.എം. സംഘമാണ്. നവീകരണക്കാരുടെ വലയിൽപ്പെട്ടു പോകാതെയിരിക്കുവാൻ എല്ലാ സ്ഥലങ്ങളിലും സൺഡേസ്കൂളുകൾ ആരംഭിച്ചു. സഭാതലത്തിൽ 1931 ൽ സൺഡേസ്കൂൾ പ്രസ്ഥാനം രൂപംകൊള്ളുന്നതിനു മുന്നേതന്നെ കുന്നംകുളത്ത് 1904ൽ തന്നെ സൺഡേസ്കൂൾ പ്രസ്ഥാനം ആരംഭിച്ചു. ഇന്നു സഭയിൽ കാണുന്ന ആത്മീയ പ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിനു മുന്നെതന്നെ കുട്ടികൾ, യുവജനങ്ങൾ, വനിതകൾ എല്ലാ പ്രായത്തിലുള്ളവരെ ഉൾകൊള്ളിച്ചുകൊണ്ടുള്ള പ്രവർത്തനങ്ങൾ സംഘത്തിന്റെ ശാഖകളിലൂടെ പ്രവർത്തിക്കുവാൻ സാധിച്ചുവെന്നുള്ളത് എടുത്തുപറയേണ്ടതുതന്നെയാണ്.

സംഘത്തിന്റെ സാഹിത്യ ശാഖയുടെ കീഴിൽ നിശാപാഠശാലകൾ ആരംഭിച്ചു. എഴുത്തും വായനയും പിന്നോക്കമുള്ള പ്രദേശങ്ങളിൽ പ്രവർത്തിക്കുവാൻ ഇടയായി. മരത്തംകോട്, ചിറമനേങ്ങാട് വില്ലേജുകളിൽ ജാതിമതഭേദമന്യേ ആളുകളെ പഠിപ്പിച്ചുകൊണ്ടിരുന്നു. അവിടത്തെ ഈ നിശാപാഠശാലകൾ പില്ക്കാലത്ത് സ്കൂളുകളായി രൂപം പ്രാപിച്ചു. ഈ സ്ഥലങ്ങളിൽ രണ്ട് സ്കൂളുകൾ നല്ലനിലയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ഈ സംഘത്തിന്റെ പ്രസിഡന്റായി ദീർഘകാലം സേവനം ചെയ്തിരുന്നത് ഏവരും പ്രത്യേകം സ്നേഹിക്കുകയും വളരെ ആദരിക്കുകയും ചെയ്ത, സുവിശേഷ പ്രവർത്തനങ്ങൾക്ക് തന്റെ മരണംവരെ ഓടിനടന്ന പാവപ്പെട്ടവരുടെ താവച്ചൻ എന്ന് അറിയപ്പെട്ടിരുന്ന കോലാടി ദാവീദ് കോറെപ്പിസ്കോപ്പയായിരുന്നു.

നമ്മുടെ സഭയ്ക്കുവേണ്ടി, നമ്മുടെ ഇടവകയ്ക്കുവേണ്ടി കഷ്ടതകൾ അനുഭവിച്ച് സേവനം ചെയ്ത പരിശുദ്ധ പിതാക്കന്മാർ, സഭാപ്രവർത്തകർ, എന്നിവരെ എക്കാലവും സ്മരിക്കുവാൻ നാം കടപ്പെട്ടവരാണ്

■

# കുന്നംകുളം ബഥനി ആശ്രമവും വിദ്യാഭ്യാസമേഖലയും


ഫാ. സോളമൻ ഒ. ഐ. സി, ബഥനി, കുന്നംകുളം


1918ൽ റാന്നി പെരുനാട്ടിൽ ആരംഭിച്ച ബഥനി ആശ്രമവും അതിന്റെ പ്രവർത്തനമേഖലകളും മലങ്കരസഭയിൽ ആദ്ധ്യാത്മിക നവോത്ഥാനത്തിന് ഒരു പുതിയ ഉണർവുണ്ടാക്കി എന്ന് പറഞ്ഞാൽ തർക്കത്തിന് ഇടയില്ല. സഭയിലെ ആഭ്യന്തരപ്രതിസന്ധികളും, സഭാപിതാക്കന്മാരുടെ ഉന്നതദർശനവുമാണ് ബഥനി ആശ്രമസ്ഥാപനത്തിന്റെ അടിസ്ഥാനകാരണം.

**കുന്നംകുളം ബ്രാഞ്ച്**

ബഥനി ആശ്രമസ്ഥാപനത്തിന്റെ മുൻനിരയിൽ നിന്ന് പ്രവർത്തിച്ച ഫാ. പി.റ്റി. ഗീവർഗ്ഗീസ് (മാർ ഈവാനിയോസ്) 1920ൽ കുന്നംകുളത്തുള്ള മലങ്കരസഭാ മക്കളെ സന്ദർശിച്ച് സുവിശേഷ പ്രസംഗങ്ങൾ നടത്തുകയുണ്ടായി. ബഥനി ആശ്രമത്തിന്റെ വികസനപ്രവർത്തനങ്ങൾക്ക് കുന്നംകുളം ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും ഹൃദയംഗമമായ സഹായസഹകരണങ്ങൾ ലഭിച്ചു. സഭാഭക്തനായ സി.വി. ഇയ്യു. Ex-M.L.C. യുടെ നേതൃത്വത്തിൽ ഫാ. പി.റ്റി. ഗീവർഗീസ് 800 രൂപ പിരിച്ചെടുത്തു. ബഥനി ആശ്രമത്തിന്റെ ഒരു ശാഖ കുന്നംകുളത്ത് ആരംഭിക്കാൻ സ്ഥലം വാങ്ങിക്കണമെന്നുള്ള സി.വി. ഇയ്യു ആദിയായവരുടെ ശക്തമായ നിർബന്ധത്തിന് വഴങ്ങി 750 രൂപ മുടക്കി കൊള്ളന്നൂർ താരപ്പുവിൽ നിന്നും 9ൽ ഏക്കർ സ്ഥലം തൃശ്ശൂർ-കുന്നംകുളം റോഡരികിൽ വാങ്ങി. തുടർന്നുള്ള വർഷങ്ങളിൽ ചെങ്ങന്നൂർ സ്വദേശിയായ ജോസഫ് ഉപദേശിയും കുടുംബവും, വൈദീകശ്രേഷ്ഠരും ഇവിടെ താമസിച്ച് പ്രവർത്തിച്ചിരുന്നു. അവിടെയാണ് ആശ്രമവും സ്കൂളും നിലനിൽക്കുന്നത്. കുന്നംകുളത്തുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ മാനേജരായി Fr. Solomon O.I.C. പ്രവർത്തിച്ചു വരുന്നു.

Bethany St. Johns English Higher Secondary School, Kunnamkulam

**സ്കൂളിന്റെ ആരംഭം**

1965 ൽ സ്കൂൾ പ്രവർത്തനം ആരംഭിച്ചു. സ്കൂളിന്റെ സ്ഥാപകൻ അന്നത്തെ സുപ്പീരിയർ ആയിരുന്ന ഫാ. യൂഹാനോൻ ഒ.ഐ.സി. ആണ്. (Late H.G. യൂഹാനോൻ മാർ അത്താനാസിയോസ്) 1966ൽ അപ്പർ പ്രൈമറി ഇംഗ്ലീഷ് സ്കൂളിന് ഗവർമെന്റിൽ നിന്നും അംഗീകാരം കിട്ടി. ബഹു. മുഹമ്മദ് കോയ വിദ്യാഭ്യാസ മന്ത്രി ആയിരുന്ന കാലയളവിൽ 1971 ൽ ഹൈസ്കൂളിന് ഗവർമെന്റിൽ നിന്നും അംഗീകാരം ലഭിച്ചു. 33 വിദ്യാർത്ഥികളുമായി ആരംഭിച്ച ഈ സ്കൂളിൽ ഇന്ന് 3300 ലധികം വിദ്യാർത്ഥികൾ പഠനം നടത്തുന്നു. SSLC ബാച്ചിന് അനുവാദം ലഭിച്ച കാലം മുതൽ ഇന്നേവരെ 100% വിജയം നിലനിർത്തികൊണ്ട് പോകുന്നതിന് ഈ സ്കൂളിന് സാധിച്ചിട്ടുണ്ട്. 2003ൽ മെറിൻ ഈപ്പൻ എന്ന വിദ്യാർത്ഥിനിക്ക് സ്റ്റേറ്റിൽ ഫസ്റ്റ് റാങ്ക് ലഭിച്ചത് സ്കൂളിന്റെ വളർച്ചയ്ക്ക് ലഭിച്ച പൊൻതൂവലായിരുന്നു.

1995 മുതൽ ഒന്നുമുതൽ പത്ത് വരെയുള്ള എല്ലാ വിദ്യാർത്ഥികൾക്കും കമ്പ്യൂട്ടർ കോഴ്സ് കൊടുത്തു കൊണ്ടിരിക്കുന്നു. L.P, UP, HS, HSS വിഭാഗങ്ങൾക്കായി 3 കമ്പ്യൂട്ടർ ലാബുകൾ ക്രമീകരിച്ചിട്ടുണ്ട്. LKG മുതലുള്ള കുട്ടികൾക്കായി ഓഡിയോ വിഷ്വൽ ലാബും





പ്രവർത്തിച്ചു വരുന്നു. സയൻസ് വിഷയങ്ങൾക്ക് ആധുനിക രീതിയിലുള്ള ലാബുകളാണ് സജ്ജീകരിച്ചിരിക്കുന്നത്.

ഉന്നതവിജയം മാത്രമല്ല സ്കൂളിന്റെ ലക്ഷ്യം. കലാകായിക സാംസ്കാരിക രംഗങ്ങളിൽ വർഷങ്ങളായി മുൻനിരയിൽ ഈ സ്കൂൾ സ്ഥാനം നിലനിർത്തുന്നു. സാമൂഹ്യപ്രതിബദ്ധതയും സ്വഭാവ രൂപീകരണവും ഇവിടുത്തെ പഠനത്തിന്റെ പ്രത്യേകതയാണ്.
അച്ചടക്കമുള്ള കുട്ടികളെ രൂപപ്പെടുത്തുന്നതിൽ പ്രിൻസിപ്പലും അദ്ധ്യാപകരും വളരെ ജാഗരൂകരാണ്. വീടിന്റേയും നാടിന്റേയും നന്മയ്ക്ക് ഇവിടെ പഠിച്ചിറങ്ങിയ മക്കൾ വളരെ പ്രയോജനപ്പെടുന്നു എന്നതിൽ ഞങ്ങൾ സന്തുഷ്ടരാണ്. സ്കൂൾ കോമ്പൗണ്ടിൽ കെട്ടിടങ്ങളും കളിസ്ഥലവും ഒഴിവാക്കി, മററ് മുഴുവൻ സ്ഥലവും വൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ചിട്ടുണ്ട്. പരിസ്ഥിതി സൗഹൃദമായ സ്കൂൾ അന്തരീക്ഷമാണ് ഇവിടെയുള്ളത്. കുട്ടികളെ ജീവകാരുണ്യ മേഖലയിലേക്ക് ആകർഷിക്കാൻ എല്ലാവർഷവും പ്രേരണനൽകുന്നത് ഒരു നല്ല കാര്യമായി ചിന്തിക്കുന്നു. സാമ്പത്തിക ബുദ്ധിമുട്ടുള്ള കുട്ടികൾക്ക് പഠനസഹായവും, നിർദ്ധനരായവർക്ക് ചികിത്സാസഹായവും നൽകുന്ന കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കാറുണ്ട്. 1990ൽ സിൽവർ ജൂബിലിയും 2015–16ൽ ഗോൾഡൻ ജൂബിലിയും സമുചിതമായി ആഘോഷിച്ചു. എം. ജെ. ഷൈനി ആണ് ഇപ്പോൾ ഈ സ്കൂളിലെ പ്രിൻസിപ്പാൾ.

ഈ സ്കൂളിന്റെ LKG, UKG വിഭാഗം ഗുരുവായൂർ റോഡിൽ Bethany St. Mary's Nursery School എന്ന പേരിൽ ഒരു മൂന്ന്നിലകെട്ടിടത്തിൽ പ്രവർത്തിച്ചുവരുന്നു.

Blooming Buds Bethania CBSE School - Vellithiruthy, Marathamcode

1997ൽ അന്നത്തെ സ്കൂൾ മാനേജരായിരുന്ന Fr. Scaria OIC യാണ് വെള്ളിത്തിരുത്തി ഭാഗത്ത് 4ഏ ഏക്കർ സ്ഥലം വാങ്ങി ഈ സ്കൂളിന്റെ പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചത്. 1997–99 കാലയളവിൽ കുന്നംകുളം സ്കൂൾ ഓഡിറ്റോറിയത്തിൽ ക്ലാസുകൾ നടത്തുകയും മരത്തംകോട് വാങ്ങിയ സ്ഥലത്ത് ഒരു പുതിയ കെട്ടിടം പണിത് 1999 ജൂൺ 1 മുതൽ അവിടെ പഠനം ആരംഭിക്കുകയും ചെയ്തു.

LKG മുതൽ 12-ാം ക്ലാസ്സ് വരെ 1800 കുട്ടികൾ പഠനം നടത്തിക്കൊണ്ടിരിക്കുന്നു. English Lab, Digital Lab, Computer Lab, Science Lab, Audio Visual Lab ആദിയായവ ആധുനിക രീതിയിൽ ക്രമീകരിച്ചിട്ടുണ്ട്. പത്താംക്ലാസിലും പന്ത്രണ്ടാംക്ലാസിലും CBSE Board Exam എഴുതുന്ന മുഴുവൻ കുട്ടികൾക്കും First Class ന് മുകളിൽ മാർക്ക് ലഭിക്കാറുണ്ട്. Mrs. Remabhai V.K. യാണ് ഇപ്പോൾ ഈ സ്കൂളിലെ പ്രിൻസിപ്പാൾ.

വിദ്യാധനം വിദ്യാർത്ഥികൾ ആർജ്ജിക്കണം. അത് മനുഷ്യനെ മാന്യനാക്കാനല്ല; നല്ല മനുഷ്യനാക്കാനാണ് ഞങ്ങൾ ലക്ഷ്യം വയ്ക്കുന്നത്. ഓരോ മനുഷ്യനിലും കുടികൊള്ളുന്ന നന്മകൾ സാമൂഹിക പുരോഗതിക്കായി പ്രയോജനപ്പെടണം. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ സഭാജ്യോതിസ്സായി അംഗീകരിക്കപ്പെട്ടതിന്റെ അടിസ്ഥാനം സഭയ്ക്കും നാടിനും ആ ജീവിതം മൂലം അനവധിയായ നന്മയും സാമൂഹിക പുരോഗതിയും ലഭിക്കുവാൻ ഇടയായി എന്നതുതന്നെ.




# കോട്ടയം എം. ഡി. സെമിനാരി ഹൈസ്കൂൾ

റീന മാത്യൂസ് ബർസൗമ്മ, കുന്നംകുളം

കോട്ടയം പട്ടണത്തിന്റെ ഹൃദയഭാഗത്തു സ്ഥിതിചെയ്യുന്ന 124 വർഷത്തെ പഴക്കമുള്ള മഹത്തായ സേവനചരിത്രമുള്ള ഒരു വിദ്യാലയമാണ് കോട്ടയം എം.ഡി. സെമിനാരി ഹയർ സെക്കന്ററി സ്കൂൾ. ഭാഗ്യസ്മരണാർഹനായ സഭാജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ പാവനനാമധേയം നിലനിർത്തുതക്കവണ്ണം സഭാതേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനി 1893ൽ കോട്ടയത്തു സ്ഥാപിച്ച ഒരു മഹൽസ്ഥാപനമാണിത്. കുന്നംകുളം പട്ടണം കോട്ടയം പട്ടണത്തിനു നൽകിയ അതുല്യസംഭാവനകളാണ് ഈ രണ്ട് തിരുമേനിമാരും. ഇന്നുകാണുന്ന കോട്ടയം പട്ടണത്തിന്റെ അഭിവൃദ്ധിക്ക് ഒരുപരിധിവരെ ഈ രണ്ടുപിതാക്കന്മാരുടെയും പ്രവർത്തനങ്ങൾ വിസ്മരിക്കാനാവാത്തതാണ്. പഴയ കൊച്ചി സംസ്ഥാനത്തുള്ള കുന്നംകുളത്തുനിന്നും വളരെ വിദൂരതയിലുള്ള കോട്ടയത്തുവന്ന് ഇതുപോലൊരു സ്ഥാപനം ആരംഭിക്കുന്നതിനുള്ള സൗകര്യങ്ങളോ, സമ്പത്തോ ഇല്ലാതിരുന്നിട്ടും അതിനു തുനിഞ്ഞത് അന്നത്തെ മലങ്കരമെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ ആണ്. ആ പിതാവ് പഴയ സെമിനാരി സ്ഥാപകന്റെ സ്മരണ നിലനിർത്താനാണ് ഈ സ്കൂൾ സ്ഥാപിച്ചത്.

കോട്ടയം പട്ടണത്തിൽ ജില്ലാകോടതിക്കു സമീപം മുതൽ മീനച്ചിലാറിന്റെ കൈവഴിയായ കൊടൂരാറിന്റെ തീരത്തുവരെയുള്ള പത്ത് ഏക്കറിൽ കുറയാത്ത വിസ്തൃതമായ സ്ഥലമാണ് സെമിനാരിക്കും ഹൈസ്കൂളിനുമുണ്ടായിരുന്നത്. സെമിനാരിയുടെ നാമമാത്രമായ മേൽനോട്ടമേ ഈ വസ്തുക്കളിലുണ്ടായിരുന്നുള്ളൂ. സ്കൂൾ നടത്തിപ്പിനു നിയമിക്കപ്പെട്ടിരുന്ന കമ്മറ്റിയുടെ പരിപൂർണ്ണ മേൽനോട്ടത്തിലായിരുന്നു സ്കൂളും പുരയിടങ്ങളും. ഇന്ന് അന്യകൈവശം ആയിപ്പോയിട്ടുള്ള മനോരമത്തോപ്പും സ്കൂളിന്റെ മേൽ നോട്ടത്തിലായിരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ ഹൈസ്കൂളാണിത്. മലങ്കര സഭയിലെ വിദ്യാഭ്യാസ മിഷന്റെ തുടക്കം ഇവിടെയാണെന്ന് പറയാം. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെ ആഗ്രഹമായിരുന്നു ധാറാസായിപ്പിൽ നിന്നും ലഭിച്ച 'വുഡ്ലാൻഡ്സ്' എസ്റ്റേറ്റിൽ ഒരു സ്കൂൾ തുടങ്ങുക എന്നത്. 1888ൽ ധാറാസായിപ്പ് തന്നെ സ്കൂൾ കെട്ടിടത്തിന്റെ അടിസ്ഥാനമിട്ടു. ധാറാസായിപ്പ് പലസഹായങ്ങളും ചെയ്യാമെന്ന് സമ്മ





ശിച്ചിരുന്നെങ്കിലും അദ്ദേഹത്തിന്റെ പെട്ടന്നുള്ള ദേഹവിയോഗംകൊണ്ട് സഹായങ്ങൾ ഒന്നും തന്നെ തിരുമേനിക്ക് ലഭിച്ചില്ല. അതിനാൽ കടംവാങ്ങിയും മോതിരവും അംശവടിയും പണയംവച്ചും പള്ളികളിൽ നിന്ന് പിരിവെടുത്തും മൂന്നുനാലുവർഷംകൊണ്ട് സ്കൂൾ കെട്ടിടത്തിന്റെ പണി പൂർത്തിയാക്കി. 1873 ജനുവരി 30-ാം തീയ്യതി അന്നത്തെ കോട്ടയം ദിവാൻ പേഷ്കാർ രാമരായർ അവർകളായിരുന്നു സ്കൂളിന്റെ ഔപചാരികമായ ഉദ്ഘാടന കർമ്മം നിർവ്വഹിച്ചത്. 1893 മുതൽ 1909 വരെ സ്കൂൾ മാനേജർ, സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനി ആയിരുന്നു. 1909 മുതൽ 1934 വരെ മാനേജർ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്നാസ്യോസ് തിരുമേനി ആയിരുന്നു. ആദ്യകാല പ്രിൻസിപ്പലും അദ്ദേഹമായിരുന്നു. കോർപ്പറേറ്റ് മാനേജ്മെന്റിന്റെ ആവിർഭാവത്തിനുമുമ്പ് മാനേജിംഗ് കമ്മിറ്റി തെരഞ്ഞെടുക്കുന്ന ഒരു ഭരണ സമിതിയാണ് ഈ വിദ്യാലയത്തിന്റെ കാര്യക്ഷമമായ പ്രവർത്തനങ്ങൾക്കുവേണ്ട നിർദ്ദേശങ്ങൾ നൽകിവന്നിരുന്നത്. 1958ൽ സ്കൂൾ ഹയർ സെക്കണ്ടറിയായി ഉയർത്തപ്പെട്ടു. എം.ഡി. സെമിനാരി ഹൈസ്കൂൾ ബസ്സേലിയോസ് കോളേജായി മാറിയ വർഷമാണ് 1964. അന്ന് സ്കൂൾ ഇപ്പോഴത്തെ സ്ഥാനത്തേക്ക് മാറ്റി. അനേകം ആചാര്യശ്രേഷ്ഠന്മാരെയും മഹാരഥന്മാരെയും സഭയ്ക്കും നാടിനും സംഭാവന ചെയ്യാൻ ഈ സരസ്വതി ക്ഷേത്രത്തിനു കഴിഞ്ഞു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ ഇവിടുത്തെ പൂർവ്വ വിദ്യാർത്ഥിയാണ്. പുത്തൻകാവിൽ കൊച്ചുതിരുമേനി ശെർഡ് ഫോമിൽ അദ്ദേഹത്തിന്റെ ഗുരുവായിരുന്നു, ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത, മനോരമ ചീഫ് എഡിറ്റർ ശ്രീ. കെ.എം. മാത്യു, ശ്രീ. പി.സി. എബ്രഹാം പടിഞ്ഞാറേക്കര, വ്യവസായ പ്രമുഖനും എം.ആർ.എഫിന്റെ ചെയർമാനുമായ ശ്രീ. കെ.എം. മാമ്മൻമാപ്പിള, പ്രശസ്ത മലയാള സിനിമാനടൻ ശ്രീ. തിലകൻ, ഇവരൊക്കെ ഈ സ്കൂളിലെ പൂർവ്വ വിദ്യാർത്ഥികളാണ്. മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്ത (1958–63), മാത്യൂസ് മാർ ബർണ്ണബാസ് മെത്രാപ്പോലീത്ത (1949–51) എന്നിവർ അധ്യാപകരായിരുന്നു. മലയാള മനോരമ പത്രം ആദ്യമായി പ്രസിദ്ധീകരിച്ചത് സെമിനാരി കെട്ടിടത്തിൽ നിന്ന് ആയിരുന്നു. 100 വിദ്യാർത്ഥികളോടുകൂടി ആരംഭിച്ച ഈ വിദ്യാലയം അഭിവന്ദ്യരായ തിരുമേനിമാരുടെ തണച്ചുമതലയിലും പ്രഥമാധ്യാപകരുടെയും, അധ്യാപകരുടെയും ശ്രമഫലമായും അഭ്യുദയകാംക്ഷികളുടെ സഹകരണത്തിലും പടിപടിയായി വളർന്ന് ഇന്ന് ഹൈസ്കൂൾ ഹയർ സെക്കൻഡറി വിഭാഗങ്ങളിലായി ഏകദേശം 3500 ഓളം വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. സ്കൂളിനോട് ചേർന്ന് തന്നെ ഒരു എൽ.പി. സ്കൂളും, പരിശുദ്ധ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ സ്മരണയെ നിലനിർത്തത്തക്കവണ്ണം സ്ഥാപിച്ച മാർ ഔഗേൻ ബോർഡിംഗ് ഹോമും നല്ലരീതിയിൽ പ്രവർത്തിക്കുന്നു. വളരെ ചുരുങ്ങിയ തോതിൽ ആരംഭിച്ചതാണ് ഈ സ്ഥാപനമെങ്കിലും പലകാര്യങ്ങളിലും അദ്വിതീയ സ്ഥാനം ഇന്ന് ഈ സ്ഥാപനത്തിനുണ്ട്.

ഏത് പരിഷ്കൃത സമൂഹത്തിന്റെ ഉയർച്ചയും വിദ്യാഭ്യാസത്തിലൂടെയാണ് ആർജിച്ചെടുക്കുന്നത്. കേരളത്തിന്റെ അക്ഷരനഗരിക്ക് എം.ഡി. സെമിനാരിയോളം സംഭാവനകൾ നല്കിയിട്ടുള്ള മറ്റൊരു സ്ഥാപനവും ഇല്ല. പുലിക്കോട്ടിൽ തിരുമേനിമാരുടെ പ്രവർത്തനങ്ങളാണ് ഇവയ്ക്ക് നാന്ദികുറിക്കാൻ ഇടയായത്. മലങ്കരസഭയിൽ നിരവധി മെത്രാൻ വാഴ്ചകൾക്കും അസോസിയേഷനുകൾക്കും വേദിയാകുവാൻ ഈ മഹത്സ്ഥാപനത്തിനു കഴിഞ്ഞിട്ടുണ്ട്. പരിശുദ്ധ പുലിക്കോട്ടിൽ പ്രഥമൻ തിരുമേനിയുടെ ദ്വിശതാബ്ദി വർഷത്തിൽ പുതുപ്പാടി എം.ജി.എം. സ്കൂളിൽ നിന്നും സ്മര്യപുരുഷന്റെ നാമത്തിൽ സ്ഥാപിതമായ എം.ഡി. സെമിനാരി ഹൈസ്കൂളിൽ എത്തുവാൻ കഴിഞ്ഞത് ദൈവനിയോഗമായി ഞാൻ കാണുന്നു. ഈ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത നമുക്ക് എപ്പോഴും പ്രതിസന്ധികളിൽ ബലം നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ■









ചരമദ്വിശതാബ്ദി സമാപനം വിവിധ ദൃശ്യങ്ങൾ



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

# AARVEES DIAGNOSTICS

Main Road, Kanimangalam, Near Post Office
Kanimangalam P.O. Thrissur-27







~~Rs: 2500/-~~
**Rs: 1500/-**

~~Rs: 1400/-~~
**Rs: 600/-**

**സ്വയം ഷുഗർ പരിശോധിക്കുന്നതിനുള്ള ഗ്ലൂക്കോ മീറ്റർ ഏറ്റവും കുറഞ്ഞ വിലയിൽ ലഭ്യമാകുന്നതിന് സമീപിക്കുക.**

Ph: 9349208886, 9847055277, 9446146822



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

# സെന്റ് ഗ്രീഗോറിയോസ് ചർച്ച്
## മെയിൻ റോഡ്, കുന്നംകുളം







സഭാജ്യോതിസ്
പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ്
മാർ ദിവന്നാസിയോസ് തിരുമേനിയുടെ
മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിച്ചുകൊണ്ട്...

# PCM EDUCATIONAL TRUST

KUNNAMKULAM



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

# സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ച്

## പറമ്പായി

കുന്നംകുളം ഭദ്രാസനം



Off : 04885 224055
9961887172
Resi: 0487 2553835









# Surgikaids

Suppliers of all kinds of Hospital & Lab Equipments

Guruvayoor Road, Kunnamkulam 680 503



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ്
മാർ ദിവന്നാസിയോസ് തിരുമേനിയുടെ
മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...



# DOCTORS
# MALANKARA MEDICAL MISSION HOSPITAL
# KUNNAMKULAM



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

M.D.SEMINARY HIGHER SECONDARY BLOCK

# MAR DIONYSIUS HIGHER SECONDARY SCHOOL

## KOTTAYAM



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്
തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...





VEEJAY
Footware
KOTTAYAM



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...

*In Ever Loving Memory of Our Beloved Father*

# C.V. UKKURUKUTTY

07th October 2014.

*By Sorrowing Family.*

Cheeran House, Akathiyoor, Parempadem, Kunnamkulam



സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ്
മാർ ദിവന്നാസിയോസ് തിരുമേനിയുടെ
മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...




# B.M.M ENGLISH MEDIUM SENIOR SECONDARY SCHOOL

Pothenpuram .P.O, Pampady
Kottayam (Dist), Kerala, South India
0481-2506431, 0481-2506431
bmmpampady@rediffmail.com



**സഭാജ്യോതിസ് പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്...**






## Malankara Orthodox Syrian Church Medical Mission

# Kariambady Eye Hospital

P.O Kariambady- Pin 673591, Wayanad, Kerala, India
Phone: 04936 247274, 247143, 248034
Mob. 9446733201, 9446090593, 9847877037, 9496222991

- എല്ലാവിധ നേത്രരോഗങ്ങൾക്കുമുള്ള ചികിത്സയും ശസ്ത്രക്രിയയും ലേസർ ചികിത്സയും വളരെ കുറഞ്ഞ ഫീസിൽ നൽകിവരുന്നു.
- നേത്രരോഗ വിദഗ്ധരായ ഡോക്ടർമാരുടേയും പാരാമെഡിക്കൽ സ്റ്റാഫിന്റേയും സേവനം എപ്പോഴും ലഭ്യമാണ്.
- പ്രമുഖ കമ്പനികളുടെ കണ്ണട ഫ്രെയിമുകളും ലെൻസുകളും കണ്ണാശുപത്രിയുടേയും വിവിധ ക്ലിനിക്കുകളുടേയും ഒപ്റ്റിക്കൽ ഡിസ്പെൻസറികളിൽ നിന്നും കുറഞ്ഞ നിരക്കിൽ വാങ്ങാവുന്നതാണ്.

| | |
|---|---|
| ഇതുവരെ ചികിത്സയ്ക്കായി കണ്ണാശുപത്രിയിൽ എത്തിയ നേത്ര രോഗികൾ | 8.25 ലക്ഷം |
| ഇൻട്രാ ഒക്കുലർ ലെൻസ് വെച്ച് സൗജന്യമായി നടത്തിയ താക്കോൽ ദ്വാര തിമിര ശസ്ത്രക്രിയയിലൂടെ കാഴ്ച ലഭിച്ചവർ | 5734 |
| സാധുക്കളായ നേത്ര രോഗികൾക്ക് സൗജന്യമായി നടത്തിക്കൊടുത്ത ഇതര ശസ്ത്രക്രിയകൾ | 3580 |
| ഇതുവരെ നടത്തിയ സൗജന്യ നേത്ര പരിശോധനാ ക്യാമ്പുകൾ | 551 |
| സൗജന്യമായി പരിശോധിച്ച് ചികിത്സ ലഭിച്ചവർ | 90000 ത്തിലേറെ |
| സൗജന്യ ചികിത്സയ്ക്ക് ചെലവഴിച്ച തുക | 2 കോടി 30 ലക്ഷത്തിലേറെ |

| സെക്രട്ടറി | ഡയറക്ടർ | ട്രഷറർ |
|---|---|---|
| അബ്രഹാം മാത്യു കോർ എപ്പിസ്കോപ്പാ എടക്കാട്ട് | ഡോ. രാജൻ സിറിയക് (ചീഫ് കൺസൾട്ടന്റ്) | കെ.ഒ.പീറ്റർ മാസ്റ്റർ കൊച്ചുപുരയ്ക്കൽ |

## സാധുക്കളായ നേത്ര രോഗികൾക്ക് നൽകി വരുന്ന സൗജന്യ ചികിത്സയിൽ നിങ്ങൾക്ക് എങ്ങനെ പങ്കാളികളാകാം

1. ഒരു നിശ്ചിത തുക നിങ്ങളുടേയോ പ്രിയപ്പെട്ടവരുടേയോ പേരിൽ എൻഡോവ്മെന്റായി നിക്ഷേപിക്കുന്നതിന് ഞങ്ങളെ ഏൽപ്പിക്കുന്നത് വഴി (വർഷം തോറും ലഭിക്കുന്ന പലിശ സൗജന്യ ചികിത്സയ്ക്ക് മാത്രമായി ഞങ്ങൾ ഉപയോഗപ്പെടുത്തുന്നതാണ്.)
2. കണ്ണാശുപത്രി ആരംഭിച്ചിരിക്കുന്ന 'ഗിവ് സൈറ്റ്' പദ്ധതി വഴി തിമിരം ബാധിച്ച് കാഴ്ച നഷ്ടപ്പെട്ട ഒരു പാവപ്പെട്ട രോഗിക്ക് താക്കോൽ ദ്വാര തിമിര ശസ്ത്രക്രിയ നടത്തി ഇൻട്രാ ഒക്കുലർ ലെൻസ് വെച്ച് കാഴ്ച നൽകുന്നതിന് ഒരു ശസ്ത്രക്രിയയ്ക്ക് 2000 രൂപ എന്ന നിരക്കിൽ സംഭാവന നൽകുന്നത് വഴി. കാഴ്ച ലഭിച്ചവരുടെ വിവരങ്ങൾ യഥാ സമയം നിങ്ങളെ അറിയിക്കുന്നതാണ്. ഒരാൾക്ക് ഇപ്രകാരം എത്ര പേരെ വേണമെങ്കിലും സ്പോൺസർ ചെയ്യാവുന്നതുമാണ്. അധികം വരുന്ന ചെലവുകൾ ആശുപത്രി കണ്ടെത്തുന്നതാണ്. ആശുപത്രിക്ക് നൽകുന്ന സംഭാവനകൾക്കെല്ലാം ഇൻകം ടാക്സ് 80 G പ്രകാരമുള്ള ഇളവിനും അർഹതയുണ്ട്.

**നിങ്ങളുടെ സംഭാവനകൾ ചെക്ക് / ഡി.ഡി / മണി ഓർഡർ, NEFT/RTGS വഴിയോ, മീനങ്ങാടി കാനറാ ബാങ്ക് ശാഖയിലെ SB A/C 0827101010768 നമ്പറിലേക്ക്, IFS CODE CNRB0000827 മുഖേന ബാങ്ക് വഴി നേരിട്ടോ അയയ്ക്കാവുന്നതാണ്. NRI അക്കൗണ്ടിൽ നിന്നുമാണെങ്കിൽ ഞങ്ങളുടെ FCRA അക്കൗണ്ട് 0827101010684 നമ്പറിലേക്ക് അയക്കേണ്ടതാണ്.**